# കലാകൗമുദി

മാർച്ച് 24, 1991 810 വില: 3 രൂപ 50 പൈസ





മുഖചിത്രം: ശ്രീ ചന്ദ്രശേഖർ

ഡിസൈൻ: ശ്രീ. ഭട്ടതിരി

## മൂന്നുകൊല്ലം കൊണ്ട് ഏഴായിരം പരാതികൾ കിട്ടി

808-ാം ലക്കം കലാകൗമുദിയിൽ വിജു വി. നായർ ധനകാര്യവകുപ്പുമന്ത്രിയുമായി നടത്തിയ ഇൻറർവ്യൂവിൽ, ധനകാര്യവകുപ്പിൽ പ്രവർത്തിക്കുന്ന 'പെൻഷൻ ഗ്രീവൻസ് സെല്ലിനെ'ക്കുറിച്ചുള്ള ചോദ്യം. മുൻവിധിയോടുള്ളതും, മറ്റാരുടേയോ നിർദ്ദേശപ്രകാരം ചോദിക്കുന്നത് എന്ന് തോന്നിക്കുന്നതുമാണെന്ന കാര്യം ചൂണ്ടിക്കാണിച്ചുകൊള്ളട്ടെ. അത്യന്തം പ്രതിഷേധാർഹമാണീ ചോദ്യം എന്ന് പ്രത്യേകം പറയേണ്ടതില്ലല്ലോ.

പെൻഷൻകാരുടെ പരാതികൾ പരിശോധിക്കുന്നതിനും പരിഹരിക്കുന്നതിനുമായി ധനകാര്യവകുപ്പിൽ രൂപീകരിച്ചിട്ടുള്ള 'പെൻഷനേഴ്സ് വെൽഫയർ സെല്ലിനെ'ക്കുറിച്ചുള്ളതാണ് ലേഖകൻെറ പരാമർശം. കേന്ദ്ര ഗവൺമെൻറിൻെറ നിർദ്ദേശപ്രകാരം രൂപീകൃതമായിട്ടുള്ള ഈ സെല്ലിനെക്കുറിച്ച് ലേഖകന് ശരിയായ അറിവില്ലെന്നകാര്യം ചോദ്യത്തിൽ നിന്നുതന്നെ മനസ്സിലാകുന്നു. കിട്ടുന്ന പരാതികൾ മുഴുവനും ട്രഷറി ഡയറക്ടർക്കയച്ചു കൊടുക്കുന്ന ജോലി മാത്രമേ ഈ സെല്ലിനുള്ളൂ എന്ന കണ്ടുപിടിത്തം വളരെ വിചിത്രമായിരിക്കുന്നു.

യഥാസമയം പെൻഷൻ കിട്ടുന്നില്ലെന്ന ആയിരക്കണക്കിന് പരാതികൾ ഓരോ വർഷവും ഈ സെല്ലിന് കിട്ടുന്നുണ്ട്. അവയെല്ലാം സശ്രദ്ധം പരിശോധിക്കുകയും, ഏത് തലത്തിലാണ് കാലതാമസം നേരിട്ടിരിക്കുന്നതെന്ന് കണ്ടെത്തുകയും അവ പരിഹരിക്കുകയുമാണ് പെൻഷനേഴ്സ് വെൽഫയർ സെൽ ചെയ്യുന്നത്. ട്രഷറികളിൽ കാലതാമസം ഉണ്ടാകുന്നു എന്നുള്ള പരാതികൾ മാത്രമേ റിപ്പോർട്ടിനായി ട്രഷറിഡയറക്ടർക്ക് അയച്ചുകൊടുക്കാറുള്ളൂ. വിവിധ വകുപ്പുകളിലെയും, അക്കൗണ്ടൻറ് ജനറൽ ഓഫീസിലെയും കാലതാമസത്തെക്കുറിച്ചുള്ള പരാതികൾ അതാത് വകുപ്പുകളുമായി ബന്ധപ്പെട്ടാണ് പരിഹാരം കണ്ടെത്തുന്നത്. പരാതികൾ എത്രയും വേഗം പരിഹരിക്കുന്നതിനായി അഡീഷണൽ സെക്രട്ടറി നേരിട്ട് 'ഡമ്മി ഒഫീഷ്യൽ ലറ്ററുകൾ' അയയ്ക്കാറുണ്ട്. മനഃപൂർവ്വം താമസം വരുത്തുന്നു എന്നു തോന്നുന്ന കേസുകൾ നേരിട്ടുപോയി പരിശോധിക്കുകയും പരിഹാരം കണ്ടെത്തുകയും ചെയ്യുന്നുമുണ്ട്. 1988, 89, 90 എന്നീ വർഷങ്ങളിൽ 7000ത്തോളം പരാതികൾ ഈ സെല്ലിന് ലഭിച്ചിട്ടുണ്ട്. അവയിൽ 6400 ഓളം പരാതികളിൽ തീർപ്പുകല്പിക്കാൻ കഴിഞ്ഞതിൽ നിന്ന് ഈ സെല്ലിൻെറ പ്രവർത്തനം പെൻഷൻകാർക്ക് എത്രത്തോളം പ്രയോജനകരമാണെന്ന കാര്യം വ്യക്തമാകുന്നു. പെൻഷൻകാരും അവരുടെ സംഘടനകളും ഈ സെല്ലിൻെറ പ്രവർത്തനത്തിൽ വളരെയേറെ മതിപ്പു രേഖപ്പെടുത്തിയിട്ടുണ്ട്. സെല്ലിൻെറ പ്രവർത്തനത്തെ അഭിനന്ദിച്ചുകൊണ്ട് പെൻഷൻകാർ എഴുതിയിട്ടുള്ള നിരവധി കത്തുകൾ ലേഖകന് നേരിട്ട് പരിശോധിക്കാവുന്നതാണ്. വളരെ ശുഷ്കാന്തിയോടെ പ്രവർത്തിക്കുന്ന




ഈ സെല്ലിനെക്കുറിച്ച് തെറ്റിദ്ധാരണ വരത്തക്കവിധത്തിലുള്ള ചോദ്യം കലാകൗമുദി ലേഖകനിൽ നിന്നുണ്ടായത് ഖേദകരമാണ്. പുറത്തുനിന്ന് എങ്ങനെനോക്കിയാലും ലേഖകൻെറ ചോദ്യത്തിൽ പരാമർശിക്കപ്പെടുന്ന തരത്തിൽ സെല്ലിനെ കാണാൻ കഴിയില്ല എന്നതാണ് സത്യം.

**ജെ. ബാബുരാജേന്ദ്രൻ നായർ,**
സെക്രട്ടറി
കേരള ഫൈനാൻസ് സെക്രട്ടേറിയറ്റ്
അസോസിയേഷൻ

## ബാലാരാധകമായ യൂണിവേഴ്സിറ്റി കോളേജിൽ

കലാകൗമുദിയിലെ ''എൻെറ യൂണിവേഴ്സിറ്റി കോളേജ്'' എന്ന പംക്തി എന്നെയും ആകർഷിക്കുന്നു. 125 വർഷം പ്രായമുള്ള ആ മഹാപാഠശാലയിൽ നാലുവർഷം വിദ്യാർത്ഥിയായിരിക്കുവാനുള്ള ഭാഗ്യം എനിക്കും കിട്ടി; 1943 മുതൽ 1947 വരെ. 808-ാം ലക്കം കലാകൗമുദിയിൽ ''യൂണിവേഴ്സിറ്റി കോളേജ് ജീവിതം'' എന്ന തലക്കെട്ടിൽ ജി. ഗോപിനാഥൻനായർ ഒരു കുറിപ്പ് എഴുതിയിരിക്കുന്നതും കണ്ടു. അതാണ് ഈ കുറിപ്പ് എഴുതുവാൻ പ്രേരകം. യൂണിവേഴ്സിറ്റി കോളേജ് ജീവിതകാലത്തുള്ള മലയാറ്റൂർ രാമകൃഷ്ണനെയും ജി. ഗോപിനാഥൻ നായരെയും നോക്കിക്കാണുവാൻ—അറിയുവാൻ എനിക്കു കഴിഞ്ഞിട്ടുണ്ട്; ഒന്നാന്തരം കലാകാരനും കാർട്ടൂണിസ്റ്റും എന്നനിലയിൽ മലയാറ്റൂരിനെ; വിദ്യാർത്ഥി കോൺഗ്രസ്സു നേതാവ് എന്നനിലയിൽ ജി. ഗോപിനാഥൻ നായരെയും! 1942-46 കാലഘട്ടത്തിൽ നാലു വർഷം യൂണിവേഴ്സിറ്റി കോളേജ് വിദ്യാർത്ഥിയായിരുന്ന ജി. ഗോപിനാഥൻനായർ, 1944-46 കാലയളവിൽ യൂണിവേഴ്സിറ്റി കോളേജിൽ ''കാര്യമായ രാഷ്ട്രീയമൊന്നുമുണ്ടായിരുന്നില്ല'' എന്ന മലയാറ്റൂരിൻെറ പ്രസ്താവന (അഭിപ്രായം?) ശരിയല്ലെന്നു ഖണ്ഡിതമായി പ്രസ്താവിച്ചിരിക്കുന്നു. അദ്ദേഹത്തിൻെറ പ്രതികരണശേഷി ശിഥിലമായിട്ടില്ലെന്നു വ്യക്തം. വിദ്യാർത്ഥി കോൺഗ്രസ്സിൻെറ പ്രവർത്തനം—രാഷ്ട്രീയം—അക്കാലത്തു യൂണിവേഴ്സിറ്റി കോളേജിൽ ഉണ്ടായിരുന്നു എന്നതാണു വസ്തുത. കക്ഷിരാഷ്ട്രീയത്തിൻെറ തിമിരബാധ—'മഞ്ഞക്കാമാല'—വിദ്യാർത്ഥിസമൂഹത്തെ ബാധിച്ചിരുന്നില്ല. ജി. ഗോപിനാഥൻനായർ ''അഖിലൻ ഗോപി'' എന്നാണു അദ്ദേഹത്തിൻെറ ജൂനിയർ വിദ്യാർത്ഥി വൃത്തങ്ങളിൽ—ഞങ്ങളുടെയിടയിൽ—അറിയപ്പെട്ടിരുന്നത്. 1948-49-ൽ സി.എൻ. ശ്രീകണ്ഠൻനായർ വിദ്യാർത്ഥി കോൺഗ്രസ്സു പ്രസിഡൻറായി ശിവഗിരി സമ്മേളനത്തിൽവച്ചു തിരഞ്ഞെടുക്കപ്പെടുന്നതുവരെ അദ്ദേഹം ആ നിലയിൽ തുടർന്നു എന്നാണ് ഓർമ്മ. പി. നാരായണൻ നായരും മാലേത്തു ഗോപിനാഥപിള്ളയുമൊക്കെ വിദ്യാർത്ഥി കോൺഗ്രസ്സുകാരായിരുന്നു. സലാഹുദ്ദീൻ, ഭാനു, പി. വിശ്വംഭരൻ, ആർ.വി. ഉണ്ണിത്താൻ, ചെങ്ങാരപ്പള്ളി ദാമോദരൻ, പി.വാസുദേവൻ തുടങ്ങിയവർ വിദ്യാർത്ഥി കോൺഗ്രസ്സിൽ ഉൾക്കൊണ്ടു. കൊല്ലം കോൺഗ്രസ്സു വാർഷികത്തോടനുബന്ധിച്ചു സംഘടിപ്പിച്ച വിദ്യാർത്ഥി കോൺഗ്രസ്സ് സമ്മേളനത്തിൽ യൂണിവേഴ്സിറ്റി കോളേജിൽ നിന്നു ഞാനടക്കമുള്ള പ്രതിനിധികൾ പങ്കെടുത്തിരുന്നു. എൻ.ഡി. ജോസിൻെറ അദ്ധ്യക്ഷതയിൽ ചേർന്ന ആ സമ്മേളനത്തിൽ പി. വാസുദേവനും ജി. ജനാർദ്ദനക്കുറുപ്പും കെ. ബാലകൃഷ്ണനുമാണു പ്രസംഗിച്ചത്.

വിദ്യാഭ്യാസ ജീവിതത്തിലെയും വിദ്യാർത്ഥി ജീവിതത്തിലെയും സുവർണ്ണ കാലഘട്ടമാണ് എനിക്കും യൂണിവേഴ്സിറ്റി കോളേജ് ജീവിതം. മലയാള ഭാഷയുടെയും സാഹിത്യത്തിൻെറയും തീരത്തു പിടിച്ചിരുത്താൻ—പേരും പെരുമയും ഉള്ള ഗുരുനാഥന്മാരടങ്ങിയ മലയാളം വകുപ്പ്!! ഉത്തമോത്തമരായ ഡോ. ഗോദവർമ്മ, എൻ. കൃഷ്ണപിള്ള, എസ്. ഗുപ്തൻനായർ എന്നീ അദ്ധ്യാപക ശ്രേഷ്ഠരെ ആർക്കാണ് വിസ്മരിക്കുവാൻ കഴിയുക!

ഒപ്പം പ്രശസ്തരും അപ്രശസ്തരുമായി നിരവധി സതീർത്ഥ്യരും. ''പ്രായമായിട്ടും പ്രായമാകാതെ നില്ക്കുന്നതു രണ്ടുപേർ മാത്രം'' യൂണിവേഴ്സിറ്റി കോളേജും അതിൻെറ മുന്നിൽ നില്ക്കുന്ന ''മുത്തശ്ശി മാവും'' എന്നത്രേ ചെമ്മനം ചാക്കോയുടെ (''ചെമ്മാൻെറ'') പക്ഷം. ആശാൻ അവയെ അനശ്വരമാക്കി 1094-ൽ (70 വർഷത്തിനുമുമ്പ്) പ്രരോദനത്തിലെ പ്രസക്ത ശ്ളോകത്തിലൂടെ:

''നീലപ്പുൽത്തറകൾക്കുമേൽ പലനിഴൽ
ക്കൂടാരമുണ്ടാക്കിയും
കാലത്തിൻക്കനിയേകിയും കിളികൾ തൻ
ഗാനോത്സവം കൂട്ടിയും
ബാലാരാധകമായ് കലാലയമിതിൽ
മുമ്പേറെ വമ്പാർന്നെഴും
സ്ഥൂലാമ്രാധിപ! കേഴുകീ വിരഹമോ—
ർത്തെന്നും മഴക്കാറ്റിൽ നീ.''

**വക്കം ശ്രീരംഗനാഥൻ**
തിരുവനന്തപുരം.



### രാഷ്ട്രീയ ലേഖകൻ

# വിശ്വാസം തകർത്ത ദിനങ്ങൾ

ചന്ദ്രശേഖർ ഗവൺമെൻറിൻെറ രാജിയെത്തുടർന്ന് ലളിതമായൊരു പോംവഴി ഉണ്ടായിരുന്നു. ധനകാര്യ നടപടികൾ പൂർത്തിയാക്കിയശേഷം ലോക്സഭ പിരിച്ചുവിട്ട് ഇടക്കാല തിരഞ്ഞെടുപ്പിന് ഉത്തരവിടുക എന്നതായിരുന്നു ആ പോംവഴി. ധനകാര്യ നടപടികൾ പൂർത്തിയാക്കാൻ ലോക്സഭാ സ്പീക്കർക്ക് മുൻകൈയെടുക്കാമായിരുന്നു. അതിൻെറ പര്യവസാനത്തിൽ, രാഷ്ട്രപതിക്കും. പക്ഷേ, അതൊന്നും നടന്നില്ലെന്നു തന്നെയല്ല എല്ലാവരുംകൂടി കാര്യങ്ങളെ വൃത്തികേടാക്കുകയും ചെയ്തു.

ചന്ദ്രശേഖറിൻെറ രാജി സ്വീകരിക്കുകയും, ബദൽ ഏർപ്പാടുണ്ടാകുംവരെ അധികാരത്തിൽത്തുടരാൻ അദ്ദേഹത്തോട് ആവശ്യപ്പെടുകയും ചെയ്തുകഴിഞ്ഞ രാഷ്ട്രപതി വെങ്കിട്ടരാമൻ തൻെറ തീരുമാനം നീട്ടിക്കൊണ്ടു പോകാൻ കണ്ടുപിടിച്ച ന്യായങ്ങൾ അജ്ഞാതമാണ്. എന്നാൽ അദ്ദേഹത്തിൻെറ ഉദ്ദേശ്യങ്ങൾ വെടിപ്പുള്ളതല്ലെന്നത് പരസ്യമാണ്. നിയമ വിദഗ്ദ്ധന്മാർ, ഭരണഘടനാ വിദഗ്ദ്ധന്മാർ, രാഷ്ട്രീയപ്പാർട്ടി നേതാക്കൾ—അവരൊന്നും പോരാഞ്ഞ് ഇന്ത്യൻ ചീഫ് ജസ്റ്റിസിനെവരെ വിളിച്ചുവരുത്തി ചർച്ച നടത്താൻത്തക്കവിധം പ്രശ്നങ്ങൾ കൈവിട്ടു പോയില്ലെന്നത് വെറുമൊരു യാഥാർത്ഥ്യമാണെന്നിരിക്കെ, ബോധപൂർവ്വം തീരുമാനം നീട്ടിക്കൊണ്ടുപോകുക വഴി രാഷ്ട്രപതി പരിക്കേൽപ്പിച്ചിരിക്കുന്നത്, തന്നിൽ നിക്ഷിപ്തമായ രാഷ്ട്രത്തിൻെറ വിശ്വാസത്തെയാണ്. രാഷ്ട്രീയക്കാരനാണെങ്കിലും രാഷ്ട്രപതിയാകുന്നതോടെ പഴയ ബന്ധങ്ങളുടെ നേർക്ക് തിരശ്ശീലയിടുകയാണ്, ആ സ്ഥാനത്ത് അവരോധിക്കപ്പെടുന്നവർ ചെയ്യുന്നത്. പക്ഷേ, വെങ്കിട്ടരാമൻ തൻെറ പഴയ ബന്ധങ്ങളെ മറന്നിട്ടില്ലെന്നുതന്നെയല്ല, മറ നീക്കി ആ ബന്ധങ്ങളെ താലോലിക്കുകയും ചെയ്യുന്നു.

അതുകൊണ്ടുതന്നെ, ഇടക്കാല തിരഞ്ഞെടുപ്പെന്നു കേട്ടാൽ ചുവപ്പു കണ്ട കാളകളെപ്പോലെ വിരളുന്ന രാഷ്ട്രീയ നേതാക്കളുടെ അധികാരക്കൊതി വീണ്ടും കത്തിജ്ജ്വലിച്ചിരിക്കുന്നു. രാഷ്ട്രീയത്തിൽ എന്ത് അദ്ഭുതങ്ങളും ഉണ്ടായേക്കാമെന്ന ചന്ദ്രശേഖറിൻെറ നിരീക്ഷണവും, ചന്ദ്രശേഖർ ഗവൺമെൻറിനുള്ള പിന്തുണ പിൻവലിച്ചിട്ടില്ലെന്ന രാജീവിൻെറ അപഹാസ്യ പ്രസ്താവനയും, തിരഞ്ഞെടുപ്പ് വേണ്ടെന്ന ദേവിലാലിൻെറ ആക്രന്ദനവും മറ്റൊന്നുമല്ല തെളിയിക്കുന്നത്. അവർ അധികാരം വിടാൻ തയ്യാറല്ല. അതിന് അന്യോന്യം കാലുനക്കും. അതിന് അവസരമൊരുക്കി കൊടുക്കുന്നതിലേക്ക് താഴ്ന്നിരിക്കുകയാണ്, തൻെറ തീരുമാനം നീട്ടിവച്ച വെങ്കിട്ടരാമൻ.

ഒരു രാധാകൃഷ്ണനും ഒരു സാക്കിർഹുസൈനും മാത്രമേ രാഷ്ട്രപതിമാരായി ഇന്ത്യയിലുണ്ടായിട്ടുള്ളൂ എന്നു പറയാറുണ്ട്. മറ്റുള്ളവരെല്ലാം രാഷ്ട്രീയപ്പാർട്ടികളുടെ മറ്റൊരു എക്സ്റ്റൻഷൻ മാത്രമായിരുന്നു. നീലം സഞ്ജീവ റെഡ്ഡിയും സെയിൽസിംഗും കളിച്ച രാഷ്ട്രീയക്കളികൾ മറക്കാത്തവരായി കുറേപ്പേരെങ്കിലും ഇപ്പോഴും ഉണ്ടായിരിക്കും. രാഷ്ട്രപതിമാരായ ആ രാഷ്ട്രീയക്കാരിൽ നിന്നും അല്പം വ്യത്യസ്തനായ ഒരു രാഷ്ട്രീയക്കാരനായാണ് വെങ്കിട്ടരാമൻ പൊതുവേ വിശേഷിക്കപ്പെട്ടിരുന്നത്. പക്ഷേ, അദ്ദേഹവും, തൻെറ ആദ്യ കൂറ് രാഷ്ട്രീയത്തോടാണെന്നും, രാഷ്ട്രത്തോടല്ലെന്നും തെളിയിച്ചുകൊണ്ടിരിക്കുന്നു.

ധനകാര്യ നടപടികൾ പൂർത്തിയാക്കിയ ശേഷം ലോക്സഭ പിരിച്ചുവിടാൻ രാഷ്ട്രപതി ഇനി തീരുമാനിച്ചാൽപ്പോലും, മാർച്ച് ആറാം തീയതി വൈകിട്ട് നാലുമണിക്ക് ചന്ദ്രശേഖറിൻെറ രാജി സ്വീകരിച്ച ശേഷം, കടന്നുപോയ മൂന്നു ദിവസങ്ങൾകൊണ്ട് അദ്ദേഹം തൻെറ പദവിക്ക് ഗ്ളാനി വരുത്തിത്തീർത്തു കഴിഞ്ഞിരിക്കുന്നു.

ആ സ്ഥാനത്തിൻെറ ഡിവാലുവേഷനാണ് ഇതുമൂലം ഉണ്ടായിരിക്കുന്നത്.



റോയിമാത്യു

# ഒരു നട്ടെല്ലില്ലാ വിസ്മയം തീർന്നു



തകർന്നുപോയ ഒരു മധുവിധു

**മ**നുഷ്യനെ കണിശതയോടെ അളക്കാൻ കഴിയുന്നത്, അവന്റെ ശത്രുവിനാണെന്ന് പണ്ട് പാർമനൈഡ്സ് പറഞ്ഞതെത്രയോ ശരി. 117 ദിവസം മാത്രം നീണ്ടുനിന്ന ചന്ദ്രശേഖർ-രാജീവ്ഗാന്ധി സഖ്യത്തെ ഇരുവരുടെയും മുഖ്യപ്രതിയോഗി വി.പി.സിംഗ് നിർവ്വചിച്ചത് കേൾക്കൂ:

''മരണക്കിടക്കയിലെ രോഗിക്ക് ഓക്സിജൻ നൽകുന്ന ഡോക്ടർ, അതേതു നിമിഷവും നിർത്താൻ കണക്കുകൂട്ടുന്നു. ഈ മനോഗതിയറിഞ്ഞ രോഗിയാകട്ടെ, ഡോക്ടറുടെ കീശയിൽ കൈവച്ചിരിക്കുന്നു.''

മറയില്ലാത്ത അവിശ്വാസത്തിന്റെ പാരസ്പര്യവും, അടിസ്ഥാനപരമായ പൊരുത്തക്കേടും വിരുദ്ധാഭിലാഷങ്ങളും, ഒന്നിനൊന്നു പോന്ന അധികാരക്കൊതിയും ചേർന്ന് ചന്ദ്രശേഖറും കോൺഗ്രസ്സും തമ്മിലുള്ള അവിഹിത ബാന്ധവത്തിന് വിരാമമിട്ടു. ഇനി അറിയേണ്ടത് ഒന്നേയുള്ളൂ. അന്ത്യക്ഷതം ആർക്ക്? രോഗിക്കോ ഡോക്ടർക്കോ?

അവസരവാദ രാഷ്ട്രീയത്തിന്റെ അവിഹിതഗർഭത്തിലങ്കുരിച്ച ചന്ദ്രശേഖർ ഗവൺമെൻറിന്റെ പതനം ഒട്ടും അപ്രതീക്ഷിതമായിരുന്നില്ല. അല്പം നേരത്തെയായെന്നു മാത്രം. ഈ ചാപിള്ളയുടെ വളർത്തച്ഛൻ കോൺഗ്രസ്സായിരുന്നതുകൊണ്ട് 1979-ൽ ചരൺസിംഗിനു സംഭവിച്ചത് 1991-ൽ ചന്ദ്രശേഖറിനുണ്ടാവുമെന്നറിയാൻ സാമാന്യബുദ്ധി മതിയായിരുന്നു.

എന്നാൽ, പ്രധാനമന്ത്രിയുടെ റോളിന്റെ കാര്യത്തിൽ ചെറിയ വ്യത്യാസമില്ലാതില്ല. കോൺഗ്രസ് പിന്തുണ പിൻവലിച്ചശേഷമാണ് ചരൺസിംഗ് ലോക്സഭ പിരിച്ചുവിടാൻ ശുപാർശ ചെയ്തത്. ചന്ദ്രശേഖറാകട്ടെ പിന്തുണ പ്രത്യക്ഷത്തിൽ പിൻവലിക്കും മുൻപ് സ്വയം രാജിവച്ച്, ഒരു മുഴം മുൻപേ എറിഞ്ഞ്, കോൺഗ്രസ്സിനെയും വെട്ടിലാക്കി. മുടിയമ്പം മുച്ചൂടെ എന്ന അറ്റകൈ പ്രയോഗിച്ചെങ്കിലും, ചന്ദ്രശേഖറിന്റെ ഭാവിക്കത് മെച്ചമുണ്ടാക്കാനുതകില്ലല്ലോ.

ഈ ദുർവിധിക്കു ശേഖറിന് പഴിക്കാൻ ശേഖർ മാത്രം. കഴിഞ്ഞ നവംബറിൽ ദേശീയമുന്നണി ഗവൺമെൻറിനുണ്ടായ പ്രതിസന്ധി ഘട്ടത്തിൽ വി.പി.സിംഗിനൊപ്പം നിന്നിരുന്നെങ്കിൽ ഒരുപക്ഷേ ഈ 'നോ മാൻസ് ലാൻഡി'ൽ നമ്മുടെ പഴയ തുർക്കി എത്തുമായിരുന്നില്ല. അന്നൊരു തിരഞ്ഞെടുപ്പു താങ്ങാൻ രാഷ്ട്രത്തിനാവില്ലെന്നും അതൊഴിവാക്കാനാണ് കോൺഗ്രസ് പിന്തുണയോടെ ഭരണത്തിലേറുന്നതെന്നും ശേഖർ പറഞ്ഞു.



നയപരിപാടികളിലോ, സ്ഥായീഭാവത്തിലോ യാതൊരു പൊരുത്തവുമില്ലാത്ത പുറം പാർട്ടിയുടെ പിന്തുണയോടെ അധികാരം കയ്യാളാൻ തീരുമാനിച്ച ആ നിമിഷത്തിൽത്തന്നെയാണ് ചന്ദ്രശേഖറിന്റെ പതനവും ആരംഭിക്കുന്നത്. തന്റെ കക്ഷിയേക്കാൾ മൂന്നിരട്ടി അംഗബലമുള്ള കക്ഷിയുടെ തണലിൽ നടത്തുന്ന ഭരണം കേവലമൊരു പാവക്കൂത്തായിരിക്കുമെന്നും, കൂത്തിൽ ജനപ്രീതി നേടാൻ പാവയെ ഒരു ചരടുവലിക്കാരനും അനുവദിക്കില്ലെന്നുമുള്ള ബാലപാഠങ്ങൾ, അധികാരക്കൊതിയുടെ തുറുങ്കൻ നാഴികയിൽ ആരുമോർത്തില്ല.

എന്നാൽ, ന്യൂനപക്ഷ ഗവൺമെൻറുകളുടെ ദാരുണമായ പാഠങ്ങൾ ഓർത്തിരിക്കേണ്ട ഒരാളുണ്ടായിരുന്നല്ലോ—രാഷ്ട്രപതി. സ്ഥിരതയും കെട്ടുറപ്പുമുള്ളൊരു ഗവൺമെൻറുണ്ടാക്കാൻ ഈ അവിഹിത കൂട്ടുകെട്ടിനു കഴിയുമെന്ന് ശ്രീ. വെങ്കട്ടരാമൻ നിനച്ചു. തെറ്റിന്റെ ബീജം ഇവിടെ നാമ്പിടുന്നു:

522 അംഗ ജനകീയ സഭയെ 54 അംഗ കൂറുമാറ്റ കക്ഷിഭരിക്കാൻ അനുവദിച്ച രാഷ്ട്രപതിയുടെ പ്രഖ്യാപനം, ഇടക്കാല തിരഞ്ഞെടുപ്പ് ഒഴിവാക്കാനുള്ള മഹത്തായ ശ്രമമാണെന്ന് ന്യായീകരിക്കപ്പെട്ടു. ഗവൺമെൻറിന്റെ സുസ്ഥിരത ഉറപ്പുവരുത്തുകയാണ് തന്റെ കടമയെന്നും ഇലക്ഷൻ കാര്യം തികച്ചുമൊരു രാഷ്ട്രീയ തീരുമാനമാണെന്നുമുള്ള ലളിതസത്യം നമ്മുടെ രാഷ്ട്രപതി അവഗണിച്ചു. ഇത് ശ്രീ. വെങ്കട്ടരാമന്റെ എടുത്തുചാട്ടം കൂടിയായിരുന്നെന്ന് ഇന്നത്തെ അനുഭവം തെളിയിക്കുന്നു.

1989-ൽ ഭൂരിപക്ഷം കിട്ടാത്ത രാജീവ് ഗാന്ധിയാകട്ടെ, ഈ എടുത്തുചാട്ടം മുതലാക്കാൻ അരയും തലയും മുറുക്കി രംഗത്തിറങ്ങി. ബാഹ്യസമ്മർദ്ദത്തിനു വിധേയനാകാതെയാണ് രാഷ്ട്രപതി ഈ തീരുമാനം കൈക്കൊണ്ടതെന്ന ധാരണ ഇവിടെ നിലംപൊത്തുന്നു. ഒരിടക്കാല തിരഞ്ഞെടുപ്പിനെ ഭയപ്പെട്ടിരുന്ന കോൺഗ്രസ്സിനെ കരുവായിട്ടല്ലേ, ഇന്ത്യൻ പ്രസിഡൻറ് അന്നു പ്രവർത്തിച്ചതെന്ന്, തുടർന്നുള്ള സംഭവഗതികൾ കണക്കിലെടുക്കുമ്പോൾ സംശയിക്കേണ്ടിയിരിക്കുന്നു.

കഴിഞ്ഞ മൂന്നുമാസത്തെ ഭരണകാലത്ത് ചന്ദ്രശേഖറിനു നേരെ കോൺഗ്രസ് നടത്തിയ വിമർശനങ്ങളെല്ലാം സുവ്യക്തമായൊരു ലക്ഷ്യത്തോടെ ആസൂത്രണം ചെയ്ത അട്ടിമറി പദ്ധതിയുടെ ഘടകങ്ങളായിരുന്നു. ബാലിയ കർഷകന്റെ പുത്തൻ ഇമേജുവഴി ചന്ദ്രശേഖർ ജനപ്രീതി നേടുന്നുവെന്ന് അവർ ആദ്യമേ മനസ്സിലാക്കി. കോൺഗ്രസ്സിനുള്ളിൽ ഇതേച്ചൊല്ലി അഭിപ്രായസംഘട്ടനങ്ങളും വളർന്നുവന്നു. ഒരവസരത്തിൽ, രാജീവിനെ ഒതുക്കി, ചന്ദ്രശേഖർ കോൺഗ്രസ്സിനുള്ളിൽ പിളർപ്പുണ്ടാക്കുമോ എന്നുവരെ ആശങ്കയുയർന്നു.

**ചന്ദ്രശേഖർ ഗവൺമെൻറിന്റെ രാജിയോടെ ഇന്ത്യൻ ജനാധിപത്യത്തിന്റെ അവശേഷിച്ച സുസ്ഥിര ഭാവവും മൺമറഞ്ഞു. ശേഖർ ഗവൺമെൻറിന്റെ മൃതിയാകട്ടെ സങ്കീർണ്ണമായ ജീർണ്ണതകൾക്ക് ജന്മം നൽകിയിരിക്കുന്നു. ഇന്നത്തെ അതിശ്ചിതത്വങ്ങൾ സ്വയംഭൂവല്ല, അല്പന്മാരും വക്രബുദ്ധികളുമായ നമ്മുടെ നായകർ സൃഷ്ടിച്ചെടുത്തതാണ്.**



ഞാനും ജനങ്ങളെ നേരിടും—ചന്ദ്രശേഖർ

രാജീവാകട്ടെ വളരെ സേഫായ ഒരു ഗെയിമാണ് കളിച്ചത്. താരതമ്യേന നിസ്സാരമായ വിമർശനങ്ങളോടൊണ് രാജീവ് കളി തുടങ്ങിയത്. വരാനിരിക്കുന്ന വലിയ വെടിപൊട്ടലിന്റെ സൂചനയായിരുന്നു ഈ ഏറുപടക്കങ്ങൾ.

മന്ത്രം ഞാനോതിത്തരും, പ്രധാനമന്ത്രി അതങ്ങ് ഉരുക്കഴിച്ചു കർമ്മം അനുഷ്ഠിച്ചാൽ മതിയെന്ന ബിഗ് ബ്രദർ പോളിസിയാണ് കോൺഗ്രസ് പാർട്ടി ചന്ദ്രശേഖറോട് അവലംബിച്ചത്. ചന്ദ്രശേഖറാകട്ടെ ഏറെക്കുറെ വിധേയഭാവത്തോടെ തന്നെ ഈ സമീപനത്തെ നേരിട്ടു. അതേസമയം സ്വന്തതാല്പര്യങ്ങൾ ഹനിക്കപ്പെടാൻ തുർക്കിയൊട്ട് അനുവദിച്ചതുമില്ല. അലോസരങ്ങളുടെ ജനനം ഇവിടെയാണ്. രാജീവിന്റെ വിമർശനങ്ങൾക്കു നേരെ ശ്രദ്ധേയമായൊരു മൗനമാണ് ചന്ദ്രശേഖർ പാലിച്ചതെന്നോർക്കുക. പ്രധാനമന്ത്രി പദത്തിൽ ഒരു ഡമ്മിയെയാണ് പിന്തുണയ്ക്കുന്ന പാർട്ടി ആഗ്രഹിക്കുന്നതെന്നും, ആ ലക്ഷ്മണരേഖ ലംഘിച്ചാൽ അധികാരഭ്രഷ്ടനാവുമെന്നും നല്ലോണമറിവുള്ള അദ്ദേഹം സമ്മർദ്ദങ്ങൾക്കിടയിൽ സൂക്ഷ്മതയോടെ കരുക്കൾ നീക്കി. രണ്ടു പ്രധാനമന്ത്രിമാർ പരസ്പരം പ്രൊമോട്ടു ചെയ്യില്ലെന്ന വി.പി.സിംഗിന്റെ നർമ്മത്തിന്റെ പ്രസക്തി ഇവിടെയാണ്. അധികാരക്കാമമുള്ള രണ്ടു പ്രധാനമന്ത്രിമാരും പരസ്പരം നിലമുഴാൻ പദമൂന്നി നീങ്ങി.

കാബിനറ്റ് മന്ത്രിമാരുടെ നിയമനത്തോടെയാണ് രാജീവ്, തന്റെ അട്ടിമറിപ്പദ്ധതിയുടെ ചുരുളഴിച്ചുതുടങ്ങിയത്. അമേഠിയിൽ രാജീവിനെതിരെ മത്സരിച്ച സഞ്ജയ്സിംഗ്, കുടുംബശത്രുവായ മേനകാഗാന്ധി, കോൺഗ്രസ്സിൽനിന്ന് വി.പി.സിംഗ് പക്ഷത്തേക്ക് ആദ്യമേ കൂറുമാറിയ വി.സി. ശുക്ള, അശോക് സെൻ എന്നിവരെ പുതിയ മന്ത്രിസഭയിൽ ഉൾപ്പെടുത്തിയതു കോൺഗ്രസ്സിനെ ചൊടിപ്പിച്ചു. ഈ മന്ത്രിമാരുടെ സത്യപ്രതിജ്ഞാ ചടങ്ങിൽ രാജീവ് സംബന്ധിച്ചിരുന്നില്ലല്ലോ.



തിരഞ്ഞെടുപ്പിനു തയ്യാർ—രാജീവ്ഗാന്ധി.

ഉത്തർപ്രദേശ് മുഖ്യമന്ത്രി മുലായംസിംഗ് യാദവായി അടുത്ത പ്രശ്നം. യു.പി.യിൽ മുലായത്തെ പിൻതുണച്ചാൽ, ഹിന്ദു വോട്ടുകൾ നഷ്ടമാവുമെന്നു ഭയന്ന കോൺഗ്രസ്, മുഖ്യമന്ത്രിയെ മാറ്റണമെന്ന് ആവശ്യപ്പെട്ടു. പക്ഷേ സിംഗിനെ അട്ടിമറിക്കാൻ തന്നെ തുണച്ച മുലായത്തെ ഒതുക്കാൻ ശേഖർ സമ്മതിച്ചില്ല.

രാജീവ് സർക്കാർ അഞ്ചുകൊല്ലം തടവിലിട്ട സംരഞ്ജിത്സിംഗ് മാനിനെ ചർച്ചയ്ക്കു ക്ഷണിച്ചതാണ് കോൺഗ്രസ്സിനെ ക്രുദ്ധരാക്കിയ അടുത്ത നടപടി. സത്യത്തിൽ

കോൺഗ്രസ്സിൻേറതതിനെക്കാൾ തുറന്ന സമീപനമാണ് പഞ്ചാബ് പ്രശ്നത്തിൽ തനിക്കുള്ളതെന്നു വരുത്തിത്തീർത്ത് ജനപ്രീതി നേടാനുള്ള ചന്ദ്രശേഖറിൻെറ കൗശലം കൂടിയായിരുന്നല്ലോ ഈ ചർച്ച.

ഇപ്പറഞ്ഞ പ്രശ്നങ്ങളിന്മേലുള്ള വിമർശനങ്ങൾ ഏറെക്കുറെ സൗമ്യപ്രകൃതികളായിരുന്നു. എന്നാൽ, അയോഗ്യരാക്കപ്പെട്ട അഞ്ചു മന്ത്രിമാരെ പുറത്താക്കണമെന്ന ആവശ്യമുന്നയിച്ചുകൊണ്ട് കോൺഗ്രസ് ആക്രമണത്തിനു മൂർച്ച കൂട്ടി. ഗൗരവവും. അമേരിക്കൻ വിമാനങ്ങൾക്ക് ഇന്ധനം നൽകിയ പ്രശ്നമെത്തിയതോടെ ഉഭയകക്ഷിബന്ധം ഒരു പൊട്ടിത്തെറിയുടെ വക്കിലേക്കു നീങ്ങി. രാജീവിനെ സംബന്ധിച്ചിടത്തോളം ഇതൊരു രാഷ്ട്രീയ മുതലെടുപ്പിൻെറ വിഷയംകൂടിയായിരുന്നു. ഗൾഫ് പ്രശ്നത്തിൽ ഇന്ത്യയുടെ വിദേശനയം ഷണ്ഡമായി എന്ന് പരസ്യമായി ആരോപിച്ച കോൺഗ്രസ് പ്രസിഡൻറിൻെറ തുടർന്നുള്ള ചെയ്തികൾ ഇക്കാര്യം വ്യക്തമാക്കുന്നു.

യാതൊരുവിധ ഔദ്യോഗിക സ്ഥാനങ്ങളും അലങ്കരിക്കാത്ത രാജീവ്, ഗൾഫിൽ ഇന്ത്യയുടെ സമാധാനദൗത്യവുമായി പുറപ്പെട്ടത് ഗൗരവമായി ചർച്ച ചെയ്യപ്പെടേണ്ട വിഷയമാണ്. ഇന്ത്യ ഭരിക്കുന്ന കക്ഷിയെ പിൻതുണയ്ക്കുന്ന പാർട്ടിയുടെ നേതാവെന്ന നിലമാത്രമാണല്ലോ രാജീവിനുള്ളത്. ഈ ദൂതാകട്ടെ യാതൊരു വിധ പ്രതികരണവും ഗൾഫിൽ ഉണ്ടാക്കിയില്ലെന്നതാണ് ഏറെ ശ്രദ്ധേയം. ഇതേ കള്ളനാണയമാണ് അമേരിക്കൻ വിമാനങ്ങൾക്കുള്ള ഇന്ധനത്തിൻെറ പ്രശ്നത്തിലും കോൺഗ്രസ് പ്രസിഡൻറ് പ്രയോഗിച്ചത്. രണ്ടു കാര്യത്തിലും രാജീവിൻെറ വിമർശനങ്ങൾക്കുള്ള മൂർച്ച ശ്രദ്ധിക്കുക. ഉദ്ദേശ്യലക്ഷ്യങ്ങൾ വ്യക്തമാവുകയായിരുന്നു. ശേഖറിനെ ഏതുവിധവും പുറത്താക്കുക. ബഡ്ജറ്റ് മാറ്റിവയ്ക്കാൻ സമ്മർദ്ദം ചെലുത്തിയതോടെ ഗവൺമെൻറിൻെറ നാളുകൾ എണ്ണപ്പെട്ടുവെന്നും തിരഞ്ഞെടുപ്പു ലക്ഷ്യമാക്കിയാണ് കോൺഗ്രസ് നീങ്ങുന്നതെന്നും തെളിഞ്ഞു. അവസാന അട്ടിമറിക്കു നിശ്ചയിച്ച സമയമാണ് ഈ തന്ത്രത്തെ അസ്ഥാനത്താക്കിയത്.

വിമർശനങ്ങൾക്കു നേരെ മൗനം പാലിക്കുകയും പല നിർദ്ദേശങ്ങളും അവഗണിക്കുകയും ചെയ്യുന്ന ചന്ദ്രശേഖറിൻെറ മറുചീട്ട്, രാജീവിനെ ആശയക്കുഴപ്പത്തിലാക്കി. ഈ ആശയക്കുഴപ്പത്തിൻെറ പ്രതിഫലനമാണ് താരതമ്യേന നിസ്സാരമായ 'ചാരപ്രശ്നത്തെച്ചൊല്ലി പാർലമെൻറ് ബഹിഷ്കരിച്ച സംഭവം.

ബഹിഷ്കരണം നടക്കുമ്പോൾ രാഷ്ട്രപതിയുടെ പ്രസംഗം പാസാക്കിയിരുന്നില്ല. ധനവിനിയോഗ ബില്ലുകളും. അതു പാസാക്കാതെ സഭ പിരിച്ചുവിട്ടാൽ മാർച്ച് 31-നകം ബില്ലുകൾ മാറാനാവില്ല. അതോടെ ഏപ്രിൽ ഒന്നുമുതൽ ഗവൺമെൻറിൻെറ പ്രവർത്തനങ്ങൾ നിലയ്ക്കും. ഭരണഘടനാ വ്യവസ്ഥകളനുസരിച്ച് കേന്ദ്രത്തിൽ രാഷ്ട്രപതി



ലോക്സഭ പിരിച്ചുവിടണം-അദ്വാനി

ഭരണം സാദ്ധ്യവുമല്ല.

ഇനി രാജീവിനെ ക്ഷണിച്ച് പ്രശ്നം പരിഹരിക്കാനാണു രാഷ്ട്രപതി ഉദ്യമിക്കുന്നതെങ്കിൽ, ചന്ദ്രശേഖറിൻെറ ബഡ്ജറ്റ് സഭ പാസാക്കേണ്ടിവരും. മാത്രമല്ല, ജനതാദളോ, പ്രതിപക്ഷ കക്ഷികളോ ആരെങ്കിലും പിൻതുണച്ചാൽ മാത്രമേ രാജീവിനും ഗവൺമെൻറുണ്ടാക്കാൻ കഴിയുകയുള്ളൂ. അല്ലെങ്കിൽ പിന്നെ ഇലക്ഷൻ മാത്രമാണൊരു വഴി. അതാകട്ടെ കോൺഗ്രസിനും ജനതാ എസ്സിനും തൽക്കാലം സുഖകരവുമല്ല.

രാഷ്ട്രീയ പാർട്ടികളുടെ സുഖം നോക്കിയല്ലല്ലോ ചരിത്രം അതിൻെറ ഗതി നിശ്ചയിക്കുക. ആതുകൊണ്ടുതന്നെ, ഇത്തരുണത്തിൽ ഒരിടക്കാല തിരഞ്ഞെടുപ്പ് അനിവാര്യതയാകുന്നു. നിയമപ്രകാരം ചന്ദ്രശേഖറിന് ആറുമാസം കെയർടേക്കർ ഭരണം നടത്താം. മൺസൂൺ തുടങ്ങിയാൽ ഇലക്ഷൻ പ്രയാസമാണെന്നിരിക്കെ, അടുത്ത മേയിൽത്തന്നെ അതു വേണ്ടിവരും.

രസമതല്ല, മൂന്നരമാസം നടത്തിയ പാവക്കൂത്തിലെ ഇരുകക്ഷികൾക്കും തിരഞ്ഞെടുപ്പിനെ നേരിടാൻ പൂർണ്ണമനസ്സില്ല, ബി.ജെ.പി.യും വി.പി.സിംഗും മാത്രമാണ് യഥാർത്ഥത്തിൽ ജനവിധി നേടാൻ തയ്യാറായിട്ടുള്ളത്. ഹിന്ദുവോട്ടിൻെറ പിൻബലത്തിലാണ് ബി.ജെ.പി.യുടെ കണക്കുകൂട്ടൽ. 1989-ൽ 11 ശതമാനം വോട്ടുമായി 86 സീറ്റുകൾ നേടിയ അവർക്ക് ഇത്തവണ വോട്ടുശതമാനം കുറഞ്ഞത് 22 എങ്കിലുമാക്കിയാലേ ഭരിക്കാനാവൂ.

മണ്ഡൽ ബോംബുവഴി പിന്നോക്ക വിഭാഗങ്ങളുടെ മിശിഹായായിരിക്കുന്ന വി.പി. സിംഗ് ഇടതുകക്ഷികളുമായി സഹകരിച്ച് അധികാരത്തിലേറാമെന്നു കണക്കുകൂട്ടുന്നു. രാജീവ്ഗാന്ധിയുടെ ഏക ആശ്വാസം, കോൺഗ്രസ്സിതര ഗവൺമെൻറുകളുടെ പൂർവ്വചരിത്രമാണ്. കഴിഞ്ഞ 14 വർഷത്തിനുള്ളിൽ വന്ന ഒരോറ്റ അന്യഗവൺമെൻറുപോലും കാലാവധി തികച്ചിട്ടില്ല. എന്നിരുന്നാലും, ഈ ആശ്വാസത്തിന് അതിരുണ്ട്. ഇലക്ഷൻ പ്രഖ്യാപിച്ചാലുടൻ മണ്ഡലും മസ്ജിദും വീണ്ടും തലപൊക്കും. ഇതിൽ ഏതുഭാഗം പിടിച്ചാലും കോൺഗ്രസ്സിൻെറ വോട്ട്ബാങ്കിൽ ചോർച്ച ഉറപ്പ്.

വ്യാപകമായ കൂട്ടലിനും കിഴിക്കലിനുമെല്ലാമടിയിൽ നഷ്ടങ്ങളുടെ വഴിക്കണക്കുമായി ഒരാളേയുള്ളൂ—ചന്ദ്രശേഖർ. ശക്തമായൊരു പാർട്ടിയോ അവകാശപ്പെടാൻ ചെയ്തികളോ, വിശ്വസ്തരായ മിത്രങ്ങളെ ഇല്ലാതെ ഇന്ത്യൻ രാഷ്ട്രീയത്തിലെ അനാഥപ്രേതമാകാൻ ചന്ദ്രശേഖറിലെ 'തുർക്കി' സ്വയം അനുവദിക്കുമോ എന്നത് കണ്ടറിയേണ്ടതാണ്.

117 ദിവസത്തെ പാവക്കൂത്ത് അവസാനിപ്പിച്ചതിൻെറ ക്രെഡിറ്റ് ചന്ദ്രശേഖറിനുണ്ട്. വോട്ട് ഓൺ അക്കൗണ്ട് പാസ്സാക്കിയെടുക്കാൻ പ്രതിപക്ഷത്തിൻെറ താറുതാങ്ങാൻ നിന്നില്ലെന്നതും അദ്ദേഹത്തിൻെറ പ്ളസ് മാർക്കുതന്നെ.



ദേശീയ മുന്നണിയുടെ യോഗം: വി.പി. സിംഗ് എൻ.ടി. രാമറാവു, ബൊമ്മൈ എന്നിവർ.

എന്നാൽ ശേഖറിൻെറ ക്രെഡിറ്റ്കോളം അവിടെ അവസാനിക്കുന്നു. സർവ്വപ്രകാരേണയും നട്ടെല്ലില്ലാവിസ്മയമായിരുന്ന ഭരണകൂടത്തിൻെറ പ്രകടനം വിലയിരുത്താൻ മുതിരുന്നത് വ്യർത്ഥവ്യായാമമാവും. ചന്ദ്രശേഖറിൻെറ വഴികൾ വിലങ്ങുകയാണ്. എന്നാൽ രാജീവിൻെറ നിലയും അത്രകണ്ടു സുഗമമല്ല. അടുക്കളപ്പുറത്തെ ചാരപ്പണിക്ക്, രാജ്യത്തിൻെറ ധനവിനിയോഗപ്രക്രിയയെക്കാൾ പ്രാമുഖ്യംനൽകിയ കോൺഗ്രസിൻെറ ഇമേജ് അപഹാസ്യമായിരിക്കുന്നു. ഹരിയാന ഇൻറലിജൻസുകാരുടെ കണ്ണ്, കോൺഗ്രസ് പ്രസിഡൻറിൻെറ മേലുണ്ടെങ്കിൽ അതൊരു ഭരണഘടനാ പ്രതിസന്ധിക്കു വഴിവയ്ക്കാനിടനൽകുകവഴി രാജ്യത്തെ ഏറ്റവും വലിയ ജനാധിപത്യകക്ഷി സാമൂഹ്യമര്യാദയുടെ സർവ്വസീമകളും ലംഘിക്കുകയാണു ചെയ്തത്.

നാടിൻെറ കാശു ചെലവിടാനുള്ള പ്രക്രിയയുടെ അനുമതിക്ക് ക്വോറം തികയാത്തതിന് ഗവൺമെൻറിനെ പ്രതിക്കൂട്ടിലാക്കാൻ കോൺഗ്രസ്സിനൊപ്പം ചേർന്ന പ്രതിപക്ഷം ഈ നെറികേടിൻെറ കാര്യം കണക്കിലെടുത്തില്ല. ഈ കോക്കാംപിച്ചികളെല്ലാം ചന്ദ്രശേഖർ എന്ന പ്രധാനമന്ത്രിക്കു മാത്രമല്ല അവഹേളനമായത്, ഇന്ത്യയിലെ 80 കോടി പൗരൻമാർക്കു കൂടിയാണ്.

സ്ഥിതിഗതികളുടെ ഗൗരവം കണക്കിലെടുക്കുന്നതിൽ നമ്മുടെ രാഷ്ട്രീയ നായകൻമാരെല്ലാം ഒന്നുപോലെ പരാജയപ്പെട്ടെന്നു സാരം. രാഷ്ട്രപതിയുടെ പ്രസംഗം തന്നെ തർക്കവിഷയമായി. കേന്ദ്ര ബഡ്ജറ്റും ധനബില്ലുകളും മാത്രമല്ല, അഞ്ചു സംസ്ഥാനങ്ങളുടെ ബഡ്ജറ്റുകളും സഭയുടെ ചർച്ചയ്ക്കെത്തിയിരുന്നു. സ്വന്തം രഷ്ട്രീയഗണിതത്തിനുവേണ്ടി സ്വതവേ ജീവചരവമായൊരു രാഷ്ട്രീയ വ്യവസ്ഥിതിയെ കോൺഗ്രസ് പാർട്ടി ഉപയോഗിക്കുകയായിരുന്നു. മറിച്ച്, ഗവൺമെൻറിനുള്ള പിന്തുണ പിൻവലിക്കുകയാണു ചെയ്തിരുന്നതെങ്കിൽ, ഇതിലും അഭികാമ്യമാകുമായിരുന്നു. ഇക്കാര്യത്തിൽ പ്രതിപക്ഷത്തിന് ഒന്നാശ്വസിക്കാം. കുറഞ്ഞപക്ഷം അവർ സ്വന്തം നിലപാട് മാറ്റിയില്ലല്ലോ.

അല്പായുസ്സായ ശേഖർ ഭരണത്തിലേക്കു കണ്ണോടിച്ചാൽ ഒന്നു വ്യക്തമാകും—കോൺഗ്രസ് പാർട്ടി സ്വയം അതിരു കടന്നു. അലോസരങ്ങളുണ്ടായിരുന്നെങ്കിലും കോൺഗ്രസ്സിൻെറ പല ആവശ്യങ്ങളും ശേഖർ ഗവൺമെൻറ് നടപ്പാക്കിയിരുന്നു. ഗൾഫ് പോളിസിയിൽ അവർ ആഗ്രഹിച്ച മാറ്റങ്ങളെല്ലാം വരുത്തി. മന്ത്രിമാരുടെ അയോഗ്യതാ പ്രശ്നത്തിലും അമേരിക്കൻ വിമാനങ്ങളുടെ ഇന്ധന വിഷയത്തിലും ഒടുവിൽ ഗവൺമെൻറ് കീഴടങ്ങി.

## ഹ്രസ്വകാല പ്രധാനമന്ത്രിമാർ

| | |
|---|---|
| നന്ദ | മേയ് 27 ജൂൺ 9 1964 |
| ശാസ്ത്രി | ജൂൺ 9, 1964 ജനു 11, 1966 |
| നന്ദ | ജനു 11 - ജനു 24 1966 |
| മൊറാർജി | മാർച്ച് 24, 1977, ജൂലൈ 28, 1979 |
| ചരൺസിംഗ് | ജൂലൈ 28, 1979 ജനു 14, 1980 |
| വി.പി. സിംഗ് | ഡിസം 5, 1989 നവം 10, 1990 |
| ചന്ദ്രശേഖർ | നവം 10, 1990 മാർച്ച് 6, 1991 |

നെഹ്റു 16 കൊല്ലവും 286 ദിവസവും ഇന്ദിരാഗാന്ധി 11 കൊല്ലവും 59 ദിവസവും രാജീവ്ഗാന്ധി 5 കൊല്ലവും 32 ദിവസവും പ്രധാനമന്ത്രിയായിരുന്നു.

സംസ്ഥാന ഗവൺമെൻറുകളെ അട്ടിമറിക്കുകയെന്ന ചിരപുരാതനമായ 'പ്രക്രിയ'യ്ക്ക് രാജീവിൻെറ താളത്തിനൊപ്പിച്ചുതന്നെ ചന്ദ്രശേഖർ തുള്ളി. ആസാം, തമിഴ്നാട് ഗവൺമെൻറുകളും ബീഹാർ, തമിഴ്നാട് ഗവർണർമാരും ഒതുക്കപ്പെട്ടു. ഇതിലൊക്കെ വലിയ അട്ടിമറി നടന്നത് ന്യൂനപക്ഷ സർക്കാരിനെക്കൊണ്ട് കേന്ദ്ര ബഡ്ജറ്റ് ഷെൽഫിലൊളിപ്പിച്ചു വച്ചതാണ്. ഐ.എം.എഫിൽ നിന്ന് വായ്പ ലഭിക്കാൻ വേണ്ടി ചില കടുത്ത നടപടികൾ സ്വീകരിക്കാൻ പോന്നതായിരുന്നു സിൻഹ തയ്യാറാക്കിയ ബഡ്ജറ്റ്. ദുർഘടമായ ധനസ്ഥിതി കൈകാര്യം ചെയ്യാൻ ശേഖർ ഗവൺമെൻറിനാവില്ലെന്നു പറഞ്ഞാണ് രാജീവ് ബഡ്ജറ്റിൻെറ അവതരണം തടഞ്ഞത്. (തിരഞ്ഞെടുപ്പു ലക്ഷ്യമാക്കി 'സോഫ്റ്റ് ബഡ്ജറ്റ്' വേണമെന്നാണ് കോൺഗ്രസ് ആഗ്രഹിച്ചത്)

### ലോക്സഭയിലെ കക്ഷിനില

മൊത്തം സീറ്റ് 544
ഒഴിഞ്ഞു കിടക്കുന്ന 32

| | |
|---|---|
| കോൺ | 194 |
| ബി.ജെ.പി | 86 |
| ജനതാദൾ | 77 |
| ജനതാദൾ എസ് | 54 |
| സി.പി.എം | 33 |
| സി.പി.ഐ | 12 |
| എ.ഐ.എ.ഡി.എം.കെ | 10 |
| അകാലി എം | 4 |
| ആർ.എസ്.പി | 4 |
| എൻ.സി | 3 |
| ഫോർവേഡ് ബ്ളോക്ക് | 3 |
| ബി.എസ്.പി. | 3 |
| ജെ.എം.എം | 3 |
| ശിവസേന | 3 |
| ടി.ഡി.പി. | 2 |
| ലീഗ് | 2 |
| ജെ.എൻ.എൽ.എഫ്. | 1 |
| എസ്. കോൺ. | 1 |
| ഐ.പി.എഫ് | 1 |
| എം.ജി.പി | 1 |
| എസ്.എസ്.പി. | 1 |
| മറ്റുളളവർ | 14 |

എന്നാൽ, ബഡ്ജറ്റിനെ ഷെൽഫിലൊതുക്കുകവഴി ഐ.എം.എഫിന് ഇന്ത്യാ ഗവൺമെൻറിലുള്ള വിശ്വാസം നഷ്ടപ്പെടുത്തിയതും രാജീവിൻെറ പ്രവൃത്തിതന്നെയല്ലേ?

ഇതിൽനിന്നെല്ലാം വ്യക്തമാവുന്ന ചില യാഥാർത്ഥ്യങ്ങളുണ്ട്. രാജ്യത്തിൻെറ രാഷ്ട്രീയ സ്ഥിരതയും സാമ്പത്തിക വ്യവസ്ഥയും സങ്കുചിതമായ രാഷ്ട്രീയ ലക്ഷ്യങ്ങൾക്കുവേണ്ടി പന്താടുകയാണ് നേതൃവൃന്ദം. കക്ഷിരാഷ്ട്രീയത്തിലെ സ്വാഭാവിക സ്വാർത്ഥതയും മിടുക്കുകാട്ടലുമായി ഈ ചെയ്തികളെ കാണാമായിരുന്നു—കോൺഗ്രസ്സിന് സ്വന്തം ഗവൺമെൻറുണ്ടാക്കാൻ അവസരം ലഭിച്ചിരുന്നില്ലെങ്കിൽ. എന്നാൽ, 1989-ലും 1990 ഒടുവിലും അതിനുള്ള അവസരം അവർ സ്വയം നിരാകരിക്കുകയായിരുന്നല്ലോ. അപ്പോൾ വി.പി. സിംഗിനെ അട്ടിമറിക്കുക മാത്രമായിരുന്നില്ല കോൺഗ്രസ്സിൻെറ ലക്ഷ്യമെന്നു വരുന്നു. മറിച്ച്, കോൺഗ്രസ്സല്ലാതെ മറ്റൊരു കക്ഷിക്കും ഒറ്റയ്ക്കോ തെറ്റയ്ക്കോ ഇന്ത്യ ഭരിക്കാനാവില്ലെന്നു വരുത്തിത്തീർക്കുകയാണ് രാജ്യത്തെ ഏറ്റവും വലിയ ജനാധിപത്യ കക്ഷിയുടെ ആത്യന്തിക ലക്ഷ്യം.

സത്യത്തിൽ, ആ ലക്ഷ്യത്തിൻെറ മാർഗ്ഗത്തിലെ ബലിയാടുകൾ മാത്രമല്ലേ, ചന്ദ്രശേഖർ പ്രഭൃതികൾ?

ഇതൊരു ലളിതസമവാക്യമായിത്തോന്നാം. എന്നാൽ പ്രശ്നങ്ങൾ ഇവിടെ സങ്കീർണ്ണമാവുകയാണ്. ചന്ദ്രശേഖർ ഗവൺമെൻറിൻെറ ജനിയോടെ ഇന്ത്യൻ ജനാധിപത്യത്തിൻെറ അവശേഷിച്ച സുസ്ഥിരഭാവവും മൺമറഞ്ഞു. ശേഖർ ഗവൺമെൻറിൻെറ മൃതിയാകട്ടെ സങ്കീർണ്ണമായ ജീർണ്ണതകൾക്കും ജൻമം നൽകിയിരിക്കുന്നു. ഇന്നത്തെ അനിശ്ചിതത്വങ്ങൾ സ്വയംഭൂവല്ല, അല്പൻമാരും വക്രബുദ്ധികളുമായ നമ്മുടെ നായകർ സൃഷ്ടിച്ചതാണ്. അധികാരക്കാമം തലയ്ക്കുപിടിച്ച ഈ കോമരങ്ങൾ, ഇന്ത്യൻ സമൂഹത്തിൻെറ മൂല്യസപ്രമഞ്ചത്തിൽ ചുടുലാവയൊഴുക്കി. അവരുടെ അരുംചെയ്തികളെല്ലാം ചേർന്ന് ഇന്നാട്ടിനെ ദേശീയതയല്ലാത്ത ദേശമാക്കി ചുരുക്കി.

മറ്റൊരു തിരഞ്ഞെടുപ്പോ മറ്റൊരു രാഷ്ട്രീയ സമവാക്യമോ പരിഹാരമല്ലാത്ത ദുരവസ്ഥയിലായിക്കഴിഞ്ഞിരിക്കുന്നു നാം.



വിജു വി. നായർ

# ചൊല്ലും ചെയ്തിയും

# കതിരും പതിരുമായി കാർഷിക രംഗം

കാർഷികമേഖലയ്ക്കു മുൻതൂക്കമുള്ള നിലയ്ക്ക് കേരളത്തിന്റെ സമ്പദ്ഘടന ഒരേസമയം കൃഷിയുന്മുഖവും തൊഴിലുന്മുഖവുമാണ്. ഈ കാർഷിക സമ്പദ്‌വ്യവസ്ഥയുടെ സമഗ്രവികസനത്തെ ആശ്രയിച്ചാണ് നാടിന്റെ വികസനം കിടക്കുന്നത്. അതുകൊണ്ടുതന്നെ, നാടിന്റെ സർവ്വതോന്മുഖമായ വികസനമെന്ന മുദ്രാവാക്യം ഉയർത്തുന്ന ഏതൊരു ഗവൺമെൻറിനും കാർഷികരംഗത്ത് ഒരു സമഗ്രപുനഃസംഘടന നടത്തേണ്ടതുണ്ട്.

കാർഷിക സമ്പദ്‌വ്യവസ്ഥയുടെ അടിക്കല്ല് ഗ്രാമങ്ങളും ഗ്രാമീണ കർഷകരുമാണെന്നിരിക്കെ, അവരുടെ കൃഷിയുന്മുഖത സമ്പൂർണ്ണമാക്കുക എന്നതാണ് ഒരു ഗവൺമെൻറിന്റെ പ്രാഥമിക കർത്തവ്യം. കൃഷിക്കാരന്റെ



വി.വി.രാഘവൻ

ഉൽപ്പാദനക്ഷമത ഉയർത്തുകയും കാർഷികോൽപ്പാദനം പരമാവധി വർദ്ധിപ്പിക്കുകയും കാർഷികോൽപ്പന്നങ്ങൾക്ക് ന്യായവില ഉറപ്പുവരുത്തുകയുമാണ് ആ കർത്തവ്യത്തിന്റെ പ്രവൃത്തിമാർഗ്ഗം.

1987-ൽ അധികാരമേൽക്കുമ്പോൾ ഇടതുമുന്നണി ഗവൺമെൻറിന്റെ മുന്നിലുണ്ടായിരുന്നത് ആലസ്യവും വലിയൊരളവുവരെ മുരടിപ്പും ബാധിച്ചൊരു കാർഷികമേഖലയായിരുന്നല്ലോ. പ്രശ്നങ്ങൾ ബഹുമുഖമായിരുന്നു. താങ്ങാനാവാത്തത്ര കൂടിയ ഉൽപ്പാദന ച്ചെലവ്, ഗണ്യമായ ഉൽപ്പന്ന വിലയിടിവ്, സാധാരണ കർഷകരുടെ മേലുള്ള ഋണബാധ്യത, പ്രകൃതിക്ഷോഭംമൂലമുള്ള സ്വാഭാവിക കൃഷിനഷ്ടങ്ങൾ അങ്ങനെയങ്ങനെ. ഇതെല്ലാം ചേർന്ന്, കൃഷി ഒരു നഷ്ടക്കളിയാണെന്ന ധാരണ വ്യാപകമായി. ഭക്ഷ്യവിളകൾ വിട്ട് കർഷകർ നാണ്യവിളകളിലേക്കു കൂട്ടത്തോടെ ചേക്കേറി. വിലയുടെയും മാർക്കറ്റിന്റെയും കാര്യത്തിൽ സംസ്ഥാനത്തിനു പുറത്തുള്ള ഇടനിലക്കാരുടെ ചരടുവലിയിലകപ്പെട്ടിരിക്കുന്ന ഈ നാണ്യവിളകളാകട്ടെ സംസ്ഥാനത്തെ കർഷകനെ കേവലനായ ചൂതാട്ടക്കാരനാക്കിത്തീർക്കുന്നു. കേന്ദ്രഗവൺമെൻറുകളുടെ വികലമായ ഇറക്കുമതി നയങ്ങൾ ആഭ്യന്തര വിപണിയെക്കൂടി നശിപ്പിക്കുമ്പോൾ, സ്വന്തം ജീവിതോപാധിക്കുമേൽപ്പോലും പിടി നഷ്ടപ്പെട്ടവനാകുന്നു, കർഷകൻ.

ഈ ദുർഘടസന്ധിയിലാണ് ഇപ്പോഴത്തെ സംസ്ഥാന ഗവൺമെൻറ് അധികാരത്തിലെത്തുന്നത്. അതുകൊണ്ടുതന്നെ ഈ ഗവൺമെൻറിന്റെ പ്രാഥമിക ലക്ഷ്യങ്ങൾ വ്യക്തമായിരുന്നു—ഉൽപ്പാദനം വർദ്ധിപ്പിക്കുക, കാർഷികോൽപ്പന്നങ്ങൾക്കു ന്യായവില ഉറപ്പുവരുത്തുക, കൃഷിക്കാർക്കു പരമാവധി സംരക്ഷണം നൽകുക.

ഇതിൽ ഉൽപ്പാദന വർദ്ധനവിനുവേണ്ടി, ഉൽപ്പാദനക്ഷമത വർദ്ധിപ്പിക്കുകയാണ് ഗവൺമെൻറ് അനുവർത്തിക്കുന്ന മാർഗ്ഗം. കൃഷിഭൂമിയുടെ വിസ്തീർണ്ണം ഗുരുതരമായി ചുരുങ്ങുകയും അതു വർദ്ധിപ്പിക്കാൻ ഗത്യന്തരമില്ലാതിരിക്കുകയും ചെയ്തിരിക്കുന്ന പ്രത്യേക സാഹചര്യത്തിൽ ഈ മാർഗ്ഗം യുക്തിസഹം തന്നെ. നെല്ല്, നാളികേരം, പച്ചക്കറി മേഖലകളിൽ ഈ മാർഗ്ഗം അഭിനന്ദനീയമാംവണ്ണം സഫലമായിട്ടുണ്ട്. ഇതിൽ നെല്ലിന്റെ കാര്യത്തിലാണ് ഗവൺമെൻറ്, അതിന്റെ ശേഷി പൂർണ്ണമായും പ്രകടിപ്പിച്ചിരിക്കുന്നത്.

## ഗ്രൂപ്പ് ഫാമിംഗ്

അമിതമായ കൃഷിച്ചെലവും അശാസ്ത്രീയമായ കൃഷിരീതിയും കൃഷിയിറക്കിന്റെ നേരിയ വ്യത്യാസങ്ങളും നെൽകൃഷി വൻനഷ്ടമാക്കിയ സാഹചര്യത്തിലാണ് ഗ്രൂപ്പ് ഫാമിംഗ് പദ്ധതി ഗവൺമെൻറ് കൊണ്ടുവന്നത്. കർഷകന്റെ ഭൂവുടമാവകാശത്തെ സംരക്ഷിച്ചുനിർത്തിക്കൊണ്ടുതന്നെ സംഘയത്നത്തിലൂടെ കാർഷിക പ്രവർത്തനം നടത്തുകവഴി നെൽകൃഷി ലാഭകരമാക്കാമെന്ന് ഗ്രൂപ്പ് ഫാമിംഗ് നടത്തിയ പാടശേഖരങ്ങളിലെ അനുഭവം തെളിയിച്ചു.

വിളവിറക്കുമുതൽ കൊയ്ത്തുവരെയുള്ള ഓരോ ഘട്ടത്തിലും പാടശേഖരാടിസ്ഥാനത്തിൽ കർഷകർ ഒത്തൊരുമിച്ചു പ്രവർത്തിക്കുന്നതാണു ഗ്രൂപ്പ് ഫാമിംഗ്. തന്നിഷ്ടപ്രകാരം കൃഷി ചെയ്യുന്ന രീതി മൊത്തം കൃഷിയിടത്തിന് ഗുരുതരമായ അസന്തുലിതത്വമേകും. ഓരോ പാടശേഖരത്തിന്റെയും മണ്ണിന്റെയടക്കമുള്ള സവിശേഷതകൾ കണക്കിലെടുക്കേണ്ടതുണ്ട്. ഈ പ്രത്യേകതകളെ അടിസ്ഥാനപ്പെടുത്തി തിരഞ്ഞെടുക്കുന്ന ഒരേ മൂപ്പുള്ള വിത്തുപയോഗിച്ച്, ഒരേസമയത്ത്, ഒരു പാടശേഖരത്തിൽ കൃഷിയിറക്കിയാൽ അസാധാരണമായ നേട്ടമുണ്ടാക്കാമെന്ന് തെളിഞ്ഞിരിക്കുന്നു. ഞാററടി തയ്യാറാക്കൽ, ജലവിനിയോഗം, വളപ്രയോഗം, കീടനിയന്ത്രണം, ട്രാക്ടർ ടില്ലറുകളുടെ ഉപയോഗം എന്നിവ സംയുക്തമായി നടത്തുക വഴി കൃഷിച്ചെലവു ഗണ്യമായി കുറയ്ക്കാം. ഏക്കറൊന്നിന് ശരാശരി 21 ശതമാനം കണ്ട് ചെലവു കുറഞ്ഞതായിട്ടാണ് ഗ്രൂപ്പ് ഫാമിംഗ് നടത്തിയ വിവിധ പാടശേഖരങ്ങൾ സന്ദർശിച്ചപ്പോൾ ലഭിച്ച വിവരം. സ്വന്തം ഉടമാവകാശം നഷ്ടപ്പെടുമെന്ന ഭീതി ഗ്രൂപ്പ് ഫാമിംഗ് സംഘത്തിൽച്ചേർന്ന ഒരു കർഷകനിൽപ്പോലും ഈ ലേഖകൻ കണ്ടില്ലെന്നതും ഈ പദ്ധതിയുടെ സാധ്യതകൾ വിളിച്ചോതുന്നു.

സഹകരണാടിസ്ഥാനത്തിലുള്ള കൂട്ടുകൃഷി വഴി സംസ്ഥാനത്തിന്റെ നെല്ലുല്പാദനം ഇരട്ടിയാക്കാനാണു ഗവൺമെൻറിന്റെ ഉദ്ദേശ്യം. ഇതിനകം മൂന്നു ലക്ഷത്തോളം ഹെക്ടർ വയലുകൾ ഗ്രൂപ്പ് ഫാമിംഗിന്റെ പരിധിയിൽ കൊണ്ടുവരാൻ ഗവൺമെൻറിനു കഴിഞ്ഞിട്ടുണ്ട്. ഈ വർഷം 11.7 ലക്ഷം ടൺ നെല്ലുല്പാദനം നടത്തി സർവകാല റെക്കോർഡിട്ടത്, ഇടതുഗവൺമെൻറിന്റെ ഇതരക്ഷേമപദ്ധതികളേക്കാൾ മേന്മയേറിയ നേട്ടംതന്നെ. എങ്കിലും, കൃഷിഭൂമിയുടെ വിസ്തീർണ്ണം വർദ്ധിപ്പിക്കാൻ ഗവൺമെൻറിനു കഴിഞ്ഞിട്ടില്ലെന്നത്, ഗ്രൂപ്പ് ഫാമിംഗിന്റെ ഭാവി സന്ദിഗ്ദ്ധമാക്കുന്നുമുണ്ട്.

ഭൂവിനിയോഗ നിയമം കർക്കശമാക്കുമെന്ന പ്രഖ്യാപനമല്ലാതെ നിയമത്തിനു കാര്യക്ഷമത കൈവരുത്താനുള്ള ശ്രമങ്ങളൊന്നും ഗവൺമെൻറിന്റെ ഭാഗത്തുനിന്നുണ്ടായിട്ടില്ലതാനും. നെല്ല് എത്രത്തോളം ആദായകരമാക്കിയാലും, കൂടുതൽ ആദായകരമായ വിളകൾ കൃഷിചെയ്യാനുള്ള പൗരന്റെ അവകാശത്തെ ഹനിക്കുന്ന യാതൊരു നടപടിയും സ്വീകരിക്കാനുമാവില്ല. അങ്ങനെ വരുമ്പോൾ, ഗ്രൂപ്പ് ഫാമിംഗ് വഴിയുള്ള ഉൽപ്പാദനത്തിനു ഒരു സ്വാഭാവിക അന്ത്യമുണ്ടാവുമെന്നു വരുന്നു. 30 ലക്ഷം ടൺ അരി സംസ്ഥാനത്തിന്റെ ആഭ്യന്തര ഉപഭോഗത്തിനുമാത്രം വേണമെന്നിരിക്കേ, ആവശ്യത്തിന്റെ 50 ശതമാനം പോലും ഉൽപ്പാദനം നടത്താനാവുന്നില്ലെന്ന വസ്തുതയും ഇവിടെയോർക്കണം. എങ്കിൽപ്പോലും, ഗ്രൂപ്പ് ഫാമിംഗിന്റെ ഇതുവരെയുള്ള നേട്ടങ്ങൾ ശ്ളാഘനീയമാണ്. ഇക്കൊല്ലം മുണ്ടകൻവിള വരെ 2,02,351 ഹെക്ടർ ഭൂമി ഫാമിംഗിന്റെ പരിധിയിൽപ്പെടുത്താൻ കഴിഞ്ഞത് ചില്ലറ കാര്യമല്ല. 4,21,140 കർഷകരാണ് ഈ സംഘയത്നത്തിൽ പങ്കാളികളായിരിക്കുന്നതെന്ന ഒരൊററ വസ്തുത മതി, ജനങ്ങൾക്കിടയിൽ ഈ പദ്ധതി ആർജ്ജിക്കുന്ന സ്ഥാനത്തിനു തെളിവായി. അതുകൊണ്ടുതന്നെ മൂന്നുവർഷംകൊണ്ട് 5 ലക്ഷം ഹെക്ടർ ഭൂമി എന്ന ലക്ഷ്യം നേടാൻ ഗവൺമെൻറിന് സാധിക്കുമെന്നു കരുതാം. ഈ വർഷത്തെ രണ്ടാംവിള ടാർജററ് 2,01,610 ഹെക്ടറാണ്. ഇതിനുവേണ്ടി 958 മെട്രിക് ടൺ വിത്തിനങ്ങൾ വിതരണം നടത്തിക്കഴിഞ്ഞു.

ശാസ്ത്രീയ കൃഷി രീതികൾ സാർവ്വത്രിക



ഗ്രൂപ്പ് ഫാമിംഗിന്റെ ഒരു ചിത്രം

### പട്ടിക—1

| | ഒരേക്കർ സ്ഥലത്തെ കൃഷി (സ്വന്തനിലയ്ക്ക്) | | | | | 25 ഏക്കർ സ്ഥലത്തെ കൃഷി (ഗ്രൂപ്പ് ഫാമിംഗ്) | | | | |
|---|---|---|---|---|---|---|---|---|---|---|
| വിവരണം | പുരുഷൻ | സ്ത്രീ | നിരക്ക് | മണിക്കൂർ | തുക രൂ. സ. | പുരുഷൻ | സ്ത്രീ | നിരക്ക് | മണിക്കൂർ | തുക രൂ. സ. |
| നിലം ഒരുക്കൽ | 2 | — | 40 | — | 80.00 | 30 | — | 40 | — | 1200.00 |
| വിത്തുവില | — | — | — | — | 100.00 | — | — | — | — | 2500.00 |
| വിത്തിടീൽ | 1 | — | 40 | — | 40.00 | 15 | — | 40 | — | 600.00 |
| ജൈവവളം | — | — | — | — | 200.00 | — | — | — | — | 5000.00 |
| ജൈവവളം ചേർക്കൽ | — | 5 | 20 | — | 100.00 | — | 75 | 20 | — | 1500.00 |
| രാസവളം | — | — | — | — | 183.00 | — | — | — | — | 4575.00 |
| രാസവളം ചേർക്കൽ | 1 | — | 40 | — | 40.00 | 15 | — | 40 | — | 680.00 |
| കള പറിക്കൽ | — | 25 | 20 | — | 500.00 | — | 125 | 20 | — | 2500.00 |
| കളനാശിനി | — | — | — | — | — | — | — | — | — | 6250.00 |
| കീടനാശിനിയും പ്രയോഗവും | — | — | — | — | 100.00 | — | — | — | — | 1250.00 |
| മേൽവള പ്രയോഗം | ½ | — | 40 | — | 20.00 | 5 | — | 40 | — | 200.00 |
| രാസവളം-II | — | — | — | — | 128.00 | — | — | — | — | 3200.00 |
| ട്രാക്ടർ | — | — | 80 | 2½ | 200.00 | — | — | 80 | 50 | 4000.00 |
| വാഹനച്ചെലവ് | — | — | — | — | 10.00 | — | — | — | — | 100.00 |
| ആകെ | | | | രൂ. | 1701.00 | | | | രൂ. | 33,475.00 |

ഒരേക്കറിനുള്ള കൃഷിച്ചെലവ്—1710.00
ഗ്രൂപ്പ് ഫാമിംഗിൽ ഒരേക്കറിനുള്ള ചെലവ്—1339.00
ചെലവിലുള്ള ശരാശരി കുറവ്—362.00 അഥവാ 21.28%.

## പട്ടിക—2

ഗ്രൂപ്പ് ഫാമിംഗ്: ഒരു സമീപകാല സ്ഥിതിവിവരം:

| വർഷം | കൃഷി | കൃഷി ചെയ്ത സ്ഥലത്തിൻെറ വിസ്തീർണ്ണം ഹെക്ടറിൽ | പാടശേഖരങ്ങൾ | പങ്കെടുത്ത കർഷകർ |
|---|---|---|---|---|
| 1989 | വിരിപ്പ് | 61,224 | 3063 | 16,2640 |
| 1989 | മുണ്ടകം | 62,722 | 2978 | 17,1606 |
| 1989 | പുഞ്ച | 51,321 | 807 | 10,7033 |
| 1990 | ഒന്നാംവിള | 1,42,865 | 5043 | 36,7119 |
| 1990 | മുണ്ടകം | 2,02,351 | 5914 | 42,1140 |

മാക്കാൻ ഗ്രൂപ്പ് ഫാമിംഗിന് കഴിയുന്നതാണ് മറെറാരു നേട്ടം. ട്രാക്ടറും ടില്ലറും ഉപയോഗിക്കാനുള്ള നാടൻ കർഷകൻെറ വൈമുഖ്യം ഈ പദ്ധതി മാററിയെടുത്തിരിക്കുന്നുവെന്ന് കണക്കുകൾ വ്യക്തമാക്കുന്നു. ഇതുവരെ 22,315 ഹെക്ടർ ഭൂമിയിൽ ട്രാക്ടറും 12,324 ഹെക്ടർ ഭൂമിയിൽ ടില്ലറും ഉപയോഗിച്ചു കഴിഞ്ഞു. 123 ഹെക്ടറിൽ കുട്ടുഞാററടിയും 1797 ഹെക്ടറിൽ കൂട്ട കളനാശിനിയും ഉപയോഗിച്ചത് കാർഷികമേഖലയിൽ സംഘമനോഭാവം പുനഃസ്ഥാപിക്കപ്പെടുന്നു എന്നതിൻെറ മഹത്തായ തെളിവായി കാണുന്നതിൽ സാംഗത്യമുണ്ട്. ഇനി മേനിയുടെ കാര്യം നോക്കാം:

1990-ലെ മൂന്നു വിളയിലുമായി ഉൽപ്പാദന ലക്ഷ്യം പന്ത്രണ്ടരലക്ഷം ടൺ നെല്ലാണ്. ഇതിനകം 11.41 ലക്ഷം ഉൽപ്പാദിപ്പിച്ചു കഴിഞ്ഞുവെന്നതാണു അതിശയകരമായ യാഥാർത്ഥ്യം. (ഈ കണക്ക് ഇതേവരെ പുറത്തുവിട്ടിട്ടില്ല. കേന്ദ്ര വിഹിതം വെട്ടിക്കുറയ്ക്കുമെന്ന ആശങ്ക ഒരു കാരണമാണ്.) അതായത്, മുൻവർഷത്തേക്കാൾ സുമാർ 1.7 ലക്ഷം അധികോൽപ്പാദനം. ഈ ഉൽപ്പാദന വർദ്ധനവിനു പിന്നിൽ ഹെക്ടറൊന്നിന് തുച്ഛമായ 250 രൂപയുടെ ധനസഹായം മാത്രമാണു സംസ്ഥാന ഗവൺമെൻറു നൽകുന്നതെന്നുകൂടി അറിയണം. പരിമിതികൾക്കുള്ളിൽനിന്ന് സാധ്യതകൾ വസൂലാക്കുന്നതിൽ ഗ്രൂപ്പ് ഫാമിംഗ് പദ്ധതിയുടെ അന്യാദൃശമായ ശേഷിയുടെ തെളിവാണ് ഇക്കൊല്ലത്തെ ഉൽപ്പാദനം.

## പട്ടിക—3

ഗ്രൂപ്പ് ഫാമിംഗിൻെറ പരിധിയിൽപ്പെടുത്തിയ കൃഷിഭൂമിയുടെ തോത് (ജില്ല തിരിച്ചുള്ളത്)

| ജില്ല | കൃഷിഭൂമി ഹെക്ടറിൽ |
|---|---|
| തിരുവനന്തപുരം | 6888.12 |
| കൊല്ലം | 11379.0 |
| പത്തനംതിട്ട | 4484.0 |
| ആലപ്പുഴ | 8470.0 |
| കോട്ടയം | 12,000.0 |
| ഇടുക്കി | 1050.0 |
| എറണാകുളം | 24,365.0 |
| തൃശൂർ | 32,771.0 |
| പാലക്കാട് | 67,065.0 |
| മലപ്പുറം | 14,160.0 |
| കോഴിക്കോട് | 2439.0 |
| വയനാട് | 9,000.0 |
| കണ്ണൂർ | 5,000.0 |
| കാസർഗോഡ് | 3,279.0 |

കൃഷിശാസ്ത്രത്തിൻെറ പ്രായോഗിക സാധ്യതകൾ കൂടി ഗ്രൂപ്പ് ഫാമിംഗിൽ ഇടംതേടുന്നുണ്ട്. കോളേജിൽ പഠിച്ച കൃഷി പാഠം, പാടത്തെ കർഷകനുമായി പങ്കുവച്ചും ഇടപഴകിയും പ്രവൃത്തിപഥത്തിലെത്തിക്കാൻ അഗ്രോ ക്ളിനിക്കുകളുടെ പ്രവർത്തനം നല്ലൊരളവിൽ സഹായിക്കുന്നുണ്ട്. ഇത് കർഷകനും പ്രയോജനപ്പെടുന്നുവെന്നതിൻെറ തെളിവാണ് കഴിഞ്ഞവർഷം കുട്ടനാട്ടിലെ തുംഗ്രു വൈറസ് ബാധ ഫലപ്രദമായി തടയാൻ കഴിഞ്ഞത്.

### നാളികേരം

സംസ്ഥാനത്തിൻെറ കാർഷികാദായത്തിൻെറ 85% സ്വരൂക്കൂട്ടിക്കൊടുക്കുന്ന നാളികേര കൃഷിയുടെ നട്ടെല്ലൊന്നു നിവർന്നത് ഈയടുത്തകാലത്തു മാത്രമാണ്. ഇന്നാട്ടിലെ കൊപ്രയുടെ വില അന്യസംസ്ഥാനങ്ങളിലെ വൻകിട മുതലാളിമാർ നിയന്ത്രിക്കുകയും കേരളത്തിലെ കേരകർഷകൻ ബോംബെ കമ്പോളത്തിലെ ദല്ലാളന്മാർ നടത്തുന്ന ഊഹക്കച്ചവടത്തിന് വെട്ടിരകളാവുകയും ചെയ്യുന്ന ദുര്യോഗമാണു ഇപ്പോഴും നിലവിലുള്ളത്. തേങ്ങയെ എണ്ണക്കുരുവായി പ്രഖ്യാപിച്ചതു വഴി കേന്ദ്ര ഗവൺമെൻറ് ഒടുവിൽ വലിയൊരു അനുഗ്രഹം ചെയ്തതിൻെറ ഗുണമനുഭവിക്കാൻ നേരമായിട്ടില്ലല്ലോ.

എന്നാൽ, കേരഫെഡ് രൂപീകരണം വഴി 25 ലക്ഷത്തോളമുള്ള കേരകർഷകരെ ന്യായവില ഉറപ്പുവരുത്തി ഒരു പരിധിവരെയെങ്കിലും സംരക്ഷിക്കാൻ കഴിഞ്ഞത് സംസ്ഥാന ഗവൺമെൻറിൻെറ ക്രെഡിററായി കണക്കാക്കാം.

നെല്ലിനു ഗ്രൂപ്പ് ഫാമിംഗ് എന്നപോലെ സ്ഥിരവിളയായ തെങ്ങിന് സംരക്ഷണമേകാനും കൃഷിച്ചെലവു കുറയ്ക്കാനും ഏർപ്പെടുത്തിയ ഗ്രൂപ്പ് മാനേജ്മെൻറ് പദ്ധതിക്ക് ഇതിനകം ആറു ലക്ഷത്തിലേറെ കർഷകരുടെ വിശ്വാസമാർജ്ജിക്കാൻ കഴിഞ്ഞിട്ടുണ്ട്. പാടശേഖര നെല്ലുൽപ്പാദന സമിതികൾപോലെയുള്ള ജനകീയ സമിതികൾ തന്നെയാണ് ഇവിടേയും കൂട്ടുകൃഷിയുടെ അമരക്കാർ. ഇതിനകം 638 പഞ്ചായത്തുകളിൽ ഈ പദ്ധതി വ്യാപിച്ചുകഴിഞ്ഞുവെങ്കിലും പദ്ധതിയുടെ പ്രയോഗതലങ്ങളെപ്പററി ഒരു വിലയിരുത്തലിന് നേരമായിട്ടില്ല. നെല്ലിനെപ്പോലെ ഒരു വാർഷികവിളയല്ല തെങ്ങ് എന്നതുകൊണ്ട്; ഈ പദ്ധതി വേരിറങ്ങാൻ കാലമിനിയും പിടിക്കും.

## പട്ടിക-4

ഗ്രൂപ്പ് മാനേജുമെൻറിൻെറ പരിധിയിൽ ഇതിനകം ഉൾപ്പെട്ട നാളീകേര മേഖലയുടെ രേഖാചിത്രം:

| | |
|---|---|
| പഞ്ചായത്തുകൾ | 638 |
| കേരസംരക്ഷണ സമിതികൾ | 5809 |
| കേരകർഷകർ | 6,34,712 |
| കർഷകത്തൊഴിലാളികൾ | 91,639 |
| ഗ്രൂപ്പിൽപ്പെട്ട തൊഴിൽ രഹിതരായ യുവാക്കൾ | 55,269 |

എങ്കിലും, നാളികേരത്തിൻെറ ആഭ്യന്തര വിലയിൽ ഒരു 'താങ്ങു' വില കൂടി നൽകി ഉപഭോക്താവിനെ സംരക്ഷിക്കേണ്ട ചുമതല കൂടി ഗവൺമെൻറിനുണ്ട്. ഉൽപ്പാദക-ഉപഭോക്തൃ സന്തുലിതത്വം കൈവരുത്താൻ ഈ ഗവൺമെൻറ് കാര്യമായൊരു നടപടിയും കൈക്കൊണ്ടിട്ടില്ലെന്ന് ഇത്തരുണത്തിൽ ഓർമ്മപ്പെടുത്തേണ്ടിയിരിക്കുന്നു.

വെറും 15 ശതമാനം മാത്രംവരുന്ന ഉപഭോഗത്തിനുവേണ്ടി 85 ശതമാനം ആദായമുണ്ടാക്കുന്ന ഉൽപ്പാദകനെ തള്ളിപ്പറയാൻ കഴിയില്ലെന്നാണു വകുപ്പുമന്ത്രി അഭിമുഖത്തിൽ പറയുന്നത്. ഒരു യുക്തിക്കുവേണ്ടി വേണമെങ്കിൽ ഈ വാദം അംഗീകരിക്കാം. എന്നാൽ, സ്വന്തം ഉപഭോഗം കഴിഞ്ഞിട്ടാണ് ഇപ്പറഞ്ഞ ഉൽപ്പാദകൻ നാളികേരം വിൽക്കുന്നതെന്ന കാര്യം ഇവിടെ വിസ്മരിക്കുന്നു. അതുകൊണ്ട്, ശേഷിക്കുന്ന ജനങ്ങളുടെ ഉപഭോഗം കണക്കിലെടുക്കാതിരിക്കുന്നതു ആശാസ്യമല്ല. പ്രത്യേകിച്ചും, നാളികേരമുപയോഗിക്കുന്നതു കൂടുതലും സാധാരണക്കാരാണെന്നിരിക്കെ. മന്ത്രി സൂചിപ്പിച്ച 'റെഗുലേററഡ് മാർക്കററിംഗ്' സംവിധാനങ്ങൾ നിലവിൽ വരുന്നതോടെ ഉൽപ്പാദക-ഉപഭോക്തൃ സന്തുലിതത്വം കൈവരുമെന്നു പ്രതീക്ഷിക്കാം. അങ്ങനെയൊരു സന്തുലിതത്വം സംജാതമാവുമ്പോൾ മാത്രമേ കൃഷിയുന്മുഖത സമ്പൂർണ്ണമാവുകയുള്ളൂ.

### ജനപങ്കാളിത്തം

കാർഷികമേഖലയിൽ അഭൂതപൂർവമായ ജനപങ്കാളിത്തം സൃഷ്ടിക്കാൻ കഴിഞ്ഞതാണ് ഈ ഗവൺമെൻറിൻെറ ഏററവും വലിയ നേട്ടങ്ങളിലൊന്ന്. അതിൻെറ ക്രെഡിററ് തീർച്ചയായും വകുപ്പുമന്ത്രിക്ക് അർഹതപ്പെട്ടതുതന്നെ. കൃഷിഭവനുകൾ പുനഃസംഘടിപ്പിക്കുകയും, പഞ്ചായത്ത് തലത്തിൽ ജനകീയ സമിതികളുണ്ടാക്കുകയും അവയുമായി മന്ത്രി നേരിട്ടു ബന്ധം പുലർത്തുകയും ചെയ്തു വരുന്നത് കാർഷികമേഖലയ്ക്കു ആശാസ്യകരമായി ഭവിക്കുന്നു. ഈ സമിതികൾക്ക് പലപ്പോഴും കക്ഷിരാഷ്ട്രീയാതീതമായ ഒരു കൂട്ടായ്മയുടെ ഭാവമുണ്ടെന്നതാണു സവിശേഷമായ കാര്യം. കാർഷികോദ്യോഗസ്ഥരെ കർഷകരുമായി കൂടുതലടുപ്പിക്കാനും കൃഷിവകുപ്പിനു കഴിയുന്നുണ്ട്.

എന്നിരുന്നാലും കൃഷിവകുപ്പിലെ 30 ശതമാനത്തോളം ഉദ്യോഗസ്ഥർ ഇപ്പോഴും ബ്യൂറോക്രാററിക് വൈതാളികരായി വർത്തിക്കുന്നു. ഫീൽഡ് തങ്ങൾക്കന്യമാണെന്നും ഫയലാണു മുഖ്യമെന്നും കരുതുന്ന ഇക്കൂട്ടരാണ് കാർഷികവികസനത്തിനു തുരങ്കം വയ്ക്കുന്നത്. വകുപ്പിൻെറ പല പ്രവർത്തനങ്ങളും മന്ദീഭവിപ്പിക്കുന്നതിൽ ഇവർ വഹിക്കുന്ന 'പങ്കി'ൻെറ തെളിവുകൾ ആവോളമുണ്ട്.

### നാണ്യവിളകൾക്ക് ഇപ്പോഴും പ്രതിസന്ധി

നാളികേരമൊഴിച്ചാൽ, മറെറാരു പ്രധാന വിളയ്ക്കും ന്യായവില ഉറപ്പുവരുത്താൻ സംസ്ഥാന ഗവൺമെൻറിനു കഴിഞ്ഞിട്ടില്ലെന്ന കാര്യം നാലുവർഷം പിന്നിട്ട ഈ വേളയിൽ ശ്രദ്ധയർഹിക്കുന്നു. കുരുമുളകിൻെറയും ഏലത്തിൻെറയും വിലയിടിവ് രാജ്യത്തിൻെറ കാർഷിക സമ്പദ്വ്യവസ്ഥയെത്തന്നെ പിടിച്ചുലച്ചിട്ടുണ്ടല്ലോ. കിലോയ്ക്ക് 60 രൂപയിൽ നിന്ന് 27 രൂപയായി കുരുമുളകുവില കുത്തനെ ഇടിഞ്ഞു. (കുരുമുളകിൻമേലുള്ള കയററുമതിച്ചുങ്കം പിൻവലിക്കാൻ മുൻ കേന്ദ്രഗവൺമെൻറ് തീരുമാനിച്ചത് നേരിയൊരാശ്വാസം പകർന്നിട്ടുണ്ട്.)

600 രൂപ വിലയുണ്ടായിരുന്ന ഒരു കിലോ ഏലത്തിന് ഇന്ന് 100 രൂപ കിട്ടിയാൽ നന്ന്. ഇത്തരം മലഞ്ചരക്കുകൾക്ക് ഗ്രൂപ്പ് മാനേജ്മെൻറ് സംവിധാനം ഏർപ്പെടുത്താൻ നീക്കമുണ്ടെങ്കിലും അതെത്രത്തോളം ഫലപ്രദമാകുമെന്ന് പറയാനാവില്ല.

ഇന്നേററവും വലിയ പ്രതിസന്ധി നേരിടുന്ന മേഖല കാപ്പികൃഷിയുടേതാണ്. ഒരു കൺട്രോൾഡ് ആർട്ടിക്കിൾ എന്ന നിലയ്ക്ക് രാജ്യത്തൊട്ടാകെ ഉൽപ്പാദിപ്പിക്കുന്ന കാപ്പി, ഗവൺമെൻറ് കാലാകാലങ്ങളിൽ നിശ്ചയിക്കുന്ന വില നൽകി കോഫി ബോർഡ് ഏറെറടുക്കുകയാണു പതിവ്. കർഷകനിൽ നിന്നു കാപ്പി വാങ്ങുമ്പോൾ, ബോർഡു നൽകുന്നത് ലോകവിപണിയിലെ വിലയേക്കാൾ താണ നിരക്കാണ്. മിനിമം റിലീസ് പ്രൈസിൻെറ കാര്യത്തിലും നഷ്ടം ഉൽപ്പാദകനു തന്നെ. കാപ്പിയുടെ നികുതിഭാരവും താങ്ങാവുന്നതിലധികമാണ്. ഇക്കാര്യത്തിലൊന്നും എന്തെങ്കിലും ക്രിയാത്മകമായി ചെയ്യാൻ സംസ്ഥാന ഗവൺമെൻറിനായിട്ടില്ല. നാണ്യവിളകളുടെ താങ്ങുവില നിശ്ചയിക്കുന്നതിന് കേന്ദ്രഗവൺമെൻറിൽ സമ്മർദ്ദം ചെലുത്താനും സംസ്ഥാനം വിജയിച്ചിട്ടില്ല.

അസംസ്കൃത വസ്തുക്കളായ കാർഷിക വിഭവങ്ങൾ സംസ്കരിച്ചെടുത്തുണ്ടാക്കുന്ന വ്യവസായോൽപ്പന്നങ്ങൾക്കും നിത്യോപയോഗ സാധനങ്ങൾക്കും ഇന്നുള്ള ഭാരിച്ച വിലയുമായി താരതമ്യം ചെയ്യുമ്പോൾ കർഷകൻ ഉല്പാദിപ്പിക്കുന്ന പ്രാഥമികോൽപ്പന്നങ്ങൾക്ക് അർഹമായ വില നിഷേധിക്കപ്പെടുകയാണ്. കൊപ്രവിലയും സോപ്പുവിലയുമായോ റബ്ബർ വിലയും ടയർ വിലയുമായോ, കൊക്കോ വിലയും ചോക്കലേററുവിലയുമായോ, കരിമ്പുവിലയും പഞ്ചസാരവിലയുമായോ, തേയിലവിലയും തേയിലപ്പൊടിവിലയുമായോ യാതൊരുവിധ താരതമ്യവും ഇവിടെയില്ല. കഴിഞ്ഞ ഒരു ദശകത്തിനുള്ളിൽ ടയർവില 168 ശതമാനം വർദ്ധിച്ചപ്പോൾ സ്വാഭാവിക റബ്ബറിൻെറ വില 100 ശതമാനത്തിൽ താഴെയാണു വർദ്ധിച്ചതെന്നോർക്കുക.



കുലനിറഞ്ഞ അടയ്ക്കാമരം

ഇപ്പറഞ്ഞ വസ്തുതകളെല്ലാം വിരൽ ചൂണ്ടുന്നത് ഒരേ പ്രശ്നത്തിലേക്കാണ്. ഉൽപ്പാദനച്ചെലവു വർദ്ധിക്കുന്നതിന് അനുസരണമായ ഒരു ന്യായവില കാർഷികോൽപ്പന്നങ്ങൾക്കും ലഭിക്കുന്നില്ല. കാർഷികോൽപ്പന്നങ്ങളുടെ ഉപഭോഗത്തിനുനനുസൃതമായി കമ്പോളവിലയിൽ ഒരു 'എക്കണോമിക് പ്രൈസും' ചമയ്ക്കാനാവുന്നില്ല. ഈ രണ്ടു തരത്തിലുള്ള സന്തുലിതത്വം ഉറപ്പുവരുത്താൻ ഇടതുമുന്നണി ഗവൺമെൻറിൻെറ ഭാഗത്തുനിന്ന് കാര്യമാത്രമായ നടപടികൾ ഇതുവരെ ഉണ്ടായില്ലെന്ന് പറയേണ്ടിയിരിക്കുന്നു. ആ വഴിക്കുള്ള പ്രവൃത്തി ഉണ്ടാകാത്തിടത്തോളം കാർഷിക സമ്പദ്വ്യവസ്ഥയുടെ സമഗ്രവികസനം അസ്ഥാനത്തായിരിക്കും.

### അടിസ്ഥാന പ്രശ്നങ്ങൾ അവഗണിക്കപ്പെടുന്നു

കേരളത്തിൻെറ എക്കാലത്തേയും പ്രധാന പ്രശ്നങ്ങൾ തൊഴിലില്ലായ്മയും ഭക്ഷ്യധാന്യദൗർലഭ്യവുമാണ്. വ്യാവസായികമായി വളരെ പിന്നോക്കാമായതുകൊണ്ടും തൃതീയ മേഖല ആനുപാതികമായി അമിതവികാസം പ്രാപിച്ചതുകൊണ്ടും ജനസംഖ്യയുടെ സിംഹഭാഗത്തിനും കാർഷികമേഖലയെ ആശ്രയിക്കേണ്ടിവരുന്നു. അതേസമയം, തൊഴിലിൻെറ ആഗിരണത്തെ സംബന്ധിച്ചിടത്തോളം ഈ മേഖലയിൽ 'സാച്ചുറേഷൻ' ആയിക്കഴിഞ്ഞിരിക്കുന്നുവെന്ന് പരക്കെ ഒരു ധാരണയുണ്ട്. മാത്രമല്ല, ആളോഹരി കൃഷി ഭൂമി ഏററവും കുറഞ്ഞ സംസ്ഥാനമാണു കേരളം. ഈ യാഥാർത്ഥ്യങ്ങളുടെയെല്ലാം അടിസ്ഥാനത്തിൽ തൊഴിലവസരങ്ങളെ സംബന്ധിച്ചിടത്തോളം തീർത്തും നിരാശാജനകമായ ഒരു ചിത്രമാണു ഇവിടെ വരയ്ക്കപ്പെടുന്നത്. തൊഴിലില്ലായ്മാപ്രശ്നത്തിൻെറ ആത്യന്തിക പ്രതിവിധി വലിയൊരളവുവരെ വ്യവസായവൽക്കരണമാണെന്നു സമ്മതിച്ചാൽപ്പോലും, കേരളത്തിലെ കാർഷിക മേഖലയിൽത്തന്നെ ഇനിയും തൊഴിലവസരങ്ങൾ സൃഷ്ടിക്കാനുള്ള സാധ്യത യഥേഷ്ടമുണ്ടെന്നും അംഗീകരിക്കേണ്ടതുണ്ട്.

ഇപ്പോഴത്തെ ഗവൺമെൻറ് അധികാരമേററശേഷം കൃഷിഭവനുകൾ പുനഃസംഘടിപ്പിക്കുകവഴി കാർഷികബിരുദക്കാരായ കുറേപ്പേർക്കു ഉദ്യോഗം നൽകിയതിനെ കാർഷികമേഖലയിലെ തൊഴിലവസരങ്ങളായി കണക്കാക്കാൻ സാധിക്കില്ല. കാരണം ലളിതമാണ്—പ്രസ്തുത ഉദ്യോഗങ്ങൾ ബ്യൂറോക്രാററിക് വൃത്തത്തിൽപ്പെടുന്നവയാകുന്നു. എന്നാൽ, ജനകീയസമിതികൾ രൂപീകരിച്ചത് ഈ മേഖലയിലെ തൊഴിലവസരങ്ങളുടെ സൃഷ്ടിയിൽ ആദ്യചുവടുവയ്പായി കണക്കാക്കാം. റെഗുലേററഡ് മാർക്കററിംഗ് സംവിധാനവും വിവിധ സംസ്കരണ ശാലകളുടെ കമ്മിഷനിംഗും നടപ്പിലാവുന്നതോടെ കാർഷികമേഖലയിലെ തൊഴിലുന്മുഖത സാക്ഷാത്ക്കാരം നേടുമെന്നു പ്രതീക്ഷിക്കുന്നതിൽ അപാകതയില്ല. അതിനുള്ള കാലവിളംബം ഒഴിവാക്കേണ്ടത് ഗവൺമെൻറിൻെറ സത്വര ദൗത്യങ്ങളിലൊന്നാണ്.

കൃഷിയോഗ്യമായ ഭൂമിയുടെ അളവു വർദ്ധിപ്പിക്കാനുള്ള സാധ്യത എഴുപതുകളുടെ തുടക്കത്തിൽത്തന്നെ നശിച്ചിരുന്നു. കൃഷിഭൂമി വർദ്ധനവ് അസാധ്യമായ സാഹചര്യത്തിൽ പിന്നെ, ഉൽപ്പാദനക്ഷമത വർദ്ധിപ്പിക്കുക മാത്രമാണ് ഉൽപ്പാദനം കൂട്ടാനുള്ള പോംവഴി. അതായത്, അവശേഷിക്കുന്ന കൃഷിയിടം നിലനിർത്തുകയും അവിടത്തെ ഉൽപ്പാദനക്ഷമത പരമാവധി വർദ്ധിപ്പിക്കുകയും. എന്നാൽ ഇത്തരമൊരു സമീപനം അസാധ്യമാക്കുന്ന രണ്ടു പ്രവണതകളാണ് ഭൂപരിഷ്കരണത്തിനുശേഷം കേരളത്തിൽ കണ്ടത്—കൃഷിഭൂമി തരിശ്ശിടൽ, ഭക്ഷ്യവിളകളേക്കാൾ നാണ്യവിളകൾക്കു പ്രാധാന്യമേകൽ. ഈ പ്രവണതകളുടെ അടിസ്ഥാന കാരണങ്ങൾ ഇതേവരെ വസ്തുനിഷ്ഠമായി വിലയിരുത്തിയിട്ടില്ലെന്നതാണു ഖേദകരം.

ഉൽപ്പാദനം വർദ്ധിക്കാത്തതിന്, ഉൽപ്പാ

ദനക്ഷമതാവർദ്ധനവിൻെറ അഭാവവും ചില സാങ്കേതിക വിശദീകരണങ്ങളുമാണ് ഇപ്പോഴും നൽകിവരുന്നത്. മൗലികപ്രശ്നമായ ഉൽപ്പാദന ബന്ധങ്ങളുടെ സ്വഭാവത്തിലേക്ക് അന്വേഷണം നീളുന്നില്ലെന്നത് ശ്രദ്ധേയമാണ്.

ഭൂവുടമകളിൽ ബഹുഭൂരിഭാഗം വരുന്ന കാർഷികേതര വരുമാനക്കാരായ വ്യക്തികൾക്ക് സ്വന്തം ഭൂമിയിൽ ഉൽപ്പാദനം വർദ്ധിപ്പിക്കാൻ താല്പര്യമില്ല. ഉൽപ്പാദനത്തിലല്ല, കൃഷിഭൂമിയുടെ ഉടമസ്ഥത നിലനിർത്തുന്നതിലാണവർക്കു താല്പര്യം. കൃഷിയിറക്കു നഷ്ടമാണെന്ന വ്യാപകമായ ധാരണ കൂടിയായപ്പോൾ പലരും ഭൂമി തരിശ്ശിടുകയാണ്. കുട്ടനാട്ടിലാകട്ടെ പുതിയൊരു പാട്ടവ്യവസ്ഥ തന്നെ ഉടലെടുത്തിട്ടുണ്ട്. പാട്ടത്തിനെടുത്തു കൃഷിയിറക്കുന്നവർ കർഷകത്തൊളികളാണെന്നതാണു വിശേഷം. ഉൽപ്പാദനച്ചെലവിൻെറ പേരിൽ ഭൂവുടമ കൃഷിഭൂമി തരിശ്ശിടുകയും, അതേ ഭൂമി പാട്ടത്തിനെടുത്ത് ഉൽപ്പാദനച്ചെലവു കൂടാതെ, നിർദ്ധനനായ കർഷത്തൊഴിലാളി കൃഷിയിറക്കുകയും ചെയ്യുന്ന അടിസ്ഥാന വൈരുദ്ധ്യത്തിലാണ് കേരളത്തിൻെറ കാർഷിക മേഖലയുടെ ഇന്നത്തെ അസ്തിത്വം.

ഭൂവിനിയോഗനിയമം ഭേദഗതി ചെയ്യുമെന്ന് ഇടതുമുന്നണി അവകാശപ്പെട്ടിരുന്നെങ്കിലും, ഭേദഗതി ഏതുവിധമാകുമെന്ന് വ്യക്തമാക്കിയിട്ടില്ല. മുൻകൂർ അനുവാദം വാങ്ങാതെ വിളകൾ മാററുമ്പോൾ ആരെങ്കിലും പരാതിപ്പെട്ടാൽ മാത്രം നടപടിയെടുക്കാനാവുന്ന ഷണ്ഡൻ നിയമമാണ് നിലവിലുളളത്. ഈ നിയമം ക്രിയാത്മകമായി ഭേദഗതി ചെയ്യണമെങ്കിൽ ഉൽപ്പാദന ബന്ധങ്ങൾ അടിപടലയോടെ അഴിച്ചുപണിയേണ്ടിവരും. അത്തരമൊരു കർശനവും മൗലികവുമായ ചെയ്തി ഒരു ഇടതുപക്ഷ സർക്കാരിൽനിന്നു മാത്രമേ പ്രതീക്ഷിക്കാനുമാവൂ. (ഭൂപരിഷ്കരണം പോലുള്ള വിപ്ളവാത്മക കർമ്മം അനുഷ്ഠിച്ചത് അവർ മാത്രമാണല്ലോ.) എന്നാൽ, പഴയ ഷണ്ഡൻ നിയമം അതേപടി നിലനിർത്തുക മാത്രമാണ് ഈ ഗവൺമെൻറും ചെയ്യുന്നത്. ഉൽപ്പാദന ബന്ധങ്ങളിൽ മാററമുണ്ടാവില്ലെന്നു സാരം. ഈ സാഹചര്യത്തിൽ കൃഷിഭൂമിയുടെ വിസ്തീർണ്ണം വർദ്ധിപ്പിക്കാനോ തരിശ്ശിടൽ കാര്യമായി നിയന്ത്രിക്കാനോ ഗവൺമെൻറിനു കഴിയാതെ പോകുന്നു.

ഭൂവുടമകളുടെ ശക്തവും സംഘടിതവുമായ എതിർപ്പു നേരിടേണ്ടിവരുമെന്നതും ഉൽപ്പാദന ബന്ധങ്ങളിലെ മാററം സ്വന്തം കർഷക സംഘടനകളുടെ പ്രകൃതംതന്നെ മാററിമറിച്ചേക്കുമോ എന്ന ആശങ്കയുമാവണം ഗവൺമെൻറിനെ അത്തരമൊരു കാതലായ നടപടിയിൽനിന്നു പിൻതിരിപ്പിക്കുന്നത്. എന്നാൽ, ചരിത്രപരമായ ഈ സ്വഭാവ പരിണതി അംഗീകരിക്കാൻ വൈകുന്ന ഓരോ നിമിഷവും കേരളത്തിലെ കാർഷികമേഖല ക്ഷുദ്രമാവുമെന്ന സത്യം രാഷ്ട്രീയത്തിനതീതമായി ഉയർന്നു നിൽക്കുന്നു.

ഈ യാഥാർത്ഥ്യം, അനുഭവസമ്പന്നനായ ഭരണാധിപന്മാരിൽ ചിലർക്കെങ്കിലും അറിവുള്ളതാകണം. കർശനമായ നടപടിക്രമങ്ങൾ ആരംഭിക്കുന്നില്ലെങ്കിലും, ശ്രീ.വി.വി. രാഘവൻ ഭൂവിനിയോഗം കാര്യക്ഷമമാക്കുവാൻ ചില വളഞ്ഞ വഴികൾ ആവിഷ്കരിക്കുന്നുണ്ടെന്നത് ആശ്വാസകരമാണ്.

ഉൽപ്പാദനക്ഷമത വർദ്ധിപ്പിക്കുന്നതിലാണ് അദ്ദേഹം ഊന്നൽ നൽകുന്നതെന്ന് ചെയ്തികളിൽനിന്നു വ്യക്തമാണ്. പ്രത്യേകിച്ചും നെല്ലുൽപ്പാദനത്തിൽ. നെൽകൃഷിയോടുള്ള ജനങ്ങളുടെ മനോഭാവംതന്നെ സാരമായി വികലമാവുകയും, കാർഷികമേഖല സ്ഥലത്തിൻെറയും സാമ്പത്തിക സൗകര്യത്തിൻെറയും കാര്യത്തിൽ കടുത്ത പ്രതിസന്ധിയിലകപ്പെടുകയും ചെയ്ത വിഷമസന്ധിയിൽ, വർഷംപ്രതി നെല്ലുൽപ്പാദനം

യരാം. പക്ഷേ, ഇപ്പറഞ്ഞ ന്യായത്തിനു സാധൂകരണം ലഭിക്കണമെങ്കിൽ ഇടതുമുന്നണി ഗവൺമെൻറിൻെറ ഭരണത്തിൽ, എല്ലാ മന്ത്രിമാരും തങ്ങളുടെ സാരഥ്യശേഷിയും ഭരണനൈപുണ്യവും തെളിയിച്ചിരിക്കണം. നിർഭാഗ്യവശാൽ, അങ്ങനെയൊരു ഭാഗ്യം കേരളീയർക്കുണ്ടായിട്ടില്ലല്ലോ.

കരുണാകരൻ ഗവൺമെൻറു സ്ഥാനമൊഴിയുമ്പോൾ മററുപല മേഖലകളിലുമെന്ന പോലെ കാർഷികരംഗത്തും പ്രശ്നങ്ങളുടെ നൂലാമാലകൾ ഏറെയുണ്ടായിരുന്നു. കൃഷിയെപ്പററിയുള്ള അടിസ്ഥാന സങ്കല്പംതന്നെ കാതലായ മാററങ്ങൾക്കു വിധേയമായിക്കഴിഞ്ഞിരുന്നു. അന്നന്നത്തെ അന്നത്തിനുള്ള വകയൊരുക്കൽ എന്ന പ്രഥമിക തത്വത്തിൽ



കേരസമ്പന്നമായ കേരളം

വർദ്ധിപ്പിച്ചെടുക്കുന്നതിൽ വിജയിക്കുകവഴി കേരളം കണ്ട ഏററവുംനല്ല കൃഷിമന്ത്രിമാരിലൊരാളായിരിക്കുന്നു, ശ്രീ.രാഘവൻ.

## മാററത്തിൻെറ കതിര്

ഇടതുപക്ഷ ജനാധിപത്യമുന്നണി ഭരണം കേരളത്തിൻെറ കാർഷികമേഖലയെ പുതിയ കർമ്മപഥങ്ങളിലേക്കു നയിക്കുകയായിരുന്നു എന്നു ഗവൺമെൻറിൻെറ പബ്ളിക് റിലേഷൻസ് വിഭാഗക്കാരൻെറ മട്ടിൽ ഉച്ചഭാഷിണി മുഴക്കാനാവില്ല. എന്നാൽ, വി.വി. രാഘവൻ എന്ന കൃഷിവകുപ്പുമന്ത്രി കാർഷികമേഖലയ്ക്കു പുത്തൻ മേച്ചിലിടങ്ങൾ അണിതിട്ടു എന്നു പറയുന്നതിൽ അപാകതയില്ല.

ഇതുപറയുമ്പോൾ, വകുപ്പുമന്ത്രിക്കു മാത്രം ക്രെഡിററു നൽകാനാവില്ലെന്നും, ഗവൺമെൻറിൻെറ കൂട്ടായ യത്നത്തിൽ ഒരു കണ്ണി മാത്രമാണു മന്ത്രിയെന്നും എതിർ ന്യായങ്ങളുനിന്ന് സമൂഹത്തിൻെറ സംഘോൽസവം, പ്രകൃതിയുടെ താളവുമായി താദാത്മ്യം പ്രാപിക്കാനുള്ള സ്വാഭാവിക യത്നം തുടങ്ങി, മാനവശേഷി വികസനത്തിൻെറ ഉദാത്തതലം വരെയെത്തുന്ന അഭിജ്ഞാതമാനങ്ങൾ കാർഷികവൃത്തിക്കു കല്പിച്ചുകൊടുത്തിട്ടുള്ള നാടായിരുന്നു നമ്മുടേത്. ഇടതുപക്ഷ പ്രസ്ഥാനങ്ങളുടെ വരവോടെ, കാർഷികവൃത്തിക്ക് സംഘടിത ശക്തിയുടെയും സാമൂഹ്യനവോത്ഥാന മാർഗ്ഗത്തിൻെറയുമൊക്കെ പുത്തൻ ചേരുവകൾ കൂടി കൈവന്നിരുന്നു.

എന്നാൽ കഴിഞ്ഞൊരു കാലമായി, ഇപ്പറഞ്ഞ ചൈതന്യവും പ്രസക്തിയും കാർഷികമേഖലയ്ക്കു നഷ്ടപ്പെടുകയായിരുന്നു. വിശേഷിച്ചും, വ്യാവസായവൽക്കരണ മാനോഭാവത്തിൻെറ കടന്നുവരവോടെ. കൃഷി, ആത്യന്തികമായി 'നഷ്ട'മാണെന്നും മററുമുള്ള വീക്ഷണങ്ങൾ സാർവത്രികമായി. ഇതിനൊരു പിന്നാമ്പുറമുണ്ട്.

മലയാളിയുടെ അടിസ്ഥാന ജീവിത വീക്ഷണത്തിൽ സംഭവിച്ച മൗലികമായ ദൃഷ്ടിമാററമാണ് കാർഷികവൃത്തിയോടും കൃഷിയോടുതന്നെയുമുള്ള നമ്മുടെ സമീപനത്തിൽ വ്യതിയാനമുണ്ടാക്കിയത്. പണ്ടൊക്കെ, പത്തുമൂടു തെങ്ങും അഞ്ചുപറ പുഞ്ചയും ഇമ്മിണി പച്ചക്കറിയും അല്ലറചില്ലറ ഇടവിളകളും ചേർന്നാലേ ഒരു ശരാശരി മലയാളിയുടെ പുരയിടം പൂർണ്ണമാവുമായിരുന്നുള്ളൂ. ഈ കാർഷികസ്വത്തിനെ ഒരു കച്ചവടച്ചരക്കായിട്ടല്ല കണ്ടിരുന്നതും. അതൊരു ജൈവമായ സഹജാവബോധത്തിൻെറ ഘടകമായിരുന്നു. എന്നാൽ, ജീവിതത്തിൻെറ വീക്ഷണചേരുവകളിൽ കൺസ്യൂമറിസം കടന്നുവന്നതോടെ കാർഷികവൃത്തിയിൽ ലാഭനഷ്ടങ്ങളുടെ കണക്കു കടന്നുവന്നു. ഭക്ഷ്യവിളകളുടെ സ്ഥാനത്ത് ലാഭലക്ഷം കൊയ്യാവുന്ന നാണ്യവിളകളെത്തി. പണം കൊയ്യാനുള്ള ഈ തത്രപ്പാടിൽ പക്ഷേ, ഇന്നാടിൻെറ സ്വാഭാവിക കാർഷികചക്രവും ഈ മണ്ണിൻെറ തനതു സവിശേഷതകളും താളം തെററി.

തെററുകളും തെററലുകളും അഭംഗുരം തുടരുമ്പോൾ ഏതെങ്കിലും മുഹൂർത്തത്തിൽ ഒരങ്കുശമിടാൻ ആരെങ്കിലുമെത്തേണ്ടതുണ്ട്. ഇപ്പോഴത്തെ കൃഷിമന്ത്രിയുടെ ദൗത്യമതാണ്. അതിൽ അദ്ദേഹം എത്രത്തോളം വിജയിച്ചുവെന്ന് ഇപ്പോൾ പറയാനാവില്ല. എങ്കിലും, കുറഞ്ഞപക്ഷം നെൽകൃഷിയുടെ കാര്യത്തിലെങ്കിലും ആ വഴിക്കുള്ള സഫലീകരണത്തിൻെറ ചിഹ്നങ്ങൾ കാണാം. വർഷംപ്രതി ഇടിഞ്ഞുകൊണ്ടിരുന്ന നെൽവയലുകളുടെ വിസ്തീർണ്ണം പിടിച്ചുനിർത്താൻ കഴിഞ്ഞത് നിസ്സാര കാര്യമല്ല. വിസ്തീർണ്ണം കൂട്ടാൻ സാധിച്ചില്ലെങ്കിലും, നിലവിലുള്ളതു നിലനിർത്താനാവുന്നത് നെൽകൃഷിക്കു മാത്രമല്ല പരിസ്ഥിതിക്കും ആരോഗ്യം പകരുമെന്നതാണ് ഈ പ്രവൃത്തിയുടെ സവിശേഷഗുണം. നെൽകൃഷി കഴിയുന്നത്ര ഇടങ്ങളിൽ തുടർച്ചയായി ചെയ്താൽ അത്, ഭൂമിയിലെ നീരുറവകളെ പോഷിപ്പിക്കും. അതോടൊപ്പം മഴക്കാലത്തു കിട്ടുന്ന ജലം പ്രാദേശികമായി സംഭരിക്കാവുന്നതുമാണ്. ഉള്ള വെള്ളത്തിൻെറ ഉപയോഗം കാര്യക്ഷമമാക്കിയാൽ ഇന്നുള്ളതിലും 30 മുതൽ 60% വരെ സ്ഥലങ്ങൾ കൂടുതലായി ജലസേചിതമാക്കാം. ഇത് വരൾച്ച, ജലസേചന അപര്യാപ്തത, കുടിനീർക്ഷാമം തുടങ്ങിയ പ്രശ്നങ്ങൾക്ക് ശാശ്വതപരിഹാരമാകുമെന്ന് ജലസേചന പദ്ധതി പ്രദേശങ്ങളിൽ ഏരിയാവികസന അതോറിററി നടത്തിയ പരീക്ഷണങ്ങളിൽ വെളിവായിട്ടുള്ളതാണ്.

ഇതിലൊക്കെ പ്രധാനം നെൽകൃഷി ആദായകരമാക്കാം എന്ന തോന്നൽ നല്ലൊരു വിഭാഗം കർഷകരിൽ ജനിപ്പിക്കാൻ കഴിഞ്ഞുവെന്നതാണ്. അരി, മുഖ്യാഹാരമായിട്ടും അതുൽപ്പാദിപ്പിക്കാൻ വിമുഖരായ ഒരു ജനതയുടെ ഹൃദയത്തിൽ നടത്തിയ ഈ നിലമൊരുക്കലിൻെറ വില വരുംകാലങ്ങളിൽ നാം കൂടുതലറിയും. ഒരനുഭവകഥ കൂടി പറഞ്ഞ് ഇതവസാനിപ്പിക്കട്ടെ.

## ഒരു കഥ കൂടി

കോഴിക്കോടു ജില്ലയിലെ ചെറുവണ്ണൂർ നല്ലളം പഞ്ചായത്തിലെ കീഴ്വന പാടശേഖരത്തിൽ ഒരു കർഷകത്തൊഴിലാളിയുണ്ട്— ശ്രീമതി കുററിയിൽ കാർത്ത്യായനി. ഒരു ഹെക്ടറിൽ 5600 കിലോഗ്രാം നെല്ലുൽപ്പാദിപ്പിച്ച് അവർ പ്രശസ്തയായിരിക്കുന്നു.

കീഴ്വന പാടശേഖരത്തിൻെറ ഇന്നത്തെ സ്ഥിതി കൂടി അറിഞ്ഞാലേ കാർത്ത്യായിനിയുടെ പ്രവൃത്തിയുടെ പ്രസക്തി പൂർണ്ണമാവുകയുള്ളൂ. ഓരോ നിലമുടമയും സ്വന്തം വയൽ എട്ടുംപത്തും സെൻറ് വീതമുള്ള പ്ളോട്ടുകളാക്കി വിററു കാശാക്കുകയാണ് കീഴ്വനയിൽ. ഈ പ്ളോട്ടുകളിൽ വീടുകൾ ഉയർന്നതോടെ കോഴിവളർത്തലും മററും ആരംഭിച്ചിട്ടുണ്ട്. ആരെങ്കിലും നെൽകൃഷി ചെയ്താൽത്തന്നെ ഒരുമണി നെല്ലുപോലും വീട്ടിൽ കൊണ്ടുവരാൻ സാധിക്കില്ലെന്നു സാരം. അതിവേഗത്തിൽ വയലുകൾ നികത്തപ്പെടുന്നു. പ്രകൃതിദത്തമായുണ്ടായിരുന്ന നീർവാർച്ചാസൗകര്യങ്ങൾ നശിപ്പിക്കപ്പെട്ടു. ഇവിടെ നെൽകൃഷി അസാധ്യം എന്നു വരുത്തിത്തീർക്കപ്പെട്ട സാഹചര്യത്തിലാണ് കാർത്ത്യായിനി പുതിയൊരു വിത്തിനവുമായി തൻെറ എളിയ ശ്രമം തുടങ്ങിയത്.

കേന്ദ്രസഹായത്തോടുകൂടി നടപ്പിലാക്കി വരുന്ന നെൽവിത്ത് മിനികിററ് പരിപാടിയനുസരിച്ചു വിതരണം ചെയ്തുവരുന്ന ബി.ആർ—52 എന്ന വിത്താണ് അവർ കൃഷിയിറക്കിയത്. മഴക്കാലത്തു വെള്ളക്കെട്ടുമൂലം കൃഷി നശിക്കുന്ന പാടശേഖരങ്ങൾക്കു യോജിച്ച നെല്ലിനമാണു ബി.ആർ—52.

കീഴ്വനപാടത്തിൻെറ ഒരു കോണിലെ ചെററപ്പുരയിൽ കഴിയുന്ന കാർത്ത്യായിനിക്ക് ശാസ്ത്രീയമായ നെൽകൃഷി നടത്താൻ സാധിച്ചത് കൃഷിവകുപ്പിലെ രണ്ടുദ്യോഗസ്ഥരുടെ നേരിട്ടുള്ള സഹായം കൊണ്ടാണ്—കൃഷി ഓഫീസർ നാരായണൻ നമ്പൂതിരിയും ഡമോൺസ്ട്രേററർ സഫിയാബിയും.

1988 ഒക്ടോബർ രണ്ടിന് വിത്തു വിതച്ചു. 24 ദിവസം പ്രായമായ ഞാറുകൾ നിലം തയ്യാറാക്കി പറിച്ചുനട്ടു. അടിവളമായി 10 സെൻറു സ്ഥലത്തേക്ക് ഒൻപതുകിലോഗ്രാം ഫാക്ടംഫോസും ഒന്നരകിലോഗ്രാം പൊട്ടാഷും ചേറി. അവസാന മേൽവളമായി നാലുകിലോ യൂറിയയും ഒന്നരകിലോ പൊട്ടാഷുമിട്ടു. കീടരോഗബാധ കാര്യമായുണ്ടായില്ല. കതിർ നിരക്കുന്ന സമയത്ത്, നിലം വരണ്ടിരുന്നതിനാൽ ലേശം നനയ്ക്കേണ്ടിവന്നു എന്നൊരൊററ പരാതിയേ കാർത്ത്യായിനിക്കുള്ളൂ. മകരകൃഷി കൊയ്യാൻ 90 ദിവസംവരെ മാത്രമേ വേണ്ടിവന്നുള്ളൂ. മെതിച്ചുകിട്ടിയതാകട്ടെ ഹെക്ടറിൽ 5600 കിലോ നെല്ല്.

കീഴ്വന പാടത്തിൻകോണിലെ ആ ഓലക്കൂരയ്ക്കുള്ളിലെ കാർത്ത്യായിനി എന്ന കർഷകത്തൊഴിലാളി സ്ത്രീ ഒരു പ്രതീകമാണ്. ശരിയായ വിത്തിനങ്ങൾ തിരഞ്ഞെടുത്ത് ശാസ്ത്രീയമായ കൃഷി നടത്തിയാൽ ഉൽപ്പാദനം വർദ്ധിപ്പിക്കാമെന്നതിൻെറ ജീവിക്കുന്ന പ്രതീകം. കൃഷിവകുപ്പ്, ഫയലിൽനിന്ന് ഫീൽഡിലേക്കിറങ്ങിയാൽ കൊയ്യാവുന്ന എണ്ണമററ നേട്ടങ്ങളുടെ നേർസാക്ഷി. എല്ലാത്തിനുമുപരി നാട്ടുകൃഷിയെക്കുറിച്ച് നമ്മുടെ മനസ്സുകളിൽ കയറിപ്പററിയ വികലധാരണകൾക്കും അനുമാനപ്പിശകുകൾക്കും നേരെയുള്ള കൈചൂണ്ടി.

തുടരും

ജി. സുഗുണൻ

# ബദൽ രേഖയും കേരള രാഷ്ട്രീയവും

1985-86കളിൽ കേരളത്തിൽ സ്വീകരിക്കേണ്ട ഐക്യമുന്നണി അടവുകളെ സംബന്ധിച്ച് അഭിപ്രായവ്യത്യാസങ്ങൾ സി.പി.എം-ൽ പൊട്ടിപ്പുറപ്പെട്ടു. ഈ അഭിപ്രായവ്യത്യാസങ്ങളെത്തുടർന്നാണല്ലോ അന്ന് ആ പാർട്ടിയിലുണ്ടായിരുന്ന എം.വി. രാഘവനും കൂട്ടരും സി.എം.പി എന്ന ഒരു പുതിയ കമ്മ്യൂണിസ്ററ് പാർട്ടിക്ക് രൂപം നൽകിയത്.

പാർട്ടിയിലെ വിവിധ ഘടകങ്ങളിലും, സംഘടനകളിലും പാർട്ടിനയത്തെപ്പററി സ്വതന്ത്രവും കാര്യമാത്രപ്രസക്തവുമായ ചർച്ചകൾ നടത്തുന്നത് പാർട്ടിയെ ഏകീകരിക്കുന്നതിന് പ്രയോജനപ്രദവും ആവശ്യവുമാണെന്നാണ് സി.പി.എം ഭരണഘടനയിൽ അടിവരയിട്ട് പറയുന്നത്.അതിൻെറ അടിസ്ഥാനത്തിലാണ് മുസ്ലിം ലീഗ്, കേരളാകോൺഗ്രസ് എന്നീ പാർട്ടികളുമായുള്ള സഖ്യം പാർട്ടിയെ ഒററപ്പെടുത്തുവാനേ സഹായിക്കുകയുള്ളു എന്ന് സമർത്ഥിക്കുന്ന സി.പി.എം. കേന്ദ്ര കമ്മിററി കത്തിനെതിരായി എം.വി. രാഘവൻ, പുത്തലത്ത് നാരായണൻ, പി.വി. കുഞ്ഞിക്കണ്ണൻ, ഇ.കെ. ഇമ്പിച്ചിബാവ, ടി.ശിവദാസമേനോൻ, വി.വി. ദക്ഷിണാമൂർത്തി, പാട്യം രാജൻ, പി.വി. മൂസ്സാൻ കുട്ടി, സി.കെ. ചക്രപാണി എന്നീ സി.പി.എം സംസ്ഥാനകമ്മിററി അംഗങ്ങൾ ചേർന്ന് കേരളത്തിൽ മുസ്ലിം ലീഗ്,കേരളാ കോൺഗ്രസ്സ് എന്നീ ന്യൂനപക്ഷസമുദായങ്ങൾക്ക് മുൻതൂക്കമുള്ള പാർട്ടികളുമായുള്ള മുന്നണി പാർട്ടിക്ക് പ്രയോജനം ചെയ്യുമെന്നും, കേന്ദ്ര കമ്മിററിയുടെ വാദം അടിസ്ഥാന രഹിതമാണെന്നും സമർത്ഥിച്ചുകൊണ്ട് ഒരു ബദൽരേഖ സംസ്ഥാന കമ്മിററിക്ക് മുൻപാകേയും, പാർട്ടി സമ്മേളനത്തിന് മുൻപോകേയും അവതരിപ്പിച്ചു.

മുസ്ലിം ലീഗ്, കേരളാ കോൺഗ്രസ് എന്നീ പാർട്ടികളുമായി തിരഞ്ഞെടുപ്പ് ധാരണ തള്ളിക്കളയാൻ ആഹ്വാനം ചെയ്യുന്ന ആ കേന്ദ്ര കമ്മിററിയുടെ കത്തിൽ 1965-ൽ മുസ്ലിം ലീഗുമായി പരിമിതമായ ധാരണയുണ്ടാക്കിയതിനെയും, 1967-ൽ പൊതു പരിപാടിയുടെ അടിസ്ഥാനത്തിൽ തിരഞ്ഞെടുപ്പ് മുന്നണി ഉണ്ടാക്കിയതിനെയും, 1974-ൽ അഖിലേന്ത്യാ മുസ്ലിം ലീഗിനെ ഇടതുപക്ഷ ജനാധിപത്യ മുന്നണിയിൽ പങ്കാളിയാക്കിയതിനെയും, 1970-ൽ കേരളാ കോൺഗ്രസ്സുമായി ഹ്രസ്വകാല ധാരണ ഉണ്ടാക്കിയതിനെയും എല്ലാം ന്യായീകരിക്കുകയും ചെയ്തിരുന്നു.

1985-ലെ പാലമെൻറ് തിരഞ്ഞെടുപ്പിൽ കേരളത്തിലെ ഇടതുപക്ഷ മുന്നണിക്കുണ്ടായ പരാജയത്തിൻെറ ഉത്തരവാദിത്വം അഖിലേന്ത്യാ മുസ്ലിം ലീഗിൻെറ ചുമലിൽ വയ്ക്കാനാണ് കേന്ദ്ര കമ്മിററിയുടെ കത്തിൽക്കൂടി നേതൃത്വം ശ്രമിച്ചത്. കത്തിൽ മുസ്ലിം ലീഗുമായുള്ള മുന്നണിയെ തള്ളിക്കളയാൻ ആഹ്വാനം നൽകിയിരുന്നു.

കേരളത്തിലെ ഇടതു ജനാധിപത്യ മുന്നണിയിൽ അഖിലേന്ത്യാ ലീഗ് ഉള്ളതുകൊണ്ട് ഇവിടെ ഹിന്ദുമുന്നണി ശക്തിപ്പെട്ടുവെന്നും, ഹിന്ദു മുന്നണിക്ക് കിട്ടിയ വോട്ടുകൾ പാർട്ടി വോട്ടുകളാണെന്നും, അങ്ങനെ ഹിന്ദു മുന്നണി ശക്തിപ്പെട്ടതു തന്നെ ഇവിടെ അഖിലേന്ത്യാ ലീഗുകൂടെ ഉള്ളതുകൊണ്ടാണെന്നും കുറിപ്പിൽ പ്രതിപാദിച്ചിരുന്നു. യഥാർത്ഥത്തിൽ ഇത് വസ്തുതകളുമായി യോജിക്കുന്ന ഒരു വാദമല്ലായിരുന്നു. ഹിന്ദു മുന്നണി സി.പി.എം. വോട്ടുകൾ നേടിയിട്ടുണ്ടെന്നുള്ളത് ശരിയാണ്. എന്നാൽ അവർക്ക് ലഭിച്ചതിൽ ബഹുഭൂരിപക്ഷം വോട്ടുകളും കോൺഗ്രസ് വോട്ടുകളായിരുന്നെന്നാണ് വസ്തുതകൾ അണിനിരത്തി ബദൽ രേഖയിൽ ചൂണ്ടിക്കാട്ടിയത്.

മുസ്ലിം ലീഗിനെ മുന്നണിയിൽ നിന്ന് പുറത്തുനിർത്താൻവേണ്ടി അടിസ്ഥാന രഹിതമായ ആരോപണങ്ങളാണ് സി.പി.എം കേന്ദ്ര കമ്മിററി ആ കത്തിൽക്കൂടി ഉന്നയിച്ചത്.

കേരളാ കോൺഗ്രസ്—മുസ്ലിം ലീഗ് എന്നീ കക്ഷികളുമായി ഒരുകാലത്തും ബന്ധപ്പെടുകയില്ലെന്ന് പ്രഖ്യാപിക്കുന്ന കേന്ദ്ര കമ്മിററിയുടെ അഭിപ്രായം പാർട്ടിയേയും ബഹുജന പ്രസ്ഥാനത്തേയും മുസ്ലിം, കൃസ്ത്യൻ ജനസമൂഹത്തിൽ നിന്നും ഒററപ്പെടുത്തുവാൻ മാത്രമേ സഹായിക്കുകയുള്ളുവെന്ന് ബദൽരേഖ അടിവരയിട്ട് ചൂണ്ടിക്കാട്ടി. വിവിധ മതങ്ങളിലെ തൊഴിലാളിവർഗ്ഗത്തേയും, സാധാരണക്കാരായ ജനങ്ങളേയും പാർട്ടിയുമായി ബന്ധപ്പെടുത്തുവാൻ അനുയോജ്യമായി ഒരു നയമേ ഒരു കമ്മ്യൂണിസ്ററ് പാർട്ടി സ്വീകരിക്കാവൂ എന്ന അംഗീകൃത നയത്തിൻെറ അടിസ്ഥാനത്തിലാണ് എം.വി. ആറും കൂട്ടരും ഈ അഭിപ്രായം പറഞ്ഞത്.

മുസ്ലിം വ്യക്തിനിയമമായ ശരിയത്തിനെതിരായി ഇ.എം.എസ്സും പാർട്ടി നേതാക്കളും രാജ്യവ്യാപകമായി പ്രചരണപ്രവർത്തനങ്ങൾ നടത്തിവന്നതിൻെറ ഭാഗമായാണ് പാർട്ടി കേന്ദ്ര കമ്മിററി ഈ കത്ത് തയ്യാറാക്കിയതെന്ന കാര്യം പ്രത്യേകം പ്രസ്താവ്യമാണ്. മറെറല്ലാ പരിപാടികളും മാററിവച്ച് ശരിയത്തിനെതിരായ പ്രചരണത്തിൽമാത്രം പാർട്ടി മുഴുകുന്നത് ശരിയല്ലെന്ന് പാർട്ടിക്കകത്തുതന്നെ ശക്തമായ അഭിപ്രായം അന്നുണ്ടായിരുന്നു.

പാർട്ടി പരിപാടിയിൽ ഇപ്രകാരം പറയുന്നു: ''ഭരണ ഘടനയിൽ ന്യൂനപക്ഷങ്ങൾക്ക് ഉറപ്പ് നൽകിയിട്ടുള്ള അവകാശങ്ങൾ ഇന്നത്തെ മുതലാളിത്ത പരിതിസ്ഥിതിയിൽ നടപ്പിലാക്കുന്നില്ല. ബൂർഷ്വാ-ജന്മി ഭരണകൂടം ശിഥിലീകരണ-പിളർപ്പൻ ശക്തികളെ വളർത്തുകയും, ഉറച്ച അസ്തിവാരത്തിൽ രാജ്യത്തിൻെറ ഐക്യം കെട്ടിപ്പടുക്കുന്നതിൽ പരാജയപ്പെടുകയും ചെയ്യുന്നു.'' ഇത് പൂർണ്ണമായും ശരിയാണ്. രാജ്യത്തെ ഇന്നുള്ള അനുഭവങ്ങൾ ഇത് ശരിവയ്ക്കുന്നു.

അതുകൊണ്ട് സി.പി.എമ്മിൻെറ പരിപാടിയിൽ പറയുന്നതുപോലെ ഭരണവർഗ്ഗത്തിനെതിരായ പോരാട്ടത്തിൽ കൂടിയേ വർഗ്ഗീയ ശിഥിലീകരണ ശക്തികളെ പരാജയപ്പെടുത്തുവാൻ കഴിയുകയുള്ളു. അതിനുപകരം ന്യൂനപക്ഷ ഗ്രൂപ്പുകളുടെ ചില പാർട്ടികൾക്കെതിരായുള്ള സമരമാണ് പ്രധാനമെന്ന അടിസ്ഥാനത്തിൽ ചിന്തിക്കുന്നത് രാജ്യത്തിൻെറ വർഗ്ഗശത്രുക്കളെ സഹായിക്കും. വർഗ്ഗീയതയ്ക്കെതിരായ പോരാട്ടം വിജയിക്കണമെങ്കിൽ അതിന് പിന്തുണ നൽകുന്ന ഭരണവർഗ്ഗത്തിനെതിരായ പോരാട്ടം ശക്തിപ്പെടുത്തുകയും, വിജയിപ്പിക്കുകയുംവേണം.

കൃസ്ത്യൻ, മുസ്ലിം ജനസാമാന്യത്തെ പാർട്ടിയിൽനിന്നും അകററാൻ മാത്രമേ മുസ്ലിം ലീഗും കേരളാ കോൺഗ്രസ്സുമായും സഖ്യമില്ല എന്ന മുൻതീരുമാനംകൊണ്ട് സാധിച്ചിട്ടുള്ളുവെന്ന് സി.പി.എം നേതൃത്വം മനസ്സിലാക്കിയിരിക്കുകയാണ്. അതുകൊണ്ടാണ് കേരളാ കോൺഗ്രസ്(ജെ)യുമായി സി.പി.എം ജില്ലാ കൗൺസിൽ തിരഞ്ഞെടുപ്പിൽ തിരഞ്ഞെടുപ്പു ധാരണയായതും, യു.ഡി.എഫ് വിട്ട് പുറത്ത് വന്ന മുസ്ലി ലീഗുമായി തമിഴ്നാട്ടിലെ ലത്തീഫ് മോഡൽ മുന്നണിയാകാമെന്ന് സി.പി.എം. ജനറൽ സെക്രട്ടറി ഇ.എം.എസ് പ്രഖ്യാപിക്കുകയും ചെയ്തിരിക്കുന്നത്. എന്തായാലും മുസ്ലിം ലീഗ്, കേരളാ കോൺഗ്രസ് എന്നീ പാർട്ടികളുമായി യാതൊരു തിരഞ്ഞെടുപ്പു ധാരണയും പാടില്ലെന്ന തങ്ങളുടെ പഴയ തീരുമാനം തെറ്റായിരുന്നെന്നും, തെററായ ആ തീരുമാനത്തിനെതിരായി പാർട്ടിക്കകത്ത് ശബ്ദമുയർത്തിയ എം.വി. രാഘവനേയും കൂട്ടരേയും പാർട്ടിയിൽ നിന്ന് പുറത്താക്കിയത് തെററായിരുന്നെന്നും തുറന്നുപറയാനും കൂടി ഇ.എം.എസ്സും, സി.പി.എം. നേതൃത്വവും തയ്യാറാകേണ്ടിയിരിക്കുകയാണ്. എം.വി.ആറും കൂട്ടരും അഞ്ചുവർഷങ്ങൾക്കു മുൻപ് പറഞ്ഞത് ഇപ്പോഴെങ്കിലും സി.പി.എം നേതൃത്വത്തിന് ബോദ്ധ്യപ്പെട്ടതിൽ ബദൽ രേഖ അവതരിപ്പിച്ചവർക്ക് സന്തോഷിക്കാം.





മുരളി ജെ. നായർ

# ഒരു സംഗീത യുഗത്തിന്റെ ഓർമ്മയ്ക്ക്

കേവലം മുപ്പത്തിയഞ്ചു വർഷത്തെ ജീവിതം കൊണ്ട് സംഗീതകലയ്ക്ക് അതുല്യ സംഭാവനകൾ നൽകിയ സംഗീത ചക്രവർത്തി വുൾഫ്ഗാംഗ് അമാദ്യൂസ് മൊത്സാർട്ടിൻെറ സ്മരണയ്ക്ക് മുമ്പിൽ ആദരാഞ്ജലികളർപ്പിക്കാൻ ആ അനുഭൂതിയുടെ പിഞ്ചരികാസ്പർശത്തിൽ രോമാഞ്ചം കൊള്ളാൻ, പാശ്ചാത്യ നഗരങ്ങൾ തയ്യാറെടുക്കുകയാണ്. കാലത്തിൻെറ നടനശാലയിലെ ''അങ്ങ്കോർ'' (encore) വിളികളിൽ ആ പ്രതിഭാസം ഒരിക്കൽകൂടി ഉയിർത്തെഴുന്നേൽക്കുന്നതിൻെറ സായൂജ്യം ഇതാ സംഗീതപ്രേമികളിൽ അനുഭവപ്പെട്ടുതുടങ്ങിയിരിക്കുന്നു. ഡിസംബർ അഞ്ചിന് സംഗീതലോകം മൊത്സാർട്ടിൻെറ രണ്ടാം ചരമശതാബ്ദി സാഘോഷം കൊണ്ടാടുകയാണ്.

ആറു ''മുഴുനീള'' ഓപ്പറകൾ (സംഗീതനാടകങ്ങൾ), 49 സിംഫണികൾ, 40-ലധികം വയലിൻ-പിയാനോ രചനകൾ, 26 നാലംഗ വാദ്യരചനകൾ (string quartets), അനേകം പ്രേമോല്ലാസ ഗീതങ്ങൾ, പ്രാർത്ഥനാധോരണികൾ ഓപ്പറേറ്റകൾ-അങ്ങനെ മൊത്തം ആയിരത്തിലധികം രചനകൾ! മൂന്നര പതിറ്റാണ്ടുകാലത്തെ ആ ധന്യജീവിതം സംഗീത സൃഷ്ടിയുടെ പുഷ്ക്കലകാലമായിരുന്നു— ഹർഷോന്മാദത്തിൻെറ പൊന്നൊളി തൂകിയ ഒരു നീണ്ട സംഗീതസായാഹ്നം പോലെ.



മൊത്സാർട്ട്



മൊത്സാർട്ടിൻെറ പിയാനോ

1756 ജനുവരി 27-ാം തീയതി ആസ്ട്രിയയിലെ സാൾസ്ബർഗിലാണ് മൊത്സാർട്ടിൻെറ ജനനം. ലിയോപോൾഡ്-അന്നാമരിയാ ദമ്പതികളുടെ ഏഴുകുട്ടികളിൽ രണ്ടുപേർ മാത്രമേ ജീവിച്ചിരുന്നുള്ളു- സ്മര്യപുരുഷനും സഹോദരി മരിയാ അന്നയും.

നന്നേ ചെറുപ്പത്തിൽത്തന്നെ സംഗീതവാസനയുടെ ലാഞ്ചനകൾ മൊത്സാർട്ട് പ്രകടിപ്പിച്ചുതുടങ്ങി. സംഗീത രചയിതാവായിരുന്ന പിതാവ് എല്ലാ പ്രോത്സാഹനങ്ങളും നൽകി. ബാലപാഠങ്ങൾ അഭ്യസിപ്പിച്ചു.

അഞ്ചാം വയസ്സിൽ രചന ആരംഭിച്ച മൊത്സാർട്ടിനെ, അടുത്ത വർഷം തന്നെ പിതാവ് വിദേശ പര്യടനത്തിനു കൊണ്ടുപോയി. അക്കാലത്തെ യൂറോപ്യൻ സംഗീതത്തിൻെറ ശ്രീകോവിലുകളായ മ്യൂണിക്, വിയന്ന, പ്രെസ്ബർഗ്, സാൾസ്ബർഗ് നഗരങ്ങളിലെ പ്രേക്ഷകരിൽ മൊത്സാർട്ടിൻെറ മായാജാലം അത്ഭുതമുണർത്തി. ഉദാത്തമായ മുഖഭാവത്തോടെ, പിയാനോ കട്ടകളിലും വയലിൻ തന്ത്രികളിലും ആ പിഞ്ചുവിരലുകൾ സാക്ഷാത്കരിച്ച നാദബ്രഹ്മത്തെ ശ്രോതാക്കൾ സഹർഷം സ്വാഗതം ചെയ്തു. നിറഞ്ഞു കവിഞ്ഞ സംഗീതശാലകളെ പ്രകമ്പനം കൊള്ളിച്ച വ്യാക്ഷേപങ്ങൾ കൊച്ചു മൊത്സാർട്ടിൻെറ കഴിവുകൾക്കൊരു സാക്ഷ്യപത്രമായി.



കോൺസ്റ്റൻസ് മൊത്സാർട്ടിൻെറ പത്നി

തൊട്ടടുത്ത വർഷം, മൂന്നുകൊല്ലം നീണ്ടു നിന്ന ഒരു യൂറോപ്യൻ പര്യടനം തുടങ്ങി. ആ നിർണ്ണായക യാത്രയിൽ പാരീസിൽ വച്ച് ആദ്യത്തെ രചനാസമാഹാരം പ്രസിദ്ധീകരിക്കപ്പെട്ടു. നാലു വയലിൻ ഗീതകങ്ങളടങ്ങിയ ആ ഒമ്പതുവയസ്സുകാരൻെറ കന്നിക്കണി ആസ്വാദകലോകം ഇരുകയ്യും നീട്ടി സ്വീകരിച്ചു.

1767–69 കാലത്തെ വിയന്നാ പ്രവാസത്തിനിടയിൽ ആദ്യത്തെ ഓപ്പ്റേറ്റകൾ (സംഗീത നാടക ഖണ്ഡങ്ങൾ) രചിക്കപ്പെട്ടു. ഇറ്റാലിൻ ജർമ്മൻ ഭാഷകളിൽ രാഷ്ട്രീയ ഉപജാപങ്ങൾക്ക് ഇരയാകേണ്ടിവന്നതിനാൽ, ഇറ്റാലിയൻ ഓപ്പറേറ്റ അരങ്ങേറുന്നതിൽനിന്ന് അദ്ദേഹം വിലക്കപ്പെട്ടു. (പിൽക്കാലത്ത് സാൾസ്ബർഗിലെ ആർച്ച് ബിഷപ്പാണ് അതിനവസരമുണ്ടാക്കിയത്).

മൊത്സാർട്ടിൻെറ പ്രഥമ മുഴുനീള സംഗീത നാടകം 1769–71 ലെ ഇറ്റാലിയൻ പര്യടനത്തിനിടയിലാണ് രചിക്കപ്പെട്ടത്. പതിന്നാല് ഫസ്റ്റ് വയലിനും അത്രയും തന്നെ സെക്കൻഡ് വയലിനും അടക്കം അറുപതോളം പക്കമേളക്കാർ അകമ്പടി സേവിച്ച ആ കലാവിരുന്ന് ഇരുപത് വേദികളിൽ അവതരിക്കപ്പെട്ടു. മൊത്സാർട്ടിൻെറ പ്രസിദ്ധ ഇറ്റാലിയൻ ഓപ്പറകളായ "അസ്കാനിയോ ഇൻ ആർബേ" മൂസിയോ സില്ലാ" എന്നിവയും ഇക്കാലത്താണ് സൃഷ്ടിപ്പെട്ടത്.

1770–കൾ സംഗീത ലോകത്തിന് മകരക്കൊയ്ത്തിൻെറ കാലമായിരുന്നു. അനേകം പിയാനോ രചനകളുടെ സൃഷ്ടിക്ക് അന്നത്തെ സാൾസ്ബർഗ് നഗരം സാക്ഷ്യം വഹിച്ചു.

തുടർന്ന് സ്മര്യപുരുഷൻ ആർച്ച് ബിഷപ്പിൻെറ കൊട്ടാരം സംഗീതകാരനായി നിയമിതനായി. പക്ഷേ ആ നാദസമ്രാട്ടിൻെറ ധിഷണാശക്തി ആർച്ച് ബിഷപ്പിൽ അനുകൂലങ്ങളായ അനുരണനങ്ങൾ ഉണർത്തുന്നതിൽ എന്തുകൊണ്ടോ പരാജയപ്പെട്ടു. അവരുടെ ബന്ധം അനുദിനമെന്നോണം വഷളായിക്കൊണ്ടിരുന്നു. ഒരു ദിവസം ആർച്ച് ബിഷപ്പ് മൊത്സാർട്ടിനെ "തെരുവിൻെറ ഭാഷയിൽ" ആക്ഷേപിക്കുകയും മറ്റൊരവസരത്തിൽ അനുചരനെക്കൊണ്ട് മുതുകിൽ തൊഴിപ്പിക്കുകയും ചെയ്തുവത്രെ! 1781–ൽ ആ ബന്ധം അവസാനിച്ചു.

എങ്കിലും കൂടുതൽ ഊർജ്ജ്വസ്വലതയോടെ സംഗീതസപര്യ തുടർന്ന അദ്ദേഹം ഈ കാലയളവിൽ രചിച്ച "ഇദേമെനോ" എന്ന ഓപ്പറ അദ്ദേഹത്തിൻെറ മികച്ച സംഭാവനയായി കണക്കാക്കപ്പെടുന്നു.

മ്യൂണിക്കിൽ നിന്നെത്തിയ വെബർ കുടുംബത്തോടൊപ്പമുള്ള താമസം മൊത്സാർട്ടിൻെറ ജീവിതത്തിലെ പ്രധാന വഴിത്തിരിവായി മാറി. വെബർദമ്പതികളുടെ പുത്രി കോൺസ്റ്റാൻസിൽ അദ്ദേഹം അനുരക്തനായി. പിതൃഹിതം വകവയ്ക്കാതെ 1782–ൽ കോൺസ്റ്റാൻസിനെ വിവാഹം കഴിച്ചു. സംഗീതവാസനയ്ക്കു പുറമേ മൊത്സാർട്ടിനു ദൈവം കൽപ്പിച്ചു നൽകിയ മറ്റൊരു വരപ്രസാദമായി കോൺസ്റ്റാൻസ് വാഴ്ത്തപ്പെടുന്നു. അവരുടെ പരസ്പരസ്നേഹത്തിൻെറ ഗാഢത അത്രയ്ക്കായിരുന്നു. അനുരാഗവചസ്സുകൾ പൂത്തുനിന്ന അസംഖ്യം പ്രേമലേഖനങ്ങൾ അവർ കൈമാറിയിരുന്നുവത്രെ.

സ്വന്തമായി കച്ചേരികൾ നടത്തിക്കൊണ്ട് ധാരാളം യൂറോപ്യൻ പര്യടനങ്ങൾ നടത്തിയെങ്കിലും സാമ്പത്തിക വിഷമതകൾ മൊത്സാർട്ടിനെ ഞെരുക്കാൻ തുടങ്ങി. 1787–ൽ ജോസഫ് രണ്ടാമൻ ചക്രവർത്തിയുടെ "ചേമ്പർ കമ്പോസർ" ആയി നിയമിതനായെങ്കിലും ശമ്പളം വെറും 800 ഗിൽഡൻ ആയിരുന്നു. തൻെറ മുൻഗാമികൾക്ക് കിട്ടിയിരുന്നതാകട്ടെ 2000 ഗിൽഡനും. ധനസംബന്ധമായ ഈ ശാപം മൊത്സാട്ടിനെ അന്ത്യംവരെ പിന്തുടർന്നു. ക്ഷണബാദ്ധ്യതയിൽ മുങ്ങിയ അദ്ദേഹം 1791–ൽ രോഗബാധിതനായി. ഡിസംബർ അഞ്ചാം തീയതി വിയന്നയിൽ വച്ച് ആ അനുഗൃഹീത ജീവിതത്തിനു തിരശ്ശീല വീണു. പാവങ്ങളുടെ സിമിത്തേരിയിലാണ് അദ്ദേത്തിൻെറ ശവശരീരം സംസ്കരിക്കപ്പെട്ടത്.

മൊത്സാർട്ടിനെ വിഷം കൊടുത്തുകൊന്നതാണെന്ന ഒരു കിംവദന്തി അന്ന് പ്രചരിപ്പിച്ചിരുന്നു. പിൽക്കാലത്ത് രചിക്കപ്പെട്ട പീറ്റർ ഷാഫറുടെ "അമാദ്യൂസ്" എന്ന നാടകവും പിന്നീട് അതിൻെറ ചലച്ചിത്രാവിഷ്കരണവും ഈ സൂചന ബലപ്പെടുത്തി. പക്ഷേ, അതിഭാവുകത്വം നിറഞ്ഞ ഒരു ജീവിതത്തിൻെറ അതിശയോക്തിപരമായ ഒരു മാനമായി മാത്രമേ ഈ ആരോപണം ജീവചരിത്രകാരന്മാർ കാണുന്നുള്ളൂ. അടുത്ത കാലത്ത് നടത്തിയ ഗവേഷണങ്ങളിൽനിന്ന് അദ്ദേഹം വാതപ്പനി കാരണം ക്ഷീണിതഹൃദനായിരുന്നുവെന്ന് വെളിവാകുന്നു. കൂടെക്കൂടെയുള്ള നീണ്ട യാത്രകളും അദ്ദേഹത്തിൽ പ്രതികൂലസ്വാധീനം ചെലുത്തിയിരുന്നു.

മരിച്ചിട്ട് രണ്ടു നൂറ്റാണ്ടു തികയുന്ന ഈ സന്ദർഭത്തിൽ മൊത്സാർട്ട് പ്രതിനിധീകരിച്ചിരുന്ന ക്ളാസിക് യുഗത്തിലെ രചനകൾക്കു പ്രിയമേറുന്നു. ആസ്വാദനേന്ദ്രിയങ്ങളെ പൊന്നണിയിച്ചിരുന്ന ഒരു മാസ്മരികാനുഭൂതിയുടെ നഷ്ടസ്വർഗ്ഗങ്ങൾ വെട്ടിപ്പിടിക്കാൻ പാശ്ചാത്യ നാടുകളിലെ സംഗീതാസ്വാദകർ ഒരിക്കൽ കൂടി താല്പര്യം കാണിച്ചു തുടങ്ങിയിരിക്കുന്നു. മൊത്സാർട്ടും ബാഖും ബിഥോവനും എല്ലാം ഒരിക്കൽക്കൂടി സെയിൽസ് ചാർട്ടുകളിൽ മുൻപന്തിയിലാണ്. പോപ് മ്യൂസിക്കിൽനിന്ന് ക്ളാസിക്കലിലേക്കുള്ള ഒരു കൂറുമാറ്റം!

മൊത്സാർട്ടിൻെറ രചനാപാടവം വീണ്ടും വീണ്ടും വിലയിരുത്തപ്പെട്ടുകൊണ്ടിരിക്കുന്നു.

ശേഷം 43–ാം പേജിൽ



മൊത്സാർട്ട് ഉപയോഗിച്ചിരുന്ന സംഗീതോപകരണങ്ങൾ.





ജലജ ബി. പിള്ള

ഒരു നാടും ജനതയും

# കടലിനു നടുവിൽ ഒരു പച്ചത്തുരുത്ത്



ശാന്ത സുന്ദരവും വിശാലവുമായ പസഫിക് സമുദ്രത്തിൻെറ തെക്കുപടിഞ്ഞാറായി ആസ്ട്രേലിയയ്ക്ക് നൂറുമൈൽ വടക്കുകിഴക്ക് കിളിരൂപത്തിൽ കിടക്കുന്ന ദ്വീപിൻെറ കിഴക്കേ പകുതിയും അതോട് തൊട്ടും അകന്നും കിടക്കുന്ന മറ്റു ചില ചെറുതും വലുതുമായ ദ്വീപുകളും ചേരുന്നതാണ് 'പപ്പുവാ ന്യൂഗിനി' എന്ന് ഇന്നറിയപ്പെടുന്ന സ്വതന്ത്രരാജ്യം. ഈ ദ്വീപിൻെറ പടിഞ്ഞാറെ പകുതിയായ 'ഇരിയിൻജായ' ഇൻഡോനേഷ്യയുടെ ഭരണത്തിൻ കീഴിലാണ്.

## ചരിത്രത്തിലേക്കൊരെത്തിനോട്ടം

ഏതാണ്ട് രണ്ടരനൂറ്റാണ്ടോളം സ്പെയിൻ, ബ്രിട്ടൻ, ജപ്പാൻ, ആസ്ട്രേലിയ തുടങ്ങിയ രാജ്യങ്ങളുടെ ഭരണത്തിൻകീഴിലായിരുന്ന ഈ രാജ്യത്തിൻെറ തെക്കേ പകുതി 'പപ്പുവാ' എന്നും വടക്കേ പകുതി 'ന്യൂഗിനി' എന്നും പണ്ട് അറിയപ്പെട്ടിരുന്നു. 1975 സെപ്തംബർ 16ന് സ്വാതന്ത്ര്യം പ്രഖ്യാപിക്കുമ്പോൾ ഈ രണ്ട് പകുതികളും ചേർത്ത് "പപ്പുവാ ന്യൂഗിനി" എന്നൊരു കൊച്ചു രാജ്യം രൂപവൽക്കരിക്കപ്പെട്ടു.

മേൽപ്പറഞ്ഞ രണ്ട് പേരുകളുടെയും ഉല്പത്തിയെപ്പറ്റി പല ഊഹാപോഹങ്ങളും ഉണ്ട്. 'പപ്പുവാ' എന്ന വാക്ക് മലേഷ്യൻ ഭാഷയിലെ 'പപ്പുവാഹ്' എന്ന വാക്കിൽ നിന്നാണെന്നു പറയുന്നു. ചുരുണ്ടത് എന്നർത്ഥം വരുന്ന ഈ വാക്ക് ഇന്നാട്ടുകാരുടെ ചുരുണ്ടമുടിയെ വിശേഷിപ്പിക്കാനായി ഉപയോഗിച്ചതാണത്രെ. ഗിനിയ എന്ന വാക്കിൻെറ ഉല്പത്തി മൊറോക്കൻ ബർബർ ഭാഷയിൽ നിന്നാണെന്ന് വിശ്വസിക്കുന്നു. കറുപ്പ് അഥവാ കറുത്ത മനുഷ്യൻ എന്നർത്ഥം വരുന്ന ഈ വാക്ക് ഇന്നാട്ടുകാരുടെ നിറത്തെ സൂചിപ്പിക്കുന്നു. വിദേശകുടിയേറ്റത്തിൻെറയും ഭരണത്തിൻെറയും സന്തതിയായ ഈ പേര് മാറ്റാൻ പത്താംവർഷ സ്വാതന്ത്ര്യദിനാഘോഷങ്ങളോടനുബന്ധിച്ച് അന്നത്തെ സർക്കാർ ഒരു മത്സരം നടത്തുകയുണ്ടായി. എന്നാൽ ഉചിതമായ മറ്റൊരുപേര് കണ്ടുകിട്ടാനുള്ള ആ ശ്രമം അന്ന് ഫലവത്തായില്ല. 1981ലെ ജനസംഖ്യക്കണക്കനുസരിച്ച്, വിദേശീയരുൾപ്പെടെ ഏതാണ്ട് മൂന്നു കോടിയിൽപ്പരം ജനങ്ങൾ മാത്രം താമസിച്ചുപോരുന്ന 178, 260 ചതുരശ്രമൈൽ വിസ്താരമുള്ള, ഈ കുഞ്ഞു രാജ്യം ഭാവിയിൽ മറ്റൊരു സുന്ദരനാമത്തിലാകാം അറിയപ്പെടുക.

'അപ്രതീക്ഷിതങ്ങളുടെ നാട്' എന്ന് വിനോദസഞ്ചാരികളാലും മാനവശാസ്ത്ര പണ്ഡിതന്മാരാലും വിശേഷിപ്പിക്കപ്പെടുന്ന ഈ രാജ്യത്തിൻെറ ദൃശ്യമനോഹരമായ ദേശീയപക്ഷിയെ 'സ്വർഗ്ഗപ്പക്ഷി' എന്നറിയപ്പെടുന്നു. ഈ രാജ്യത്തിൻെറ ദേശീയപതാകയിൽ ഈ പക്ഷിയും ഇന്നാട്ടിലെ ഒരു പഴങ്കഥയിലെ വിശന്ന് കാച്ചിൽ തിന്നാൻ കരഞ്ഞ അഞ്ചു സഹോദരിമാരെ പ്രതിനിധീകരിക്കുന്ന അഞ്ച് നക്ഷത്രങ്ങളും കാണാം. വെറ്റിലക്കൊടിയുടെ തിരി ചുണ്ണാമ്പുപൊടിയിൽ മുക്കി മുറുക്കുന്നതും പാക്ക് ചവയ്ക്കുന്നതും ഒരു ആചാരമാണ്. ഈ ആചാരത്തിൽ ചുണ്ണാമ്പിനുള്ള പ്രാധാന്യം എടുത്തുകാട്ടാനാണത്രെ പതാകയിലെ നക്ഷത്രങ്ങൾക്ക് വെള്ളനിറം നൽകിയിട്ടുള്ളത്.

കാർമ്മികഗൃഹത്തിൻെറ മുഖചരായയിൽ ഏതാണ്ട് ഇരുപത്തിരണ്ടരക്കോടി കിനാ (ഇതാണിവിടത്തെ സർക്കാർ നാണയം) അഥവാ 440 കോടി രൂപ ചെലവഴിച്ച് നവീന സംവിധാനങ്ങളോടെ 1984–ൽ പണിതീർത്ത് ആഗസ്റ്റ് 7–ാം തീയതി വെയിൽസ് രാജകുമാരൻ ഉദ്ഘാടനം ചെയ്ത പുതിയ ലോകസഭാ മന്ദിരം ഈ നാട്ടുകാരുടെ പ്രാചീന വാസ്തുശില്പ വൈദഗ്ദ്ധ്യത്തിൻെറ ദൃഷ്ടാന്തമാണ്. ഈ രാജ്യത്തെ പത്തൊൻപത് മേഖലകളുടേയും സംസ്ക്കാരത്തിൻെറ ഒരു സംഗമമാണ് ഉള്ളിലെ കൊത്തുപണികൾ. വെസ്റ്റേൺ, ഗൾഫ്, സെൻട്രൽ, മിലൻബേ, നോർത്തേൺ, മൊറോസേ, ഈസ്റ്റേൺ ഹൈലാൻസ്ഡ്, മഡാങ്ങ്, വെസ്റ്റേൺ ഹൈലാൻഡ്സ്, സതേൺ ഹൈലാൻഡ്സ്, ഏങ്കാ, ഈസ്റ്റ് സെപിക്, വെസ്റ്റ് സെപിക്, മാനുസ്, ന്യൂ അയർലൻഡ്, ഈസ്റ്റ് ന്യൂബ്രിട്ടൺ, വെസ്റ്റ് ന്യൂബ്രിട്ടൺ, നോർത്ത് സോളമൻസ്, നാഷണൽ ക്യാപിറ്റൽ എന്നീ പത്തൊൻപത് ഭരണമേഖലകളെ പ്രതിനിധീകരിച്ച് 109 അംഗങ്ങൾ ഉണ്ട് ഈ ലോകസഭയിൽ.

## പ്രകൃതിഭംഗിയും വിഭവങ്ങളും

ഉന്നത പർവ്വതങ്ങളും കുറ്റൻ മലകളും മൊട്ടക്കുന്നുകളും ഇവിടത്തെ പ്രകൃതിഭംഗിക്ക് ചാരുത അണയ്ക്കുന്നു. പർവ്വത ശിഖരങ്ങളിൽ ചിലതിനുള്ളിലെങ്കിലും വെട്ടിത്തിളയ്ക്കുന്ന ലാവ ഉൾക്കൊള്ളുന്നുണ്ട്. പൊട്ടിത്തെറിച്ചു-കഴിഞ്ഞ അഗ്നിപർവ്വതങ്ങളുടെ ലാവ ഒലി-ച്ചുറഞ്ഞ താഴ്വരകൾ പലതും ഇന്ന് ഫലഭൂയിഷ്ഠമായ കൃഷിനിലങ്ങളാണ്.

സംഗീത മുതിർക്കുന്ന നദികളും കിലുകിലാരവത്തോടെ ഒഴുകുന്ന കുഞ്ഞാറുകളും അരുവി



ദേശീയപക്ഷി



ദേശീയ പതാക

കളും കൊണ്ട് അനുഗ്രഹീതമാണ് ഈ നാട്. കേരവൃക്ഷങ്ങൾ ഇടതൂർന്ന് വളരുന്ന സമുദ്ര തീരപ്രദേശങ്ങൾ മലയാളനാടിന്റെ ഓർമ്മ യാൽ ഏതു കേരളീയനേയും പുളകമണിയി ക്കും.

സ്വർണ്ണം, ചെമ്പ് എന്നീ ഖനികൾക്ക് പേരുകേട്ട ഈ നാടിന്റെ മണ്ണ് കാർഷികോൽ പ്പന്നങ്ങൾക്ക് അനുയോജ്യമത്രേ. കാപ്പി, കൊക്കോ, തെങ്ങ്, റബ്ബർ തുടങ്ങി പലതും ഇന്ന് ഇവിടെ വളരെ വിപുലമായ തോതിൽ കൃഷിചെയ്തുവരുന്നു. പലവിധ കാർഷിക-വിഭവങ്ങളും കൂടാതെ തടി, ചെമ്പ്, സ്വർണ്ണം തുടങ്ങി പലതും ഇവിടെ നിന്നും ആസ്ട്രേലിയ, ജപ്പാൻ എന്നീ വിദേശവിപണികളിലേക്ക് കയററുമതി ചെയ്യുന്നുണ്ട്. ഈ അടുത്ത-കാലത്ത് ഭാരതീയരായ കേരളീയരുൾപ്പെടെ-യുള്ള കച്ചവടക്കാർ തടിവാങ്ങാൻ ഇവിടെ വരാറുണ്ട്. കൂടാതെ കടൽവിഭവങ്ങളായ മീൻ, കൊഞ്ച് തുടങ്ങിയവയും കയറ്റുമതി ചെയ്യു-ന്നുണ്ട്. കറുത്ത പവിഴം ധാരാളമായി ഉണ്ടാകുന്ന കടലോരത്താൽ ചുറ്റപ്പെട്ടുകിട-ക്കുന്ന ഈ രാജ്യത്ത് അതും ധാരാളമായി കണ്ടെടുത്ത് വിദേശത്തേക്ക് അയയ്ക്കുന്നു.

## സംസ്ക്കാരവും ഭാഷകളും

മാനവ സംസ്ക്കാര പണ്ഡിതൻമാർ ഇന്നാട്ടുകാരെ 700-ൽപ്പരം വിഭാഗങ്ങളായി കാണുന്നു. ഇവരിൽ ഓരോ വിഭാഗത്തിനും അവരുടേതായ സംസാരഭാഷയും പ്രത്യേക സംസ്ക്കാരവും ഉണ്ട്.എന്നാൽ ഈ രാജ്യ-ക്കാർക്ക് പൊതുവായി ഒരു സംസ്ക്കാരം ഇല്ല.

ഏതാണ്ട് 750-തോളം ഭാഷകൾ ഇവിടത്തെ ജനങ്ങളുടെ ഇടയിൽ ഉപയോഗത്തിലിരിക്കു ന്നുവെന്ന് ഭാഷാശാസ്ത്ര പണ്ഡിതൻമാർ അവകാശപ്പെടുന്നു. ഇന്ന് മോട്ടു, പിജിയൻ എന്ന് രണ്ടു ഭാഷകളാണ് പ്രാബല്യത്തിലു ള്ളത്. ഇതിൽ പിജിയൻ ആംഗലേയ ഭാഷയോട് താരതമ്യമുള്ളതാണ്. ഇതിനെ ഇന്നാട്ടുകാരുടെ സ്വന്തമായ ഒരു ഭാഷയായി വിശേഷപ്പിക്കാൻ പ്രയാസമുണ്ട്. വർഷങ്ങൾ ക്കു മുൻപ് ഇവിടെ കുടിയേറിപ്പാർത്ത ജർമ്മൻ രാജ്യക്കാർ വ്യവസായ സൗകര്യത്തി നുവേണ്ടി ഉണ്ടാക്കിയ അഥവാ ഇന്നും കൊണ്ട ഒരു ഭാഷയെന്നേ ഇതിനെ വിശേഷി പ്പിക്കാനൊക്കൂ. ആംഗലേയ ഭാഷ ഔദ്യോഗി കഭാഷയായി നിലവിലിരിക്കുന്നതിനാൽ പട്ട ണവാസികളിൽ ഏറിയകൂറും ഗ്രാമവാസിക ളിൽ ചിലരും ഈ ഭാഷ നന്നായി കൈകാര്യം ചെയ്യാൻ കഴിവുളളവരാണ്.

## വിചിത്രവും രസകരവുമായ ഭക്ഷണരീതികൾ

തീരപ്രദേശത്തുകാർ കൂടുതലും മത്സ്യവും മറ്റു വിവിധതരം കടൽജീവികളും ധാരാള മായി ഭക്ഷിക്കുന്നു. എന്നാൽ തീരപ്രദേശ ത്തുനിന്നു മാറി ഉള്ളിടങ്ങളിൽ താമസിക്കുന്നവർ കടൽ ജീവികളെ ഭക്ഷിക്കുമെങ്കിലും അവരുടെ ഭക്ഷ്യവിഭവങ്ങൾ കപ്പ, ചേമ്പ്, കാച്ചിൽ തുടങ്ങിയ കിഴങ്ങുവർഗ്ഗങ്ങളാണ്. ഈ രണ്ടു കൂട്ടരുടെയും പ്രധാനാഹാരം പ്രത്യേകതരം പനയുടെ തടിയുടെ ഉള്ളിൽ നിന്നും എടുക്കുന്ന സാഗോ (sago) കൊണ്ടുണ്ടാക്കുന്ന വിവിധതരം വിഭവങ്ങളാണ്. സാഗോ ഉണ്ടാക്കുന്നത് ഒരു കഠിനാദ്ധ്വാനം തന്നെയാണ്. ഈ ഇനം പനമരങ്ങളുടെ വളർച്ച പൂർത്തിയാകാൻ ഏതാണ്ട് 10–20 വർഷമെടുക്കും. പ്രായപൂർ ത്തിയായ മരം വെട്ടിവീഴ്ത്തി തടി നടുവെ പിളർക്കും. അതിന്റെ ഉൾവശം തല്ലി ചതയ്ക്കുകയാണ് അടുത്തപടി. ഈ ചതഞ്ഞ ഭാഗത്തുകൂടി വെള്ളം സാവകാശമായി ഒഴുക്കി അതിലുള്ള പശച്ചോർ അഥവാ സ്റ്റാർച്ച് കഴുകി വലിയ തടിത്താളത്തിൽ ശേഖരിച്ചെ ടുത്ത് വെള്ളം ഊറ്റിയശേഷം ഉണക്കി സാഗോ പൊടിരൂപത്തിൽ ഉണ്ടാക്കിയെടു ക്കണം. വനത്തിൽപ്പോയി തടിവെട്ടിക്കൊണ്ടു വന്ന് പിളർന്നിടുന്ന ജോലി പുരുഷൻമാർ ചെയ്യുമ്പോൾ തുടർന്നുള്ള അതിന്റെ ജോലി സ്ത്രീകൾ ഏറ്റെടുക്കുന്നു.

ഉന്നതതല പ്രദേശങ്ങളിലെ ആളുകൾ ചില



പാർലമെന്റു മന്ദിരം

പ്രത്യേകസന്ദർഭങ്ങളിൽ പന്നിയിറച്ചിതിന്നു മെങ്കിലും മധുരക്കിഴങ്ങാണ് അവരുടെ പ്രധാന ആഹാരം. ചിലകൂട്ടരെങ്കിലും നായിറച്ചിയും കഴിച്ചിരുന്നതായി പറയുന്നു. മദ്ധ്യ നൂഗി നിയിലുള്ള ബാക്ക്റ്റൈമാൻ (Baktaman) എന്ന വർഗ്ഗക്കാർ നായിറച്ചി കഴിച്ചിരുന്നതായി തെളിവുകൾ പറയുന്നു. കൂടാതെ വേട്ടയാടി ക്കിട്ടുന്ന കാട്ടുപന്നി തുടങ്ങി പലയിനം മൃഗങ്ങളും വവ്വാൽ തുടങ്ങി പലതരം പക്ഷികളും, ചില പ്രത്യേകയിനം പാമ്പുകളും പലവിഭാഗക്കാർക്കും ഇന്നും ഭോജ്യവസ്തു ക്കൾ തന്നെ.

## മനുഷ്യമാംസഭോജനം ഒരു കെട്ടുകഥപോലെ

പണ്ടുകാലങ്ങളിൽ ചിലയിടങ്ങളിലെങ്കിലും മനുഷ്യമാംസവും ഭക്ഷിച്ചരുന്നതായി അറി യപ്പെടുന്നു. പപ്പുവായിലും ന്യൂഗിനിയയിലും പലകൂട്ടരുടെയിടയിലും ഈ സമ്പ്രദായം ഉണ്ടായിരുന്നതായി പറയപ്പെടുന്നു. നേരത്തെ സൂചിപ്പിച്ചിരുന്ന ബാക്ക്റ്റൈമാൻ വർഗ്ഗക്കാരും ഈസ്റ്റ് ന്യൂബ്രിട്ടൺ സംസ്ഥാനത്തെ റൊ ബാൾ (Robaul) എന്ന സ്ഥലത്തെ തോലായ് വർഗ്ഗക്കാരും ഇതിന് കേഴ്വികേട്ടവരാണ്.

മനുഷ്യമാംസം ചിലകൂട്ടർക്കെങ്കിലും ദൈനംദിന ഭക്ഷണത്തിന്റെ ഒരു ഭാഗമായി രുന്നുവെന്ന് ഇതുകൊണ്ട് തെറ്റിദ്ധരിക്കണ്ട. തിന്നാനായി കൊല്ലുന്നത് സാധാരണഗതിയിൽ തെറ്റായി തന്നെ അംഗീകരിച്ചിരുന്നെ ങ്കിലും അഗോബിൻ എന്ന വർഗ്ഗക്കാർ തങ്ങളുടെ അയൽസമുദായക്കാരായ ബാക്ക് റ്റൈമാൻ സമുദായക്കാരെ ക്ഷണിച്ചുവരുത്തി മാംസത്തിനുവേണ്ടി കൊന്നിരുന്ന ഒരു മൃഗീയ രീതി വളരെ വളരെ പ്രാചീനകാലത്ത് നടപ്പിലാക്കിയിരുന്നു. കാണുന്നു. കൂടാതെ, ഈസ്റ്റേൺ ഹൈലാൻഡ്സ് സംസ്ഥാനത്തെ ഫോർ വർഗ്ഗക്കാർ സ്വവർഗ്ഗത്തിൽ ഒരാൾ മരിച്ചാൽ കർമ്മാദികൾക്കുശേഷം ആ മാംസം സമുദായത്തിലെ സ്ത്രീകൾക്കും കുട്ടികൾക്കു മായി പങ്കിട്ടിരുന്നതായി കാണുന്നു.

മറ്റു ചിലയിടങ്ങളിലും മനുഷ്യമാംസഭോജനം ഉണ്ടായിരുന്നെങ്കിലും അത് സമൂഹസംഘട്ടന ങ്ങളുടെ ഒരു ഭാഗം മാത്രമായിരുന്നു അക്കാ ലത്ത്. അയൽസമുദായക്കാർ തമ്മിൽ വസ്തു; സ്ത്രീ മുതലായവയെച്ചൊല്ലി ഉണ്ടാകുന്ന വാക്കേറ്റങ്ങൾ പലപ്പോഴും ശക്തിയായ സംഘട്ടനങ്ങളിൽ എത്തിച്ചേരുന്നു. കൊല്ലപ്പെട്ട ശത്രുവിന്റെ മാംസം ഭക്ഷിച്ച് പകവീട്ടലിൽ സംതൃപ്തിനേടാനായാണ് ഈ സമ്പ്രദായം പലയിടത്തും നടപ്പിലാക്കിയിരുന്നത് ഇന്നും പലയിടങ്ങളിലും വർഗ്ഗീയ സംഘട്ടനങ്ങൾ വളരെ രൂക്ഷമായി തന്നെ ഉണ്ടാകാറുണ്ടെ ങ്കിലും 1974-നുശേഷം മനുഷ്യമാംസഭോജനം ഈ രാജ്യത്തെവിടെയും നടന്നതായി അറിയ പ്പെട്ടിട്ടില്ല.

## മുമ്മു എന്ന പ്രത്യേക പാചകരീതി

പലവിഭാഗക്കാരും കഴിക്കുന്ന ആഹാര പദാർത്ഥങ്ങൾ മേൽവിവരിച്ചപോലെ വ്യത്യ സ്തമെങ്കിലും പഴയകാലത്തെ പാചകരീതി യിൽ വളരെ സാമ്യമുണ്ട്. പാചകത്തിന് ഇവർ ഒരു പ്രത്യേകതരം കല്ലുകൾ ഉപയോഗിക്കുന്നു. ഈ കല്ലുകൾ ആദ്യം തീയിലിട്ട് ചുവക്കുംവരെ ചൂടാക്കും. ഈ കല്ലുകൾ ഇപ്രകാരം ചൂടാകാൻ മണിക്കൂറുകൾ വേണ്ടിവരും. കല്ലുചൂടാകുന്ന സമയം കൊണ്ട് പുരുഷൻമാർ പാകം ചെയ്യേണ്ട ആഹാരത്തിന്റെ അളവനുസരിച്ച് വലുതോ ചെറുതോ ആയ ഒരു കുഴിവെട്ടും. അതേസമയം സ്ത്രീകൾ പാകംചെയ്യേണ്ട സാധനങ്ങൾ തയ്യാറാക്കുന്നതിരക്കിലായി രിക്കും.

വാട്ടിയ വാഴയിലകളോ കടപ്ളാവിന്റെ ഇലകളോ പനയുടെ ഇലകളോ അടുക്കടു ക്കായി നിരത്തി അതിൽ പാകംചെയ്യാൻ നുറുക്കിവൃത്തിയാക്കിയ കഷണങ്ങൾ അടു ക്കായി നിരത്തും. ഇത് കിഴങ്ങുവർഗ്ഗങ്ങളോ, മീനോ, ഇറച്ചിയോ, മനുഷ്യമാംസമോ എല്ലാ ത്തിന്റെയും ഒരു കലർപ്പോ ഒക്കെ ആകാം. അതിന്റെ മുകളിൽ ചാരം തൂവുകയോ തേങ്ങവെള്ളം തളിച്ച് പിഴിഞ്ഞെടുത്ത തേ ങ്ങാപ്പാൽ ഒഴിക്കുകയോ ചെയ്യുന്നതാണ് അടുത്തപടി. അതിനുശേഷം ഇലകൾ മടക്കി





മുമ്മു എന്ന വിശേഷപ്പെട്ട പാചകരീതി

ഇത് നന്നായി പൊതിഞ്ഞ് കെട്ടി തയാറാക്കി വയ്ക്കുന്നു.

കല്ലുകൾ ചൂടായാൽ അത് ഒന്നോ രണ്ടോ നിരപ്പ് കുഴിയിൽ നിരത്തി അടുക്കിതയാറാ ക്കിയ ആഹാരസാധനത്തിന്റെ പൊതി അതിന് മുകളിൽ വച്ച് മീതെ വീണ്ടും ബാക്കി ചൂടുകല്ലുകൾ നിരത്തി മണ്ണിട്ട് മൂടും. കല്ലുക ളുടെ ചൂടിൽ മൺചൂളയിൽ ആഹാരം പാചകം ചെയ്യുന്നരീതിയെ അഥവാ ഈരീതിയിൽ പാകംചെയ്തെടുത്ത സ്വാദിഷ്ടമായ ആഹാ രത്തെ ഇന്നാട്ടുകാർ മുമ്മു എന്നു പറയും. മേൽരീതിയിൽ പൊതിഞ്ഞ് തയാറാക്കിയ ആഹാരം ചിലകൂട്ടർ വലിയ അണ്ടാവിൽ തട്ടിട്ട് ആവിയിൽ പാകംചെയ്യാറുണ്ട്. ഇന്ന് പ്രത്യേകിച്ചും പട്ടണപ്രദേശങ്ങളിൽ ഈ ആഹാരം വൈദ്യുതചൂളയിലാണ്, തയാറാ ക്കുക.

മറ്റൊരുരീതിയിൽ ഇതേരീതിയിൽ സാധന ങ്ങൾ മുളങ്കുഴലിൽ നിറച്ച് ആവിക്കുവച്ച് വേവിക്കുന്ന പതിവുണ്ട്. കൂടാതെ തെങ്ങി ന്റെയോ പനയുടേയോ ഓലകൊണ്ട് പന്തു ണ്ടാക്കി അതിൽ ആഹാരസാധനം നിറച്ച് തേങ്ങാപ്പാലിലിട്ട് തിളപ്പിച്ച് വേവിക്കുന്നതാണ് മറ്റൊരു പ്രിയങ്കര പാചകരീതി.

## നഗ്നതമറയ്ക്കുന്നരീതികൾ

നഗ്നതമറയ്ക്കുന്നരീതിയിലും പലവിധ വ്യത്യാസങ്ങളും ഇന്നാട്ടുകാരുടെ ഇടയിൽ ഉണ്ട്. പട്ടണങ്ങളിലും ചില ഗ്രാമപ്രദേശങ്ങളി ലും ഇന്ന് വിദേശീയവസ്ത്രങ്ങളാണ് ഉപ യോഗത്തിലിരിക്കുന്നത്. എന്നാൽ ഒരു നല്ല വിഭാഗം ജനങ്ങൾ ഇന്നും പ്രാചീനവസ്ത്രധാ രണ രീതിതന്നെ തുടരുന്നുണ്ട്.

കുട്ടികൾ ആറേഴുവയസ്സുവരെ നഗ്നരായി നടക്കുന്നരീതി പണ്ടെന്നപോലെ ഇന്നും ഗ്രാമപ്രദേശങ്ങളിൽ തുടർന്നുപോകുന്നു. ആ പ്രായം കടന്നാൽ നഗ്നതമറയ്ക്കുക സാധാ രണഗതിയിൽ ഇലകളും മറ്റും ഉപയോഗി ച്ചാണ്. പ്രായപൂർത്തിയടുക്കുന്നതോടെ സമു ദായം അംഗീകരിച്ചിട്ടുള്ള വേഷവിധാനങ്ങൾ ഓരോരുത്തരും ഉപയോഗിച്ചു തുടങ്ങുന്നു.

പ്രായപൂർത്തിയായ പെണ്ണിന് ഏറ്റവും അംഗീകൃതമായ വസ്ത്രം പനയുടെ ഇലകൾ പിച്ചിക്കീറിയുണ്ടാക്കുന്ന പുല്ലുപാവാട.ആണ്. ഇത് ഉണ്ടാക്കുന്നത് വളരെ സമയമെടുക്കുന്ന ഒരു ജോലിയാണ്. കട്ടിയിൽ അടുക്കടു ക്കായി ഉണ്ടാക്കുന്ന ഈ പാവാട അരയ്ക്കു കീഴിലുള്ള ഭാഗം ഭംഗിയായി ആവരണം ചെയ്തിരിക്കും. കൂടാതെ ഒരു പ്രത്യേകതരം മരത്തിന്റെ തൊലിതല്ലിച്ചതച്ച് ഉണ്ടാക്കുന്ന വസ്ത്രവും (Tapa Cloth) അരയ്ക്കുതാഴെ മറയ്ക്കാനായി ഉപയോഗിക്കുന്നുണ്ട്.

സ്ത്രീകൾ കൂടുതലും മുട്ടുവരെ നീളമുള്ള പുല്ലുപാവാട ഉപയോഗിക്കുമ്പോൾ പുരുഷ ൻമാർ അധികവും മരത്തൊലിവസ്ത്രമാണ് ഉപയോഗിച്ച് കാണുന്നത്. ഇത് ധരിക്കുന്നതിന് പലരീതികളുണ്ട്. ചിലർ ഒരു ചരട് അരയിൽ കെട്ടിയശേഷം മുൻപിൽ ഒരു നീണ്ടതുണ്ട് മരത്തോൽ തൂക്കിയിടുന്നു. ചിലർ പുറകിലും



തുലീപ് മരത്തിന്റെ തൊലിയിൽ നിന്നുണ്ടാ ക്കിയ വല വസ്ത്രം ധരിച്ച ഒരു യുവാവ് ലേഖികയോടൊപ്പം

ഇതുപോലൊരു തുണ്ട് തൂക്കിയെന്നും വരാം. മറ്റുചിലർക്ക് ഒരു വലിയതുണ്ട് അരയിൽ ചുറ്റിമുട്ടിന് മേൽവരെ ഇറക്കത്തിൽ ഉടുക്കുന്ന താണ് അഭികാമ്യം. മറ്റൊരുരീതിയിൽ അരയ്ക്ക് ചരടുകെട്ടി മരത്തോൽ മുന്നിൽ തൂക്കി അത് കാലിടയിൽ കൂടി പുറകോട്ടെടുത്ത് ഉറപ്പി ക്കുന്നു. ചിലർ ഇത് ഒന്നുകൂടി അരയ്ക്കു ചുറ്റികൊണ്ടുവന്ന് ഒരറ്റം മുന്നോട്ട് നീളത്തിൽ തൂക്കിയിട്ടിരിക്കും.

പുരുഷൻമാർ പുല്ലുപാവാട ഉപയോഗിക്കുന്ന സമ്പ്രദായം സാധാരണമല്ലെങ്കിലും ട്രോബി യാൻറ് ദ്വീപിലെ പുരുഷൻമാർ വളരെ കനത്തിലുണ്ടാക്കുന്ന പുല്ലുപാവാട ധാരാള മായി ഉപയോഗിച്ചിരുന്നതായി കാണുന്നു. ഇത്തരം പുരുഷൻമാരുപയോഗിക്കുന്ന പുല്ലു പാവാടകൾക്ക് ആറോ എട്ടോ ഇഞ്ചേ നീളം കാണൂ എന്നതാണ് ഒരു പ്രത്യേകത.

ഇതിനും പുറമെ നാരുകൾ കൊണ്ട് വലപോലെ നെയ്തുണ്ടാക്കുന്ന നാരുവസ്ത്ര ങ്ങളും പുരുഷൻമാരും സ്ത്രീകളും ധാരാളമായി ഉപയോഗിക്കുന്നുണ്ട്. ഇതിനുള്ള നാരുണ്ടാ ക്കുന്നതും റ്റുലിപ് (Tulip) മരത്തിന്റെ തോലിൽ നിന്നാണ്. കൂടാതെ ഒരുതരം വള്ളിച്ചെടിയിൽ ഉണ്ടാകുന്ന ഒരുതരം കായ് (gourd) ഉണക്കി അതിനകം പൊള്ളയാക്കി യെടുത്ത് അതിനുള്ളിൽ ലിംഗം കടത്തിയിടു ന്നതും മറ്റൊരു നഗ്നതമറയ്ക്കുന്നരീതിയാണ്. ഇന്നും ഈരീതി പണ്ടെന്നുപോലെ വെസ്റ്റ് സെപ്പിക്കിലും (West Sepick) വെസ്റ്റേൺ മേഖലയുടെ വടക്കേ അതിർത്തിയിലുമുള്ള വർഗ്ഗക്കാരുടെ ഇടയിലെ പ്രായമായ പുരുഷ ൻമാർ തുടരുന്നുണ്ട്.

സ്ത്രീകൾ അരയ്ക്കു താഴെ മറയ്ക്കാനായി പുല്ലുപാവാട കൂടുതലായും ചുരുക്കം ചിലയിട ങ്ങളിൽ മരത്തോൽ വസ്ത്രവും ഉപയോഗിച്ചു വരുന്നു. എന്നാൽ സ്ത്രീകൾ അരയ്ക്ക് മുകൾഭാഗം അഥവാ മാറ് മറയ്ക്കുന്ന സമ്പ്രദായം ഇന്നാട്ടിലെങ്ങും തന്നെ പൗരാ ണികമായി കണ്ടിരുന്നില്ല. ഇന്ന് പട്ടണവാസി കളായ് വിദ്യാസമ്പന്നരായ പെൺകുട്ടികൾ പോലും പ്രത്യേകാവസരങ്ങളിലുള്ള നൃത്തോ ത്സവങ്ങളിലും സൗന്ദര്യമത്സരങ്ങളിലും മറ്റും അവരുടെ പൗരാണിക വേഷവിധാനങ്ങ ളോടെ അഭിമാനപൂർവ്വം രംഗപ്രവേശം ചെയ്യു ന്നത് കാണേണ്ട കാഴ്ചതന്നെയാണ്.

വസ്ത്രങ്ങൾ ഉണ്ടാക്കാനുള്ള പനയോ മരമോ കാട്ടിൽ നിന്ന് ശേഖരിക്കുന്ന ചുമതല പുരുഷൻമാർ ഏറ്റെടുത്തിട്ടുണ്ടെങ്കിലും സ്വ കുടുംബാംഗങ്ങൾക്ക് ആവശ്യമായ വസ്ത്ര ങ്ങൾ ഉണ്ടാക്കേണ്ടത് സ്ത്രീയുടെ ചുമതല യാണ്. ഇതിനുവേണ്ട പരിശീലനം ഓരോ പെൺകുട്ടിക്കും ചെറുപ്രായം മുതൽ നൽകു കയും ചെയ്യും. പുല്ലുപാവാടകൾക്ക് ഭംഗിയായ നിറങ്ങൾ പകരാനും മരത്തോൽ വസ്ത്രങ്ങൾ മയപ്പെടുത്തി അതിൽ വേണ്ട ആകർഷകമായ ചിത്രപ്പണികൾ ചെയ്യാനും നാരുകൾക്ക് നിറങ്ങൾ നൽകി വസ്ത്രവും സഞ്ചിയും ഉണ്ടാക്കാനും മറ്റുമുള്ള ഇന്നാട്ടിലെ ഗ്രാമീണ സ്ത്രീകളുടെ കൈവിരുതും കലാവാസനയും വിസ്മയാവഹമാണ്.

(തുടരും)



ബി.സി. ജോജോ

**എല്ലാ വർഗീയതയും ഒരുപോലെ അപകടകരമാണ്. ന്യൂനപക്ഷ വർഗീയതയെ മാർദ്ദവത്തോടെ ചിത്രീകരിക്കേണ്ട ആവശ്യമില്ല. വർഗീയ കക്ഷികളുമായി ഒരു തരത്തിലുള്ള ബന്ധത്തിനും മാർക്സിസ്റ്റു കമ്മ്യൂണിസ്ററു പാർട്ടി തയാറല്ല–മാർക്സിസ്ററു കമ്മ്യൂണിസ്ററു പാർട്ടി സ്റ്റേറ്റ് സെക്രട്ടറി വി.എസ്. അച്ചുതാനന്ദൻ പറയുന്നു. ലോക്സഭാ തിരഞ്ഞെടുപ്പിന് സാഹചര്യം ഒരുങ്ങുകയും, ഐക്യജനാധിപത്യമുന്നണിയോട് വിടപറഞ്ഞ മുസ്ളീംലീഗ് സംവരണ മുന്നണിയിലെ നെടും തൂണായിത്തീരുകയും ചെയ്തിരിക്കുന്ന പശ്ചാത്തലത്തിൽ അച്ചുതാനന്ദന്റെ അഭിപ്രായത്തിന് വളരെയേറെ രാഷ്ട്രീയ പ്രാധാന്യമുണ്ട്. സംസ്ഥാന രാഷ്ട്രീയത്തിലെ ചുഴിയും മലരിയും നന്നായി അറിയാവുന്ന ഈ നേതാവ് താൻ ചിന്തിക്കുന്നതുപോലെ പറയുകയും പ്രവർത്തിക്കുകയും ചെയ്യുന്നു. പ്രശ്നങ്ങളുടെ അടിത്തട്ടിലേക്ക് ചുഴിഞ്ഞിറങ്ങാനുള്ള രാഷ്ട്രീയ സാമർത്ഥ്യം അദ്ദേഹത്തിന്റെ പ്രത്യേകതയാണ്. ശ്രീ അച്ചുതാനന്ദനുമായി നടത്തിയ ദീർഘമായ കൂടിക്കാഴ്ചയിലെ പ്രസക്തഭാഗം.**

# വർഗീയ കക്ഷികളുമായി ഒരു ബന്ധവുമില്ല

## വി.എസ്. അച്ചുതാനന്ദനുമായി ഒരു കൂടിക്കാഴ്ച

വി.എസ്. അച്ചുതാനന്ദൻ.



**കഴിഞ്ഞ ലോക്സഭാ തിരഞ്ഞെടുപ്പു വേളയിൽ ഇരുപത് സീറ്റും ലഭിക്കുമെന്ന താങ്കളുടെ പ്രതീക്ഷ ഫലിക്കാതെ പോയി. ജില്ലാ കൗൺസിൽ തിരഞ്ഞെടുപ്പിൽ ഏതാണ്ട് ആ പ്രതീക്ഷ സഫലമായല്ലോ?**

ജില്ലാ കൗൺസിൽ തിരഞ്ഞെടുപ്പിൽ 1987–ൽ എൽ.ഡി.എഫിന് നിയമസഭാ തിരഞ്ഞെടുപ്പിലുണ്ടായ വിജയം ആവർത്തിക്കുമെന്ന് ഞാൻ പ്രതീക്ഷ പ്രകടിപ്പിച്ചിരുന്നു. എന്നാൽ പ്രതീക്ഷയിൽ കവിഞ്ഞ വിജയമാണുണ്ടായത്. 1989–ലെ ലോക്സഭാ തിരഞ്ഞെടുപ്പിൽ പ്രതീക്ഷിച്ച വിജയമുണ്ടായില്ല. എൽ.ഡി.എഫിന്റെ അന്നത്തെ പരാജയത്തിന്റെ ഒരു പ്രധാനകാരണം ബി.ജെ.പി ഘടകമായിരുന്നു. വി.പി. സിംഗിന്റെ നേതൃത്വത്തിലുള്ള ദേശീയമുന്നണി അധികാരത്തിൽ വരണമെങ്കിൽ അതിന് ബി.ജെ.പിയുടെ പിന്തുണ കൂടിയേ കഴിയൂ എന്ന ധാരണ ജനങ്ങളിൽ വളർന്നു. ബി.ജെ.പിയുമായി യാതൊരു വിധ തിരഞ്ഞെടുപ്പു ധാരണയും സി.പി.എം. അടക്കമുള്ള ഇടതുപക്ഷ പാർട്ടികൾ ലോക്സഭാ തിരഞ്ഞെടുപ്പിൽ ഉണ്ടാക്കിയിരുന്നില്ല. എങ്കിലും ബി.ജെ.പി പിന്തുണയുള്ള ദേശീയമുന്നണിയെ അധികാരത്തിലേറ്റാനാണ് ഇടതുപക്ഷ കക്ഷികൾ ശ്രമിക്കുന്നതെന്നും ജനങ്ങൾ വിശ്വസിച്ചു.

അങ്ങനെ അധികാരത്തിൽ വരുന്ന ഒരു ഗവൺമെന്റിനുകീഴിൽ മതന്യൂനപക്ഷങ്ങൾക്ക് രക്ഷയുണ്ടാകില്ലെന്ന് മുസ്ളീം, ക്രിസ്ത്യൻ ജനവിഭാഗങ്ങളുടെയിടയിൽ കോൺഗ്രസ്–ഐയും കൂട്ടാളികളായ വർഗ്ഗീയരാഷ്ട്രീയക്കാരും ശക്തമായ പ്രചരണം അഴിച്ചുവിട്ടു. ഈ പ്രചാരവേല ഫലിച്ചതായാണ് കേരളത്തിലെ ലോക്സഭാ തിരഞ്ഞെടുപ്പ് ഫലം സൂചിപ്പിക്കുന്നത്. ഈ പ്രചാരവേലയുടെ പ്രത്യാഘാതം മുൻകൂട്ടി മനസ്സിലാക്കുന്നതിന് ഇടതുപക്ഷ കക്ഷികൾക്ക് കഴിഞ്ഞില്ല. പക്ഷേ തിരഞ്ഞെടുപ്പ് ഫലം ഞങ്ങൾക്കു ഒരു പാഠമായിരുന്നു. ഈ പാഠമുൾക്കൊണ്ടാണ് താമസിച്ചെങ്കിലും ദേശീയരാഷ്ട്രീയത്തിൽ ബി.ജെ.പിയെ ഒറ്റപ്പെടുത്തുന്നതിൽ ഒരു നിർണ്ണായക പങ്കുവഹിക്കാൻ ഇടതുപക്ഷങ്ങൾക്ക് കഴിഞ്ഞത്. പിന്നോക്ക വിഭാഗങ്ങളുടെ താൽപ്പര്യങ്ങൾ സംരക്ഷിക്കുന്നതിലും മതേതരമൂല്യങ്ങൾ കാത്തുസൂക്ഷിക്കുന്നതിലും വി.പി. സിംഗ് ഗവൺമെന്റ് കൈക്കൊണ്ട അതിശക്തമായ നടപടികൾക്ക് ഇടതുപക്ഷം പൂർണ്ണപിന്തുണ നൽകിയപ്പോൾ ഇതിനെതിരേ പ്രതിലോമ ശക്തികളായി നിലകൊണ്ടത് ബി.ജെ.പിയും കോൺഗ്രസ്സുമായിരുന്നു. ആരാണ് മതന്യൂനപക്ഷങ്ങളുടെയും പിന്നോക്ക വിഭാഗങ്ങളുടെയും ശത്രുക്കൾ എന്നു ജനങ്ങൾക്ക് മനസ്സിലായി. ജില്ലാ കൗൺസിൽ തിരഞ്ഞെടുപ്പിൽ ജനങ്ങൾ ആ പഴയ തെറ്റുതിരുത്തുകയും ചെയ്തു.

**ജില്ലാ കൗൺസിൽ തിരഞ്ഞെടുപ്പിൽ എൽ.ഡി.എഫിന്റെ വൻവിജയം നായനാർ ഗവൺമെന്റിനനുകൂലമായ ഒരു വിധിയെഴുത്തായി കണക്കാക്കുന്നുണ്ടോ?**

ഏതായാലും ഇതു നായനാർ ഗവൺമെന്റിന് എതിരായ ഒരു ജനവിധിയല്ല. നായനാർ ഗവൺമെന്റിനെതിരായി വിധിയെഴുതണമെന്നാവശ്യപ്പെട്ടുകൊണ്ടാണ് കരുണാകരനും ആന്റണിയും ഈ തിരഞ്ഞെടുപ്പിൽ ജനങ്ങളെ സമീപിച്ചത്. തിരഞ്ഞെടുപ്പ് വിധി എതിരായാൽ ഗവൺമെന്റ് രാജിവയ്ക്കണമെന്നാവശ്യപ്പെടാനും അവർ മറന്നില്ല. ആന്റണിയും കരുണാകരനും ഇങ്ങനെ ധൃതികൂട്ടരുതെന്ന് ഞാൻ അന്നു പറഞ്ഞിരുന്നു. ഒരുകൊല്ലം കൂടി അവർ കാത്തിരിക്കണം. അപ്പോൾ സ്വാഭാവികമായും നിയമസഭാ തിരഞ്ഞെടുപ്പു വരും. നായനാർ ഗവൺമെന്റിനോടുള്ള ജനാഭിപ്രായത്തിന്റെ ശരിയായ പ്രതിഫലനം ആ തിരഞ്ഞെടുപ്പിൽ ഉണ്ടാകുകയും ചെയ്യും. എന്നാൽ അത്രയൊന്നും കാക്കാൻ കരുണാകരനും ആന്റണിയും തയ്യാറായിരുന്നില്ല. ജനങ്ങളിലേക്ക് കൂടുതൽ അധികാരം പകരുന്നതിനാണ് ജില്ലാകൗൺസിൽ തിരഞ്ഞെടുപ്പ് നടത്തിയത്. എൽ.ഡി.എഫിന്റെ 1987–ലെ തിരഞ്ഞെടുപ്പു വാഗ്ദാനങ്ങളിൽ ഒന്നായിരുന്നു അത്. അധികാരവികേന്ദ്രീകരണം സംബന്ധിച്ച പ്രശ്നങ്ങൾക്ക് അതിനോടുള്ള രാഷ്ട്രീയ പാർട്ടികളുടെ സമീപനവുമാണ് ജില്ലാ കൗൺസിൽ തിരഞ്ഞെടുപ്പിൽ മുഖ്യമായും വിലയിരുത്തേണ്ടത്. അതുകൊണ്ടാണ് നായനാർ ഗവൺമെന്റിന് മേലുള്ള ഒരു വിധിയെഴുത്തായി ഈ തിരഞ്ഞെടുപ്പിനെ ഞങ്ങൾ കാണാതിരുന്നത്. എന്നാൽ ഒരു തിരഞ്ഞെടുപ്പാകുമ്പോൾ നിവരധിപ്രശ്നങ്ങൾ ജനങ്ങളുടെ മുമ്പിൽവരും. മണ്ഡൽ, മസ്ജിദ് പ്രശ്നങ്ങളിൽ രാഷ്ട്രീയ പാർട്ടികൾ എടുത്ത സമീപനം, ചന്ദ്രശേഖറിന്റെ നേതൃത്വത്തിൽ കാലുമാറ്റക്കാരുടെ ഒരു ഗവൺമെന്റിനെ അധികാരത്തിലേറ്റുന്നതിനും, പിന്നെ ആ ഗവൺമെന്റിനെക്കൊണ്ട് കോപ്രായങ്ങൾ കാട്ടിക്കൂട്ടുന്നതിനും കോൺഗ്രസ്–ഐ വഹിക്കുന്ന പങ്കും, ഗൾഫ് യുദ്ധവും, നായനാർ ഗവൺമെന്റിന്റെ പ്രവർത്തനവുമൊക്കെ ജനങ്ങൾ വിലയിരുത്തിയെന്നാണ് തിരഞ്ഞെടുപ്പ് ഫലം കാണിക്കുന്നത്. ഇതിൽ പല പ്രധാന പ്രശ്നങ്ങളിൽ നിന്നും ശ്രദ്ധതിരിക്കുന്നതിനാണ് കോൺഗ്രസ്–ഐ നായനാർ ഗവൺമെന്റിലേക്കു മാത്രമായി ജനശ്രദ്ധ ചുരുക്കാൻ കരുണാകരനും ആന്റണിയും ഇറങ്ങിത്തിരിച്ചത്.

**ജില്ലാ കൗൺസിൽ തിരഞ്ഞെടുപ്പിലെ ജനവിധിയുടെ ശ്രദ്ധേയമായ വശങ്ങൾ എന്തൊക്കെയാണ്?**

കഴിഞ്ഞ ലോക്സഭാ തിരഞ്ഞെടുപ്പ് വേളയിൽ തെറ്റിദ്ധരിക്കപ്പെട്ട ജനവിഭാഗങ്ങൾ, വിശേഷിച്ചു പിന്നോവിഭാഗങ്ങളിലും മതന്യൂനപക്ഷങ്ങളിലുംപെട്ട ജനവിഭാഗങ്ങൾ ഒരു പരിധിവരെ തെറ്റുതിരുത്തി എൽ.ഡി.എഫുമായി സഹകരിച്ചു. സ്ഥിരമായി കോൺഗ്രസ് മുന്നണിക്ക് വോട്ടുചെയ്യുന്ന ഒരു വലിയവിഭാഗം ആൾക്കാർ ആർക്കും വോട്ട് ചെയ്യാതെ നിഷ്പക്ഷത പാലിച്ചു. ഗൾഫ് യുദ്ധം ഉയർത്തിക്കാട്ടി തിരഞ്ഞെടുപ്പ് മാറ്റിവയ്ക്കുന്നതിനായി കോൺഗ്രസ്–ഐ മുന്നണി ശ്രമിച്ചെങ്കിലും ജില്ലാ കൗൺസിൽ തിരഞ്ഞെടുപ്പിന്റെ പ്രാധാന്യമറിഞ്ഞു ജനങ്ങൾ വോട്ട് രേഖപ്പെടുത്തിയെന്നാണ് പോളിംഗ് ശതമാനം സൂചിപ്പിക്കുന്നത്. 1987, 89 വർഷങ്ങളിലെ തിരഞ്ഞെടുപ്പിനോളമെത്തിയില്ലെങ്കിലും ഈ തിരഞ്ഞെടുപ്പിലെ 73.08 പോളിംഗ് ശതമാനം അത്രമോശമൊന്നുമല്ല.

**1989–ലെ ലോക്സഭാ തിരഞ്ഞെടുപ്പിൽ എൽ.ഡി.എഫിന് 66.24 ലക്ഷം വോട്ട് കിട്ടിയെങ്കിൽ ഈ തിരഞ്ഞെടുപ്പിൽ അതു 64.78 ലക്ഷമായി കുറഞ്ഞല്ലോ. അപ്പോൾ എൽ.ഡി.എഫിന് ലഭിക്കേണ്ടിയിരുന്ന കുറേ വോട്ടുകളും കിട്ടാതെ പോയില്ലേ?**

ജനങ്ങളെ നേരിടുന്ന എൽ.ഡി.എഫിന്റെ മുമ്പിലും ഒട്ടേറെ പ്രതിബന്ധങ്ങളുണ്ടായിരുന്നു. ട്രാൻസ്പോർട്ട് ചാർജ്ജ് വർദ്ധനവ്, വിലക്കയറ്റം, ഗൾഫിലുള്ളവരുടെ കുടുംബങ്ങളുടെ വികാരം മാനിക്കാതെ തിരഞ്ഞെടുപ്പ് നടത്തിക്രൂരത കാണിക്കുന്നതായി ആക്ഷേപം എന്നിവയൊക്കെ. കുറേ ക്ഷേമപ്രവർത്തനങ്ങളൊക്കെ നടത്തിയിട്ടുണ്ടെങ്കിലും വിഭവപരിമിതിമൂലം തൊഴിലില്ലായ്മ പ്രശ്നത്തിന് കാര്യമായ പരിഹാരം കാണുന്നതുവിധം തൊഴിലവസരങ്ങൾ സൃഷ്ടിക്കാൻ ഗവൺമെന്റിനു കഴിഞ്ഞിട്ടില്ല. ഇതിൽ പലതും ഗവൺമെന്റിന്റെ മാത്രം സൃഷ്ടിയല്ല. കരുതിക്കൂട്ടി ജനങ്ങളെ ദ്രോഹിക്കാനുള്ള നടപടികളുമല്ല. എങ്കിലും ഇതൊക്കെ ഉയർത്തിക്കാട്ടിയുള്ള പ്രതിപക്ഷ പ്രചരണം കുറേ ഫലിച്ചുകാണാം.

**12 ജില്ലകളിൽ എൽ.ഡി.എഫിന് വ്യക്തമായ ഭൂരിപക്ഷം ലഭിച്ചുവല്ലോ. ഇതിൽ ഏതു ജില്ലകളിലെ വിജയമാണ് കൂടുതൽ ശ്രദ്ധേയം?**

ആലപ്പുഴ, പാലക്കാട്, കണ്ണൂർ ജില്ലകളിൽ സി.പി.എമ്മിന് ഒറ്റയ്ക്ക് ഭൂരിപക്ഷം ലഭിച്ചു. വയനാട്, കാസർകോട് ജില്ലകളിൽ പ്രതീക്ഷയിൽ കവിഞ്ഞ വിജയമുണ്ടായി. ഇടുക്കി, കോട്ടയം, പത്തനംതിട്ട ജില്ലകളിലെ വിജയവും എടുത്തുപറയത്തക്കതാണ്. മലപ്പുറത്ത് ഭൂരിപക്ഷം കിട്ടിയില്ലെങ്കിലും എൽ.ഡി.എഫ് മികച്ച പ്രകടനം കാഴ്ചവച്ചു. മുസ്ളീം, ക്രിസ്ത്യൻ ഭൂരിപക്ഷ മേഖലകളിൽ ഹിന്ദു വർഗ്ഗീയതയ്ക്ക് കീഴടങ്ങിക്കൊണ്ടിരിക്കുന്ന കോൺഗ്രസ്–ഐക്ക് ശക്തമായ തിരിച്ചടി ലഭിച്ചു.

**ജില്ലാ കൗൺസിൽ തിരഞ്ഞെടുപ്പിനെ തുടർന്ന് മുസ്ളീംലീഗ് യു.ഡി.എഫിൽ നിന്നും തെറ്റിപ്പിരിഞ്ഞതിനെ സി.പി.എം. എങ്ങനെ വിലയിരുത്തുന്നു?**

ദേശീയ ഐക്യം, മതേതരത്വം, മതസൗഹാർദ്ദം തുടങ്ങിയ പ്രശ്നങ്ങളിൽ എൽ.ഡി.എഫ് കൈക്കൊണ്ട തത്വാതിഷ്ഠിതമായ നിലപാടുകൾക്കുള്ള ഒരംഗീകാരമാണ് തിരഞ്ഞെടുപ്പ് വിധി. ഈ ജനകീയാംഗീകാരത്തിന്റെ പശ്ചാത്തലത്തിലാണ് മുസ്ളീംലീഗ് യു.ഡി.എഫ് വിട്ടുപോകുന്നത്. 1989–ൽ കേരളാ കോൺഗ്രസ് ജോഫസ് ഗ്രൂപ്പ് യു.ഡി.എഫുമായുള്ള ബന്ധം വിച്ഛേദിച്ചു. അവശിഷ്ട യു.ഡി.എഫ് ഇന്നൊരു രാഷ്ട്രീയ പേക്കോലമാണ്. മതന്യൂനപക്ഷങ്ങളുടെയും പിന്നോക്ക സമുദായങ്ങളുടേയും താൽപ്പര്യങ്ങളെ നിരന്തരം അപകടപ്പെടുത്തി, ഭൂരിപക്ഷ വർഗ്ഗീയതയ്ക്ക് കോൺഗ്രസ്–ഐ കീഴടങ്ങിക്കൊണ്ടിരുന്നപ്പോൾ ലീഗിലെ സാധാരണപ്രവർത്തകരുടെയും അനുഭാവികളുടെയും വികാരങ്ങൾ മനസ്സിലാക്കി കോൺഗ്രസ്–ഐയുമായുള്ള കൂട്ടുകെട്ട് ഉപേക്ഷിക്കുവാൻ ലീഗ് നേതൃത്വം തയ്യാറായില്ല. എന്നാൽ ജില്ലാ കൗൺസിൽ തിരഞ്ഞെടുപ്പോടെ ലീഗണികളുടെ രോഷം അണപൊട്ടിയൊഴുകിത്തുടങ്ങി. ബി.ജെ.പിയുമായി കൂട്ടുചേർന്ന് കോൺഗ്രസ്–ഐക്കാർ ലീഗു സ്ഥാനാർത്ഥികളെ ചിലയിടങ്ങളിൽ തോല്പിക്കുവാൻ ശ്രമിച്ചപ്പോൾ ലീഗ് നേതൃത്വത്തിന് കോൺഗ്രസ്–ഐ ബന്ധം ഉപേക്ഷിക്കാതെ മറ്റു മാർഗ്ഗമില്ലെന്നു വന്നു. ചില ജില്ലകളിലെ ലീഗ് നേതൃത്വം മുൻപേ തന്നെ യു.ഡി.എഫ് ബന്ധം സ്വമേധയാ ഒഴിഞ്ഞിരുന്നു. എന്നിട്ടും കോൺഗ്രസ്–ഐ മുന്നണിയിൽ തുടരാൻ ലീഗ് നേതൃത്വം തീരുമാനിച്ചിരുന്നെങ്കിൽ ആ പാർട്ടിയുടെ സ്ഥിതി ദയനീയമാകുമായിരുന്നു. മുകളിൽ ഒരുപറ്റം നേതാക്കളും താഴെ ശോഷിച്ചുകൊണ്ടിരിക്കുന്ന അനുയായിവൃന്ദവുമുള്ള ഒരു കുമ്മിൾ പാർട്ടിയായി മുസ്ളീംലീഗ് മാറുകയായിരുന്നു. ഏതായാലും ലീഗ് ഇങ്ങനെയൊരു തീരുമാനമെടുത്തത് സ്വാഗതാർഹം തന്നെ. യു.ഡി.എഫിൽ നിന്നും പുറത്തുവന്നതിനുള്ള കാരണങ്ങൾ ലീഗ് അക്കമിട്ടു നിരത്തിയിട്ടുണ്ട്. കോൺഗ്രസ്–ഐയെ പ്രതിക്കൂട്ടിൽ കയറ്റി ഒരു വിസ്താരമാണ് ഈ ആക്ഷേപങ്ങളുടെ പട്ടികയിലൂടെ അവർ നടത്തിയിരിക്കുന്നത്. 'ഖേദകരമായിപ്പോയി', 'ഞങ്ങൾ പിറകേ ചെല്ലില്ല, എന്നാൽ വാതിലടച്ചിട്ടുമില്ല' എന്നൊക്കെ പറയുകയല്ലാതെ ലീഗിന്റെ ആക്ഷേപങ്ങളോട് കോൺഗ്രസ്–ഐ നേതാക്കൾ ഇതുവരെ പ്രതികരിച്ചിട്ടില്ല. ഇതിനിടയിൽ കോൺഗ്രസ്–ഐയുമായുള്ള ബന്ധം തങ്ങൾ മൂന്നുതവണ മൊഴിചൊല്ലി വേർപെടുത്തിയതായി ലീഗിന്റെ അഖിലേന്ത്യാ പ്രസിഡന്റ് ഇബ്രാഹിം സുലൈമാൻ സേട്ട് പ്രഖ്യാപിച്ചിട്ടുമുണ്ട്.

**കോൺഗ്രസ്–ഐ ബന്ധം ഉപേക്ഷിച്ച നിലയ്ക്ക് ലീഗിനോടുള്ള സി.പി.എമ്മിന്റെ കാഴ്ചപ്പാടിൽ എന്തെങ്കിലും മാറ്റമുണ്ടോ?**

ന്യൂനപക്ഷത്തിന്റേതായാലും ഭൂരിപക്ഷത്തിന്റേതായാലും വർഗ്ഗീയ രാഷ്ട്രീയം ഇന്ത്യയെപ്പോലൊരു രാജ്യത്തിന് ആപത്താണ്. രാജ്യത്തിന്റെ അഖണ്ഡതയ്ക്കും ഐക്യത്തിനും പുരോഗതിക്കും വർഗ്ഗീയരാഷ്ട്രീയം അപകടം വരുത്തുമെന്ന് കഴിഞ്ഞ നാലു പതിറ്റാണ്ടുകാലത്തെ അനുഭവം തെളിയിച്ചു കഴിഞ്ഞു. വിശേഷിച്ചും മതന്യൂനപക്ഷങ്ങൾ വർഗ്ഗീയാടിസ്ഥാനത്തിൽ സംഘടിപ്പിക്കപ്പെട്ടാൽ ആ ജനവിഭാഗങ്ങളുടെ സ്ഥിതി ഏറ്റവുമേറെ ആപൽക്കരമായിരിക്കും. പഞ്ചാബിൽ നാമിന്നിതേറെ അനുഭവിച്ചുകൊണ്ടിരിക്കുകയാണ്. ഇടതുപക്ഷ മതേതരപ്രസ്ഥാനങ്ങൾക്കു മാത്രമേ രാജ്യത്തിന്റെ ഐക്യവും അഖണ്ഡതയും ശക്തിപ്പെടുത്തുന്നതിനും മതന്യൂനപക്ഷങ്ങളുടെ താല്പര്യങ്ങൾ പരമാവധി പരിരക്ഷിക്കുന്നതിനും മതസൗഹാർദ്ദവും മതേതരമൂല്യവും സംരക്ഷിക്കുന്നതിനും കഴിയൂ എന്നു തെളിയിക്കപ്പെട്ടുകൊണ്ടിരിക്കുകയാണ്. മതന്യൂനപക്ഷങ്ങളും പിന്നോക്ക വിഭാഗങ്ങളും ഇടതുപക്ഷ മതേതര പ്രസ്ഥാനങ്ങൾ വഴി ദേശീയധാരയിൽ ഒത്തുചേർന്ന് അവരുടെ പ്രശ്നങ്ങൾക്ക് പരിഹാരം

കണ്ടെത്താൻ ആത്മവിശ്വാസത്തോടെ നീങ്ങണം. ആ നിലയിൽ ഒരു രാഷ്ട്രീയപാർട്ടിയെന്ന നിലയിൽ ന്യൂനപക്ഷതാല്പര്യസംരക്ഷണത്തിനായി നിലകൊള്ളുന്നുവെന്ന് അവകാശപ്പെടുന്ന മുസ്ളീംലീഗ് സ്വന്തം സമുദായത്തിൻെറ നാനാവിധമായ പുരോഗതിക്കായി നിലകൊള്ളുക. അതേസമയം അധികാരരാഷ്ട്രീയത്തിൻെറ പാതയിൽ നിന്നും അവർ മാറിനിൽക്കുക. മതവും രാഷ്ട്രീയവും തമ്മിൽ കൂട്ടിക്കുഴയ്ക്കുന്ന സമീപനം ഉപേക്ഷിക്കുക.

എസ്.എൻ.ഡി.പി., എൻ.എസ്.എസ്. എന്നീ സാമുദായിക സംഘടനകളെപ്പോലെ മുസ്ളീംലീഗും മാറണമെന്നാണോ പറയുന്നത്?

അതെ. അവരുടെ സമുദായത്തിൻെറ താൽപ്പര്യം സംരക്ഷിക്കുന്നതിനായി ഒരു ജനകീയശക്തിയായി നിലകൊള്ളാമല്ലോ. അതിന് രാഷ്ട്രീയ പർട്ടിയുടെ ആവരണം വേണമെന്നില്ലല്ലോ.

ഇത്രയും കാലം ഒരു രാഷ്ട്രീയ പാർട്ടിയായിനിലനിന്നിട്ടും മുസ്ളീം സമുദായത്തിൻെറ താൽപ്പര്യങ്ങളൊന്നും മുസ്ളീം ലീഗിന് സംരക്ഷിക്കാൻ കഴിഞ്ഞിട്ടില്ലെന്നാണോ കരുതുന്നത്?

കഴിഞ്ഞ ഇരുപതുകൊല്ലമായി ലീഗ് കോൺഗ്രസ്സുമായി കൂട്ടുകെട്ടിലാണല്ലോ. ഈ സഖ്യത്തിലൂടെ അവർ ആരുടെ താൽപ്പര്യമാണ് സംരക്ഷിച്ചത്? കോൺഗ്രസ്-ഐയുടെ പ്രധാന പണി തങ്ങളുടെ കൂടെയുള്ള വർഗ്ഗീയ പാർട്ടികളെ തമ്മിലടിപ്പിക്കുകയാണ്. എന്നിട്ട് അപ്പം വീതിക്കുന്നതിനായി എത്തിയ കുരങ്ങൻ അപ്പം കുറേശ്ശെ വയറ്റിലാക്കിയപോലെ കോൺഗ്രസ്-ഐ ഈ കക്ഷികളെ നിരന്തരം പറ്റിക്കുകയായിരുന്നു.

ഭൂരിപക്ഷ വർഗീയതയെ അപകടപരമെന്നും ന്യൂനപക്ഷവർഗീയതയെ പ്രതിരോധപരമെന്നും വിശേഷിപ്പിച്ച ഇ.എം.എസ്സിൻെറ നിലപാടിൽ നിന്നും വ്യത്യസ്തമാണല്ലോ വി.എസ്സിൻെറ കാഴ്ചപ്പാട്?

എല്ലാ വർഗീയതയും ഒരുപോലെ അപകടകരമാണ്. ന്യൂനപക്ഷവർഗീയതയെ മാർദ്ദവമായി ചിത്രീകരിക്കേണ്ട ആവശ്യമില്ല. വർഗ്ഗീയ കക്ഷികളുമായി ഒരു തരത്തിലുള്ള ബന്ധത്തിനും സി.പി.എം ഇല്ല.

ഇടതുപക്ഷ പാർട്ടികളോടും കോൺഗ്രസ്സിനോടുമൊപ്പം മാറിമാറി ഭരണത്തിൽ പങ്കാളിയായിരുന്ന കേരളത്തിലെ മുസ്ളീംലീഗ് പല പുരോഗമനപരമായ നടപടികളിലും പൂർണ്ണമായി സഹകരിച്ചിട്ടില്ലേ? അങ്ങനെയുള്ളൊരു കക്ഷിയെ തീർത്തും വർഗ്ഗീയ പാർട്ടിയായി കാണാമോ?

1967-ലെ ഇ.എം.എസ് ഗവൺമെൻറിൽ പങ്കാളിയായിരുന്നുകൊണ്ട് ഭൂപരിഷ്കരണ നടപടികളുമായി ലീഗ് സഹകരിച്ചുവെന്നത് ശരിതന്നെ. എന്നാൽ ഭൂപരിഷ്കരണ നിയമം തകർക്കാൻ വേണ്ടി മുന്നിട്ടിറങ്ങിയ കോൺഗ്രസ്സുമായി ചേർന്ന് മുന്നണി തട്ടിക്കൂട്ടിയുണ്ടാക്കി ഭരണത്തിൽ വന്നു കേരളത്തിലെ ബഹുലക്ഷം മുസ്ളീം കർഷകരുടെയും കർഷക തൊഴിലാളികളുടെയും താൽപ്പര്യങ്ങളെ കുത്തുകാല് വച്ചതിൻെറ 'ഖ്യാതിയും' ലീഗിന് അവകാശപ്പെട്ടതാണ്. മുസ്ളീം സമുദായത്തിലെ പഴയതും പുതിയതുമായ സമ്പന്നവിഭാഗത്തിൻെറയും യാഥാസ്ഥിതികവിഭാഗത്തിൻെറയും കൈകളിലാണ് ഈ സംഘടനയുടെ കടിഞ്ഞാൺ ഇരിക്കുന്നത്. അപ്പോൾ മുസ്ളീം സമുദായത്തിൻെറ താൽപ്പര്യത്തിനുപരി മേൽപ്പറഞ്ഞ വിഭാഗങ്ങളുടെ താൽപ്പര്യത്തിന് ലീഗ് നേതൃത്വം മുൻതൂക്കം നൽകിയതും സ്വാഭാവികമാണ്.

മുസ്ളീംലീഗുമായി ഒരുതരത്തിലുള്ള സഖ്യത്തിനും ധാരണയ്ക്കും സി.പി.എം തയ്യാറില്ലേ.

മുസ്ലീംലീഗ് വർഗ്ഗീയ രാഷ്ട്രീയം ഉപേക്ഷിക്കാഞ്ഞിടത്തോളം അവരുമായി പ്രത്യക്ഷമായോ പരോക്ഷമായോ ഉള്ള ഒരു സഖ്യത്തിനോ ധാരണയ്ക്കോ സി.പി.എം. തയ്യാറില്ല.

കോൺഗ്രസ്-ഐ മുന്നണി, ബി.ജെ.പി, മുസ്ളീംലീഗ് എന്നിവ കൂടാതെ സംവരണ സമുദായമുന്നണി എന്നൊരു നാലാം ശക്തി ഉദയം കൊള്ളുകയാണല്ലോ?

സംവരണ സമുദായമുന്നണിയെ മറ്റു മൂന്നു ശക്തികളോട് പൂർണ്ണമായും തുലനം ചെയ്യുന്നത് ശരിയല്ല. പിന്നോക്ക സമുദായങ്ങളുടെ താൽപ്പര്യങ്ങളുടെ സംരക്ഷണത്തിനായാണ് സംവരണ സമുദായമുന്നണി നിലകൊള്ളുന്നത്. എന്നാൽ അധികാരരാഷ്ട്രീയത്തിന് അവരില്ലെന്ന് മുന്നണിയുടെ നേതാക്കൾ വ്യക്തമാക്കിയിട്ടുണ്ട്. തിരഞ്ഞെടുപ്പിൽ മുന്നണി സ്വന്തം സ്ഥാനാർത്ഥികളെ മത്സരിപ്പിക്കുകയില്ലെന്നും പ്രഖ്യാപിച്ചിട്ടുണ്ട്. ഇതു സ്വാഗതാർഹമാണ്. പിന്നോക്ക സമുദായങ്ങളുടെ താൽപ്പര്യങ്ങൾ സംരക്ഷിക്കുന്നവരെ തിരഞ്ഞെടുപ്പിൽ പിന്താങ്ങുമെന്നും അപകടപ്പെടുത്തുന്നവരെ എതിർക്കുമെന്നുമാണ് അവർ പറയുന്നത്. ഈ നിലപാടാണ് മുസ്ളീംലീഗ് എടുക്കേണ്ടത്. യഥാർത്ഥത്തിൽ പിന്നോക്ക—ന്യൂനപക്ഷ വിഭാഗങ്ങളുടെ താൽപ്പര്യങ്ങൾ സംരക്ഷിക്കണമെങ്കിൽ ഈ വിഭാഗങ്ങളിൽപ്പെട്ടവർ ഇടതുപക്ഷവും വി.പി. സിംഗിൻെറ നേതൃത്വത്തിലുള്ള മതേതര പ്രസ്ഥാനവുമായി സഹകരിച്ചു പ്രവർത്തിക്കുകയാണ് വേണ്ടത്.

ഇപ്പോഴത്തെ നിലപാട് മാറി, സംവരണ സമുദായ മുന്നണി ഒരു രാഷ്ട്രീയ പാർട്ടിയായി രൂപാന്തരപ്പെട്ടാലോ?

എസ്.ആർ.പി. എന്നൊരു രാഷ്ട്രീയപാർട്ടി ഇപ്പോഴും പ്രവർത്തിക്കുന്നുണ്ടല്ലോ-യു.ഡി.എഫിലെ ഒരു ഘടകകക്ഷിയാണ്. ആ പാർട്ടി. സംവരണസമുദായ മുന്നണിയുടെ നേതാവായ എം.കെ. രാഘവൻ 1987-ൽ പതിനായിരംപേരുമായി കോൺഗ്രസ്-ഐയിൽ ചേർന്ന ആളാണ്. അന്നു കരുണാകരൻ 15 ശതമാനം സാമ്പത്തികസംവരണം ഏർപ്പെടുത്തിയപ്പോൾ അതിനെ സർവ്വാത്മനാ പിന്തുണച്ച വ്യക്തിയുമാണ് രാഘവൻ. അദ്ദേഹമിപ്പോൾ സാമുദായിക സംവരണത്തിൻെറ സംരക്ഷകനാണ്. അദ്ദേഹമൊക്കെ സംവരണസമുദായ മുന്നണിയെ അധികാര രാഷ്ട്രീയത്തിലേക്ക് നയിക്കുകയാണെങ്കിൽ, എസ്.ആർ.പിയോട് എടുത്ത അതേ സമീപനമായിരിക്കും സി.പി.എമ്മിൻേറത്.

സംവരണ സമുദായ മുന്നണിയുടെ രാഷ്ട്രീയ സ്വാധീനത്തെ അങ്ങനെ തള്ളിക്കളയാമോ?

രാഷ്ട്രീയ സ്വാധീനത്തിൻെറ കാര്യമല്ല, രാഷ്ട്രീയ പാർട്ടിയായാലുള്ള സ്ഥിതിയെ കുറിച്ചാണ് പറഞ്ഞത്. ഏറ്റവും മഹത്തായ ഒരു സാമൂഹ്യപ്രസ്ഥാനത്തിൻെറ പ്രതിനിധികളായി സ്വയം ചമഞ്ഞു രാഷ്ട്രീയം നേരിട്ടു കൈകാര്യം ചെയ്ത എസ്.ആർ.പിക്ക് സംഭവിച്ച അപചയം ഒരു പാഠമായി നിലകൊള്ളുകയാണ്. അതുപോലെ എൻ.ഡി.പിയുടെ സ്ഥിതിയും വ്യത്യസ്തമല്ല. ഈ സമുദായങ്ങളിലെല്ലാം തന്നെ ഉറച്ച രാഷ്ട്രീയവിശ്വാസമുള്ളവരുണ്ട്. ഇടതുപക്ഷ പ്രസ്ഥാനങ്ങളുടെ സജീവപ്രവർത്തകരുണ്ട്. അവരുടെ രാഷ്ട്രീയത്തിൻെറ താക്കോൽ സാമുദായിക രാഷ്ട്രീയ പാർട്ടികൾക്ക് കൈക്കലാക്കാനാവില്ല.

പിന്നോക്കവിഭാഗങ്ങളിൽ സാമ്പത്തികമായി പിന്നോക്കം നിൽക്കുന്നവർക്കു ജോലി സംവരണത്തിൽ മുൻഗണന നൽകണമെന്നാണല്ലോ കോൺഗ്രസ്-ഐയുടെ നിലപാട്. എന്നാൽ പിന്നോക്ക വിഭാഗങ്ങളിലെ സമ്പന്നരെ സംവരണത്തിൻെറ പരിധിയിൽ നിന്നും പൂർണ്ണമായി ഒഴിവാക്കണമെന്ന് സി.പി.എം പറയുന്നു. മാത്രമല്ല മുന്നോക്ക വിഭാഗങ്ങളിൽപ്പെട്ട സാമ്പത്തികമായി ക്ളേശത അനുഭവിക്കുന്നവർക്ക് ഒരു നിശ്ചിത ശതമാനം സംവരണമേർപ്പെടുത്തണമെന്നതുൾപ്പെടെയുള്ള നിർദ്ദേശമടങ്ങിയ കർപ്പൂരി ഠാക്കൂർ ഫോർമുലയെ സി.പി.എം സ്വാഗതം ചെയ്തിട്ടുമുണ്ട്. ഈ നിലപാട് സംവരണ സമുദായ മുന്നണിയുടെ കൂടുതൽ എതിർപ്പ് ക്ഷണിച്ചു വരുത്തില്ലേ?

മണ്ഡൽ കമ്മിഷൻ ശുപാർശകൾ നടപ്പാക്കാനായി വി.പി. സിംഗ് ഗവൺമെൻറ് നടപടികളെടുത്തപ്പോൾ ബി.ജെ.പിയുമായി ചേർന്ന് അതിനെതിരെ രാജ്യമെമ്പാടും അക്രമസമരങ്ങൾ അഴിച്ചുവിട്ട പാർട്ടിയാണ് കോൺഗ്രസ്-ഐ. ഇക്കാര്യത്തിൽ വി.പി. സിംഗ് ഗവൺമെൻറിനെ പൂർണ്ണമായി പിന്തുണച്ച സി.പി.എമ്മിനെ കോൺഗ്രസ്സിനോടൊപ്പം നിറുത്തുന്നത് വസ്തുതകൾ കാണാതിരിക്കലാണ്. മണ്ഡൽകമ്മിഷൻ ശുപാർശകൾ നടപ്പിലാക്കണമെന്നാവശ്യപ്പെട്ടുകൊണ്ടു തന്നെ ഇക്കാര്യത്തിലുള്ള സി.പി.എമ്മിൻെറ നയമാണ് കർപ്പൂരി ഠാക്കൂർ ശുപാർശകളുടെ പ്രസക്തി ചൂണ്ടിക്കാട്ടിക്കൊണ്ടു വ്യക്തമാക്കിയത്. കർപ്പൂരി ഠാക്കൂർ ശുപാർശകൾ അനുസരിച്ചുള്ള മാറ്റങ്ങൾ വരുത്തിയശേഷമേ മണ്ഡൽ ശുപാർശകൾ നടപ്പാക്കാവൂ എന്നു പാർട്ടി പറഞ്ഞിട്ടില്ല. സാമുദായിക സംവരണത്തിൽ ഒരു ദേശീയ അഭിപ്രായ സമന്വയമുണ്ടാവുകയാണെങ്കിൽ വളരെ എതിർപ്പൊന്നും കൂടാതെ തന്നെ അതു നടപ്പാക്കാൻ കഴിയുമെന്ന് പാർട്ടിവിശ്വസിക്കുന്നു.

സംവരണത്തെ ഒരു തൊഴിൽദാന പദ്ധതിയായി കാണുന്നത് ശരിയാണോ?

സംവരണത്തെ സാമൂഹ്യ പരിരക്ഷാ നടപടിയായാണ് കാണേണ്ടത്. സാമ്പത്തിക ദുരിതമകറ്റാനുള്ള ഒരുപാധിയായല്ല. സമഗ്രമായ സാമൂഹ്യമാറ്റത്തിൻേറയും സാമ്പത്തിക ക്രമത്തിൻെറ പുനഃസംവിധാനത്തിലൂടെയും മാത്രമേ സാമ്പത്തിക ദുരിതത്തിന് ശാശ്വതപരിഹാരം കാണാൻ കഴിയൂ. ഇതിനായി പിന്നോക്ക, മുന്നോക്ക വിഭാഗങ്ങളിൽപ്പെട്ടവരുടെ യോജിച്ച സമരം ആവശ്യമാണ്. കേരളത്തിൻെറ ഉദാഹരണമെടുക്കാം. ബി.പി. മണ്ഡൽ ഭൂപരിഷ്കരണത്തെ കുറിച്ച് ചിന്തിക്കുന്നതിന് മുൻപ് അതു ഇവിടെ നടപ്പിൽ വരുത്തി. മുന്നോക്ക, പിന്നോക്ക വിഭാഗത്തിൽപ്പെട്ടവരെല്ലാം ഇതിനായി കൈകോർത്ത് പ്രവർത്തിച്ചു. വിദ്യാഭ്യാസ-മേഖലയിൽ ഏർപ്പെടുത്തിയ പരിഷ്കാരങ്ങളും അനുകൂല്യങ്ങളുമൊക്കെയായപ്പോൾ സംവരണം കടലാസ്സിൽ മാത്രം ഒതുങ്ങാതെ സാമൂഹ്യമാറ്റത്തിന് ഒരുപാധിയായി മാറി. ഇതൊന്നുമില്ലാതെ ഉത്തരേന്ത്യൻ സംസ്ഥാനങ്ങളിൽ സാമുദായിക സംവരണമേർപ്പെടുത്തിയാൽ അതിൻെറ ഗുണം അനുഭവിക്കാൻ ധാരാളം പേർ ഉണ്ടാകുമോ എന്നു കണ്ടറിയണം.

മുഖ്യശത്രുവായ കോൺഗ്രസ്സിനെതിരെ മുസ്ലീംലീഗ്, കേരളാ കോൺഗ്രസ് തുടങ്ങിയ പാർട്ടികളുമായി സി.പി.എം സഖ്യമുണ്ടാക്കണമെന്നാണല്ലോ എം.വി. രാഘവൻെറ ബദൽരേഖ നിർദ്ദേശിച്ചത്. ഇപ്പോൾ കേരളാ കോൺഗ്രസ് ജോസഫ് ഗ്രൂപ്പുമായി എൽ.ഡി.എഫ് ഇക്കഴിഞ്ഞ തിരഞ്ഞെടുപ്പിൽ ധാരണയുണ്ടാക്കിയല്ലോ? ഇതു ആ പാർട്ടിയുമായി സഖ്യമുണ്ടാക്കുന്നതിൻെറ മുന്നോടിയാണോ?

വർഗ്ഗീയരാഷ്ട്രീയം ആപൽക്കരമാണെന്ന് പ്രഖ്യാപിക്കുകയും മതേതരനിലപാട് സ്വീകരിക്കുകയും ചെയ്ത പാർട്ടിയാണ് പി.ജെ. ജോസഫിൻെറ നേതൃത്വത്തിലുള്ള കേരളാ കോൺഗ്രസ്. ഈ നിലപാടിനെ പ്രോത്സാഹിപ്പിക്കുന്നതിൻെറ ഭാഗമായാണ് ജില്ലാടിസ്ഥാനത്തിൽ ആ പാർട്ടിയുമായി ചില നീക്കുപോക്കുകൾ ഉണ്ടാക്കിയത്. ഈ നിലപാട് ഇനിയും വികസിപ്പിക്കുന്നതിനെ ആശ്രയിച്ചുമാത്രമേ എൽ.ഡി.എഫിൽ ആ പാർട്ടിയെ ഉൾപ്പെടുത്തുന്നതിനെക്കുറിച്ച് ചിന്തിക്കാനാവൂ. എം.വി. രാഘവൻെറ കാര്യമാണെങ്കിൽ അദ്ദേഹം ഇപ്പോൾ മുഖ്യശത്രുവായ കോൺഗ്രസ്-ഐയുടെ മുഖ്യസംബന്ധക്കാരനും സന്തത സഹചാരിയായ ലീഗിൻെറ ഇഷ്ടതോഴനും ലീഗ്-കോൺഗ്രസ്-ഐ ബന്ധത്തിൻെറ ഇടനിലക്കാരനുമാണ്. അങ്ങനെയുള്ളവരുടെ തത്വശാസ്ത്രത്തെക്കുറിച്ചെന്തു പറയാനാണ്.

ഭൂരിപക്ഷ വർഗീയതയെ പ്രതിനിധാനം ചെയ്യുന്ന ബി.ജെ.പിയെപ്പോലൊരു പാർട്ടി ദേശീയതലത്തിൽ ശക്തിപ്പെട്ടിരിക്കുന്ന സാഹചര്യത്തിൽ കോൺഗ്രസ്-ഐ ഉൾപ്പെടെയുള്ള ജനാധിപത്യമതേതര പാർട്ടികൾ ഒരുമിച്ചു നിന്ന് ബി.ജെ.പിയെ എതിർക്കേണ്ടതല്ലേ?

ബി.ജെ.പി ശക്തിപ്പെട്ടുകൊണ്ടിരിക്കുകയാണെന്ന വാദഗതിയോട് എനിക്കു യോജിപ്പില്ല. 1989-ലെ ലോക്സഭ തിരഞ്ഞെടുപ്പിൽ കോൺഗ്രസ്സിൻെറ പാപ്പരായ നയങ്ങളുടെയും ദേശീയമുമന്നണിയുടെ ദീർഘവീക്ഷണമില്ലായ്മയുടെയും ഫലമായാണ് ബി.ജെ.പിക്ക് കുറേ സീറ്റുകൾ ലഭിച്ചത്. ദേശീയമുന്നണിയും ഇടതുപക്ഷ പാർട്ടികളും യോജിച്ചുനിന്ന് ജനശക്തി ഉയർത്തിയാൽ ബി.ജെ.പിയെപ്പോലൊരു ഫാസിസ്റ്റ് കക്ഷിക്ക് ജനഹൃദയങ്ങളിൽ കാര്യമായ സ്ഥാനം ലഭിക്കുകയില്ല.

കോൺഗ്രസ്-ഐയുമായി ഒരുതരത്തിലുള്ള രാഷ്ട്രീയധാരണയ്ക്കും സി.പി.എം. തയ്യാറല്ലേ?

മതേതര, ജനാധിപത്യ മൂല്യങ്ങളിലുള്ള വിശ്വാസമെല്ലാം ഉപേക്ഷിച്ചു ഇന്ത്യയിലെ കുത്തകവ്യവസായികളുടെയും ഭൂപ്രഭുക്കളുടെയും താൽപ്പര്യം സംരക്ഷിക്കുന്ന, അധികാരത്തിൽ മാത്രം കണ്ണുംനട്ടിരിക്കുന്ന, അധികാരത്തിലെത്തുന്നതിനായി എന്തും ചെയ്യുന്ന, ഒരു പാർട്ടിയായി കോൺഗ്രസ്-ഐ അധഃപതിച്ചുകഴിഞ്ഞു. ഇക്കൂട്ടരുമായി ഒരു വിധസഖ്യത്തിനും ഞങ്ങളില്ല. കോൺഗ്രസ്-ഐക്ക് ജനങ്ങളെ ഭയമാണ്. അതുകൊണ്ടാണ് അവർ ചന്ദ്രശേഖർ ഗവൺമെൻറന്ന ഭരണവൈകൃതത്തെ അധികാരത്തിലേറ്റിയത്. തങ്ങളുടെ പ്രതിച്ഛായ മെച്ചപ്പെടുത്തുന്നതിനായാണ് ഇടതുപക്ഷ പാർട്ടികളുമായി സഖ്യമുണ്ടാക്കുന്നതിന് കോൺഗ്രസ്-ഐ പാഴ്ശ്രമങ്ങൾ നടത്തുന്നത്.

എൽ.ഡി.എഫ്. ഗവൺമെൻറ് അധികാരത്തിൽ വന്നതിനുശേഷം സി.പി.എമ്മിൻെറ സമരവീര്യം കുറഞ്ഞതായി തോന്നുന്നോ?

അധികാരത്തിൽ വന്നതിനുശേഷം തൊഴിലാളികളുടെയും ജീവനക്കാരുടെയും പ്രശ്നം അനുഭാവപൂർവ്വം പരിഗണിക്കാൻ നായനാർ ഗവൺമെൻറ് ശ്രമിച്ചിട്ടുണ്ട്. എന്നാൽ ചർച്ചകളിലൂടെ പ്രശ്നങ്ങൾ പരിഹരിക്കാൻ സാധിച്ചിട്ടില്ലെങ്കിൽ പ്രക്ഷോഭത്തിൻെറ മാർഗ്ഗം സ്വീകരിച്ചിട്ടുമുണ്ട്. എന്തിനും ഏതിനും സമരം, സമരവീര്യം നിലനിർത്താൻ സമരം എന്നരീതി സി.പി.എം സ്വീകരിക്കില്ല. ഈ ഗവൺമെൻറിനെ സ്നേഹിക്കുകയും അതിൽ വിശ്വാസം അർപ്പിക്കുകയും ചെയ്യുന്ന ഒരു വലിയവിഭാഗം ജനങ്ങളുടെ സഹകരണത്തോടെ നിരവധി മേഖലകളിൽ ഫലപ്രദമായ നടപടികൾ കൈക്കൊള്ളാൻ ഗവൺമെൻറിന് കഴിഞ്ഞിട്ടുണ്ട്.

നായനാർ ഗവൺമെൻറിൻെറ പ്രവർത്തനം പ്രതീക്ഷയ്ക്കൊത്തുയരാത്ത മേഖലകൾ ഏതൊക്കെയാണ്? ഗവൺമെൻറിൻെറ പോരായ്മകൾ പരിഹരിക്കുന്നതിന് സി.പി. എമ്മിനും എൽ.ഡി.എഫിനും എന്തു നിർദ്ദേശങ്ങളാണുള്ളത്?

നായനാർ ഗവൺമെൻറ് നിരവധി പ്രതിബന്ധങ്ങളെ നേരിടുന്നുണ്ട്. ചില പോരായ്മകളുമുണ്ട്. ഒന്നാമത് ഈ ഗവൺമെൻറിൻെറ സാമ്പത്തിക പരിമിതിയാണ്. കേന്ദ്രഗവൺമെൻറിൻെറ വിവേചനപരമായ സമീപനങ്ങളെ നേരിട്ടുകൊണ്ടാണ് ഗവൺമെൻറ് പ്രവർത്തിക്കുന്നത്. ഇതിനെകുറിച്ച് ജനങ്ങളെ വേണ്ടത്ര ബോദ്ധ്യപ്പെടുത്താൻ കഴിഞ്ഞിട്ടില്ല. വിലക്കയറ്റത്തിൻെറ പ്രശ്നം ട്രാൻസ്പോർട്ട്, ഇലക്ട്രിസിറ്റി ചാർജ്ജ് വർദ്ധിപ്പിക്കേണ്ടിവന്ന സാഹചര്യം. ഇതിൻെറയൊക്കെപേരിൽ ജനവികാരത്തെ ഗവൺമെൻറിനെതിരെ തിരിച്ചുവിടാൻ ശ്രമങ്ങൾ നടക്കുന്നുണ്ട്. ഇതിനെതിരെ ജനങ്ങളെ ബോധവൽക്കരിക്കാൻ പാർട്ടിയെ കൂടുതൽ ശക്തിപ്പെടുത്തേണ്ടതുണ്ട്. വികസന പ്രവർത്തനങ്ങളിൽ ജനകീയ സഹകരണം വിപുലപ്പെടുത്താനും ശക്തമായശ്രമങ്ങൾ നടത്തും. മന്ത്രിതലത്തിൽ അഴിമതി നടക്കുന്നില്ലെങ്കിലും താഴേതലങ്ങളിൽ അഴിമതി നിലനിൽക്കുന്നുണ്ട്. ഇതിനെതിരെ എല്ലാ വിഭാഗം ജനങ്ങളെയും യോജിപ്പിച്ചുള്ളപോരാട്ടത്തിന് സി.പി.എം മുൻകൈ എടുക്കും. സമൂഹത്തിൽ നിലനിൽക്കുന്ന സ്ഥാപിത താൽപ്പര്യങ്ങൾക്കും ചൂഷണ സമ്പ്രദായത്തിനും എതിരായി തുടർന്നു നടത്തേണ്ട വർഗ്ഗസമരങ്ങൾ, സാമൂഹിക അവശതകൾക്കെതിരെയുള്ള പോരാട്ടങ്ങൾ—ഇവയൊക്കെ കൂടുതൽ ഊർജ്ജസ്വലമായ നിലയിൽ സംഘടിപ്പിക്കാൻ പാർട്ടി പ്രവർത്തകർ ജാഗ്രതയോടെ നീങ്ങേണ്ടതുണ്ട്.

മന്ത്രിമാരുടെയും ബന്ധപ്പെട്ടവകുപ്പുകളുടെയും പ്രവർത്തനം വിലയിരുത്തുന്നതിനായി എൽ.ഡി.എഫ് സബ് കമ്മിറ്റികൾക്കു രൂപം നൽകിയിരുന്നല്ലോ. ഈ കമ്മിറ്റികളുടെ പ്രവർത്തനം മൂലം ആശാവഹമായ മാറ്റങ്ങൾ ഉണ്ടായിട്ടുണ്ടോ?

എൽ.ഡി.എഫ് സംസ്ഥാന കമ്മിറ്റിയും ഗവൺമെൻറും വ്യക്തമായ ധാരണയോടെ പ്രവർത്തിച്ചുകൊണ്ടിരിക്കുകയാണ്. എല്ലാ നയപരമായ കാര്യങ്ങളിലും ആശയവിനിമയം നടക്കുന്നുണ്ട്. എന്നാൽ ചിലകാര്യങ്ങൾ ചർച്ചയ്ക്ക് വിധേയമാക്കാതെ തന്നെ ഒറ്റപ്പെട്ട പ്രഖ്യാപനങ്ങളും നീക്കങ്ങളും മന്ത്രിമാരുടെ ഭാഗത്തുനിന്നുണ്ടായിട്ടുണ്ട്. അതു പിന്നീട് ജനങ്ങളുടെ ഭാഗത്തുനിന്ന് വിമർശനങ്ങളും ആക്ഷേപങ്ങളും ഉണ്ടായപ്പോൾ തിരുത്തപ്പെട്ടിട്ടുണ്ട്. ഇതു ആവർത്തിക്കാതിരിക്കാനുള്ള പ്രത്യേക കരുതലും ശ്രദ്ധയും ഇനിയും ഉണ്ടാകേണ്ടതുണ്ട്.

മുന്നണി രാഷ്ട്രീയത്തിൽ നിന്നും വിട്ടു കോൺഗ്രസ്-ഐ ഒറ്റയ്ക്കു നിൽക്കണമെന്ന് ആ പാർട്ടിയിലെ ചില കേന്ദ്രങ്ങളിൽ നിന്നും ആവശ്യമുയർന്നിട്ടുണ്ട്. ഇതിനോടുള്ള സി.

ശേഷം 30-ാം പേജിൽ

***സംവരണ സമുദായ മുന്നണി അധികാര രാഷ്ട്രീയത്തിലേക്ക് നീങ്ങിയാൽ എസ്.ആർ.പിയോട് എടുത്ത അതേ സമീപനമായിരിക്കും സി.പി.എമ്മിൻേറത്.***



മാധവിക്കുട്ടി

# നീർമാതളം പൂത്തകാലം

## ഒൻപത്



**ക**ല്ക്കത്തയിൽ - ലാൻസ് ഡൗൺ റോഡിൽ സ്ഥിതി ചെയ്തിരുന്ന ഞങ്ങളുടെ വസതിയിൽ അടുക്കളയ്ക്കും കരിമുറിക്കും നടുവിൽ ശവക്കല്ലറപോലെ ചെറുതായ ഒരു ചായ്പ് ഉണ്ടായിരുന്നു. അതിൽ തേങ്ങ, ചിരട്ട, ചകിരി മുതലായവ അടുക്കിവയ്ക്കുവാനായുളള രണ്ടു തിണ്ണകൾ മാത്രമേ ഉണ്ടായിരുന്നുളളു. അതിന് വാതിലോ ജനവാതിലുകളോ ഉണ്ടായിരുന്നില്ല. തേങ്ങ വയ്ക്കുന്ന തിണ്ണയിൽ ഇരിക്കുവാൻ ഞാൻ പുറപ്പെട്ടപ്പോൾ നിലത്ത് പഴയ ചാക്കിൽ കാലുകൾ നീട്ടി ഇരുന്നിരുന്ന തൃപുര പറഞ്ഞു:

''കുട്ടി എന്റെ അടുത്ത് ഇരിക്കൂ. തേങ്ങ കൂട്ടിയിട്ട സ്ഥലത്ത് എലിയുണ്ടാവും.''

കരമുറയിൽ രണ്ടു കയറ്റു കട്ടിലുകൾ ഉണ്ടായിരുന്നു. ഒന്നിൽ അച്ഛന്റെ ഓഫീസിലെ ശിപായിയായിരുന്ന കുഞ്ഞാത്തു സമയം കിട്ടുമ്പോഴൊക്കെ ചുരുണ്ടുകിടന്നു. മറേറ കട്ടിലിൽ കിടന്നുകൂടെ എന്ന് ഞാൻ എന്റെ വൃദ്ധ പരിചാരികയായ തൃപുരയോട് ചോദിച്ചപ്പോൾ അവർ കറുത്തുതേഞ്ഞ പല്ലുകൾ വെളിപ്പെടുത്തിക്കൊണ്ട് ചിരിച്ചു.

''പരപുരുഷന്മാർ കിടക്കുന്ന മുറിയിൽ സ്ത്രീകൾക്ക് കിടക്കാൻ വയ്യല്ലോ.'' അവർ പറഞ്ഞു.

''കിടന്നാൽ എന്ത് സംഭവിക്കും?'' ഞാൻ ചോദിച്ചു.

''പുരുഷൻ ചീത്ത വിചാരത്തോടെ സ്ത്രീയുടെ കാൽവിരൽ തൊട്ടാൽ മതി അവളുടെ ചാരിത്രം നഷ്ടപ്പെടും. അത് തീർച്ചയാണ്'' തൃപുര പറഞ്ഞു. അവരുടെ ശ്വാസോച്ഛ്വാസത്തിൽ വലിവുരോഗത്തിന്റെ ഒരു നേർത്ത ചൂളംവിളിയും മർമ്മരവും ഇടയ്ക്കിടെ കേൾക്കാമായിരുന്നു.

''ചാരിത്രം എന്തു വസ്തുവാണ് തൃപുരാ?'' ഞാൻ ചോദിച്ചു.

തൃപുര വീണ്ടും ചിരിച്ചു.

''എനിക്കും നിങ്ങൾക്കും ചാരിത്രമുണ്ടോ?'' ഞാൻ അവരോട് ചോദിച്ചു.

''എനിക്ക് ചാരിത്രം ഉണ്ട്. കുട്ടിക്ക് ഉണ്ടാവേണ്ട പ്രായമായിട്ടില്ല. രണ്ടോ മൂന്നോ വർഷങ്ങൾ കഴിയട്ടെ.'' അവർ പറഞ്ഞു.

തൃപുര എന്നെ തന്റെ ശരീരത്തോട് അടുപ്പിച്ച് എന്റെ കവിളുകളും തൊട്ടാൽ നോവുന്ന മാർവ്വിടവും അടിവയറും തുടകളും തന്റെ പരുത്ത കൈത്തലംകൊണ്ട് പല പ്രാവശ്യം തലോടി. അവരുടെ തടിച്ച ശരീരത്തിൽ പൊടിഞ്ഞ വിയർപ്പിന് ക്ളാവു പിടിച്ച ലോഹത്തിന്റെ ഗന്ധമുണ്ടായിരുന്നു. അവരുടെ നഖാഗ്രങ്ങൾ കറുത്ത് വികലങ്ങളായി കാണപ്പെട്ടു. ചുണ്ണാമ്പും വെററിലക്കറയും തട്ടി വിവർണ്ണമായ ഒരു തളളവിരൽ അവർക്കുണ്ടായിരുന്നു. അത് എന്റെ ശരീരത്തിൽ സ്പർശിക്കുമ്പോൾ ഞാൻ അസ്വസ്ഥതയോടെ പുളഞ്ഞു. തൃപുരയുടെ ഇടത്തെ കൈത്തണ്ടമേൽ ഒരു വെളളിത്തകിട് കോർത്ത കറുത്ത ചരട് അവർ കെട്ടിയിരുന്നു. നെററിയിലും താടിമേലും ചുമലിലും കൈത്തണ്ടയിലും പച്ചകുത്തിച്ച രൂപങ്ങളിൽ ഭദ്രകാളിയും പടവാളും ഗരുഡനും തലയോടും ഞാൻ കണ്ടു. തലയോട് അവരുടെ ഇടത്തെ ചുമലിലായിരുന്നു.

''തൃപുര എന്തിനാണ് തലയോട് വരച്ചു വെപ്പിച്ചത്?'' ഞാൻ ചോദിച്ചു.

''അത് ആളുകളെ ഭയപ്പെടുത്താനാണ്. കരിങ്കണ്ണ് പററാതിരിക്കുവാൻ ഒരു തലയോട് നമ്മുടെ ശരീരത്തിൽ എപ്പോഴും ആവശ്യമാണ്. എന്റെ ജ്യേഷ്ഠത്തി ഏഴാംവയസ്സിൽ വസൂരി ബാധിച്ച് മരിച്ചു. അടുത്ത വീട്ടിലെ സ്ത്രീയുടെ കരിങ്കണ്ണ് തട്ടി. അത്രതന്നെ. പിന്നെ വസൂരിപൊന്തി മരിച്ചു. പിന്നീടാണ് അമ്മ എന്റെ ശരീരത്തിലാകെ പച്ചകുത്തിച്ചത്.'' തൃപുര പറഞ്ഞു.

''തൃപുരയ്ക്ക് ചെറുപ്പകാലത്ത് സൗന്ദര്യമുണ്ടായിരുന്നുവോ?'' ഞാൻ ചോദിച്ചു.

അവർ പുകയിലത്തരികൾ ചുണ്ണാമ്പ് കൂട്ടി ഇടത്തെ ഉളളംകൈയിൽ വച്ച് ഞെരടി. വീണ്ടും ആ പുഞ്ചിരി ഒരു കറുത്തവാവുപോലെ മടങ്ങിയെത്തി.

''ഇപ്പോൾ ഉളള സൗന്ദര്യംതന്നെ അന്നും. ശരീരത്തിന്റെ നിറം മാറുകയില്ലല്ലോ. തലമുടി മുക്കാലും കൊഴിഞ്ഞു. അതു സത്യമാണ്. പണ്ട് എന്റെ അഴിച്ചിട്ട മുടി കാൽമുട്ടിൽ വന്ന് വീഴുമായിരുന്നു. അതു കണ്ടിട്ടാണ് എനിക്ക് ആദ്യമായി ഒരു പണക്കാരൻ കല്യാണാലോചനയുമായി വന്നത്. ഞാൻ എല്ലാ വെളളിയാഴ്ചയും കാളീഘട്ടിൽ പോയി 'കാളീമാ'യെ തൊഴാറുണ്ടായിരുന്നു. പൂജാരി എനിക്ക് സിന്ദൂരവും കല്ക്കണ്ടവും കുപ്പിവളയും മററും സ്വകാര്യമായി തരാറുണ്ടായിരുന്നു. ഒരുദിവസം അദ്ദേഹം പറഞ്ഞു താൻ ഷിയാൽഡയിലെ പൂർണ്ണേന്ദു മൊണ്ഡലിനെ എന്റെ വീട്ടിലേക്ക് കൊണ്ടുവരുന്നുണ്ടെന്ന്. എന്തിന്? എന്ന് ഞാൻ ചോദിച്ചു. പൂജാരിക്ക് ദേഷ്യം വന്നു. പ്രായപൂർത്തിയായ പെൺകുട്ടികളുടെ വീടുകളിലേക്ക് എന്തിനാണ് അപരിചിതർ ചെല്ലുന്നത്? വിവാഹാലോചന നടത്തുവാൻ തന്നെ. ഞാൻ ആകെ വിയർത്തു പോയി. എനിക്ക് പതിമൂന്ന് വയസ്സ് പ്രായമായിരുന്നു. എനിക്ക് വിവാഹം എന്താണെന്ന് കൂടി അന്ന് അറിഞ്ഞിരുന്നില്ല.'' തൃപുര പറഞ്ഞുനിർത്തി.

അവർ കുറച്ചുനേരം വായിൽ പുകയിലയിട്ട് മെല്ലെ ചവച്ചു. പിന്നീട് തന്റെ തുപ്പൽ ഒരു കോളാമ്പിയിൽ നിക്ഷേപിച്ച്, അത് നീക്കി വച്ചു.

''മോളെ ഞാൻ പൂജാരി കൊണ്ടുവന്ന ആളെ കണ്ടപ്പോൾ ഭയംകൊണ്ട് തളർന്നു. കറുത്ത് തടിച്ച് മേലാസകലം രോമമുളള ഒരു മുച്ചുണ്ടൻ. സംസാരിക്കുമ്പോൾ ഇടിവെട്ടുന്ന ശബ്ദം. ഒരു കൊഞ്ഞലും. രണ്ടാം കല്യാണത്തിനാണ് വന്നത്. ആദ്യത്തെ ഭാര്യ പ്രസവത്തിൽ മരിച്ചു.'' തൃപുര തുടർന്നു.

''തൃപുര അയാളെ കല്യാണം കഴിച്ചുവോ?'' ഞാൻ വിസ്മയത്തോടെ അന്വേഷിച്ചു.

''ഇല്ല. അച്ഛൻ നിർബന്ധിച്ചുതുടങ്ങിയപ്പോൾ ഗത്യന്തരമില്ലാതെ ഞാൻ കാളീഘട്ടിൽ പോയി അമ്മയോട് പ്രാർത്ഥിച്ചു. മൊണ്ഡൽ വസൂരി പിടിച്ച് കിടപ്പിലായി. എട്ടാംദിവസം മരിച്ചു.''

''കാളീഘട്ടിൽ പ്രാർത്ഥിച്ചത് അയാൾ മരിക്കാനായിരുന്നുവോ?'' ഞാൻ ചോദിച്ചു.

തൃപുര വീണ്ടും ചിരിച്ചു.

''മറെറന്ത് പോംവഴി?'' അവർ ചോദിച്ചു. ''ഒരു ദരിദ്രയായ പെൺകുട്ടിക്ക് പ്രാർത്ഥിക്കയല്ലാതെ മറെറാരു പോംവഴിയും ഇല്ലല്ലോ.''

സുഖകരമായ ഒരു മൗനത്തിൽ ആ ചർച്ച അവസാനിച്ചു. ആ നിമിഷത്തിലാണ് എന്റെ കൊച്ചനിയത്തിയുടെ പരിചാരികയായ കല്ലു അവിടെ പ്രവേശിച്ചത്.

''അല്ലാ! കുട്ടി ഇബടെ ഇരുന്ന് ഈ തളളടെ നൊണക്കഥോള് കേക്ക്വാ? ഉമ്മറത്ത്ന്ന് അച്ഛൻ എത്ര തവണയായി വിളിക്കുണ്വൂ! ഇന്ന് അച്ഛൻേറം അമ്മടേം കൂടെ കാറില് കാറെറാളളാൻ പോണ്ടേ? ഇബടെ കുത്തിരുന്ന് നൊണക്കഥോള് കേട്ടാ മതിയാ?'' കല്ലു ഉദ്വോഗത്തോടെ ചോദിച്ചു.

''തൃപുര പറേണത് നൊണക്കഥയൊന്വല്ല.'' ഞാൻ പിറുപിറുത്തു.

തൃപുരയോടോ മററുളള ഭൃത്യരോടോ വളരെനേരം സംസാരിച്ചുകൊണ്ട് ഇരിക്കുന്നത് എന്റെ അച്ഛൻ ഇഷ്ടപ്പെട്ടിരുന്നില്ല. എന്റെ സംശയങ്ങൾ ആരുടെ മുമ്പിലാണ് അവതരിപ്പിക്കുക എന്ന് ഞാൻ പലപ്പോഴും എന്നോടുതന്നെ ചോദിച്ചു. അച്ഛൻ കോപിച്ചേക്കും. അമ്മയാണെങ്കിലോ, സദാസമയത്തും എഴുത്തിലും വായനയിലും വ്യാപൃതയായിക്കഴിഞ്ഞിരിക്കും. ഞാൻ ചോദിക്കുന്ന ചോദ്യങ്ങൾക്ക് ''എന്ത്'' എന്ന് ഒരു മറുചോദ്യവും പകച്ച ഒരു നോട്ടവും മാത്രമേ അമ്മയിൽനിന്ന് എനിക്ക് കിട്ടിയുളളു. എന്തും ചർച്ച ചെയ്യാൻ സന്നദ്ധത പ്രകടിപ്പിച്ച ഒരേ ഒരാൾ കുഞ്ഞാത്തുവെന്ന വൃദ്ധനായിരുന്നു.

ചാരിത്രം എന്താണെന്ന് അദ്ദേഹത്തോട് ഞാൻ ചോദിച്ചു.

''മോളെ, ബംഗാളിയോള് പറേണ ഒരൂട്ടം പേച്ചൊക്കെ ഇന്നോട് പറഞ്ഞാ അതിയ്ക്ക് മനസ്സിലാവ്വൊ? ആള്കള്ക്ക് തിരിയണ ഭാഷേല് പറഞ്ഞാ ഇയ്ക്ക് മനസ്സിലാവും.'' അദ്ദേഹം പറഞ്ഞു.

''ആളുകൾക്ക് തിരിയുന്ന ഭാഷ ഏതാ?'' ഞാൻ ചോദിച്ചു.

''നൊമ്മടെ ഭാഷ. മലയാളം. അത് എല്ലാർക്കും തിരിയണ ഭാഷയാ. എട്ടുംപൊട്ടും തിരിയാത്ത കിടാങ്ങൾക്കും മലയാളം തിരിയും. നൊമ്മടെ അനിയത്തിക്കുട്ടീം മലയാളം. പറേണില്യേ മണിമണിയായിട്ട്? അയിന് മൂന്ന് വയസ്സല്ലേ ആയിട്ടുളളൂ! മൊലകുടി മാറാത്ത കിടാങ്ങളും പറേണൂ അമ്മാ അമ്മാന്ന്. അയിന്റെ അർത്ഥം എന്താന്ന് നിശ്ശണ്ടാ! ഇനിയ്ക്കണേന്റെ നുമ്പെത്തന്നെ ദെയ്വം കുട്ട്യോൾക്ക് മലയാളം പഠിപ്പിച്ച് കൊടുക്കുംന്നാ അയിന്റെ അർത്ഥം. ദെയ്വം ഇംഗ്ളീഷും പഠിപ്പിക്കില്യ, ബംഗാളീം പഠിപ്പിക്കില്യ. ദെയ്വം മലയാളം മാത്രേ പഠിപ്പിച്ച് കൊടുക്കൂ.'' കുഞ്ഞാത്തു പറഞ്ഞു.

അച്ഛൻ മിക്കദിവസവും വൈകുന്നേരം അമ്മയേയും ഞങ്ങൾ കുട്ടികളേയും കൂട്ടി



'ലേക്കി'ലേക്ക് കാറിൽ പോവാറുണ്ടായിരുന്നു. അച്ഛനും അമ്മയും ലേക്കിന്റെ ചുററും മൂന്നുതവണ ധൃതിപിടിച്ച് നടക്കുമ്പോൾ ഞാനും അനുജനും അനുജത്തിയും പുൽത്തകിടിയിൽ ഇരിക്കുകയോ ഓടുകയോ കാഴ്ചകൾ കണ്ടുനടക്കുകയോ ചെയ്തു. കച്ചവടക്കാർ വില്ക്കുവാനായി മരത്തട്ടിലോ കൊട്ടയിലോ പേറിയിരുന്ന 'സോൻപാപ്രി'യെന്ന മധുരപലഹാരമോ വറുത്ത കടലയോ

ഐസ്ക്രീമോ വാങ്ങുവാൻ ഞങ്ങളുടെ കൈവശം പണമുണ്ടായിരുന്നില്ല. അതൊന്നും ഞങ്ങൾ വാങ്ങിത്തിന്നുന്നത് അച്ഛൻ ഇഷ്ടപ്പെട്ടില്ല. ഇടയ്ക്ക് ആ തടാകത്തിന് ചുററുമുള്ള പുൽത്തകിടിയിൽ കുടുംബസമേതം വിശ്രമിക്കുന്ന സ്ത്രീകൾക്ക് ചിലർ പൂമാല വിററിരുന്നു. വിരിഞ്ഞുതുടങ്ങുന്ന മുല്ലപ്പൂക്കൾ കൊണ്ട് ചമച്ച പൂമാലകൾ. കുലസ്ത്രീകളും അവ വാങ്ങി അഭിമാനത്തോടെ മുടിക്കെട്ടിനു മീതെ തിരുകിവച്ചു.

''ഞാൻ വലുതായാൽ എന്നും എൻെറ മുടിയിൽ മുല്ലമാല ചൂടും'' ഞാൻ പറഞ്ഞു. ഡ്രൈവർ മുർഷീദ് അതുകേട്ട് പൊട്ടിച്ചിരിച്ചു.

''നർത്തകികളും ഗായികമാരും മാത്രമേ മുടിയിൽ മുല്ലമാല ചൂടുകയുള്ളു'' മുർഷീദ് എന്നോട് പറഞ്ഞു.

''അതെന്താ അങ്ങനെ?'' ഞാൻ ചോദിച്ചു.

''നല്ല സ്ത്രീകൾക്ക് മുല്ലമാല ആവശ്യമില്ല'' അയാൾ പറഞ്ഞു. അച്ഛൻെറയും അമ്മയുടെയും മൂന്നാംപ്രദക്ഷിണത്തോടെ ഞങ്ങൾക്ക് വീട്ടിലേക്ക് മടങ്ങുവാനുള്ള സമയമായി.

ഒരുദിവസം അച്ഛൻ ഏതോ ഔദ്യോഗികാവശ്യത്തിനായി ആസ്സാമിൽ പോയി. ഗൃഹാന്തരീക്ഷം അച്ഛൻെറ അഭാവത്തിൽ ഒട്ടും സംഘർഷമില്ലാത്തതായി മാറി. അതുകൊണ്ടായിരിക്കാം തൃപുര എന്നോടു പറഞ്ഞത് അവർ എന്നെ കാളീഘട്ടിൽ കൊണ്ടുപോയി കാളിയമ്മയെ കാണിച്ചുതരാമെന്ന്.

ഞാൻ ഉടനെതന്നെ ഉടുപ്പുമാററി. എൻെറ ഫ്രോക്കിൻെറ കീശയിൽ മൂന്നുരൂപയും ഉണ്ടായിരുന്നു.

ഞാനും തൃപുരയും 'ട്രാം' പിടിച്ചാണ് യാത്ര ചെയ്തത്. ട്രാമിൻെറ അലസമായ ഗമനവും മണിയടിയും എന്നെ വല്ലാതെ കണ്ട് ആകർഷിച്ചു. ട്രാമിൽ വാതിലിനടുത്തുള്ള സീററിൽ ഇരുന്നപ്പോൾ തൃപുര എൻെറ വലത്തെകൈ തൻെറ കൈയിൽ ഒതുക്കിവച്ചു.

''എൻെറ കൈ വിട്ടുപോവരുത്.'' അവർ മന്ത്രിച്ചു.

ഞങ്ങൾ ഇരുന്നയിടത്തേക്ക് ഒരു വൃദ്ധൻ ഇടയ്ക്കിടെ കണ്ണോടിച്ചു. അദ്ദേഹം വലതുവശത്താണ് ഇരുന്നത്. മഞ്ഞച്ചുകഴിഞ്ഞ ഒരു പട്ടുജുബ്ബയും ദോത്തിയുമാണ് അദ്ദേഹം ധരിച്ചിരുന്നത്. അദ്ദേഹത്തിൻെറ ഇടത്തെ കവിളിൽ ഒരു പൊള്ളലിൻെറ ചുവന്ന അടയാളം ഒരു ചെമ്പുനാണയം പതിച്ചുവച്ചതുപോലെ കാണപ്പെട്ടു.

''ആ തന്തയുടെ മുഖത്ത് എന്താണ് ഒരു ചുവന്ന പാട്?'' ഞാൻ തൃപുരയോട് ചോദിച്ചു.

തൃപുര വലത്തെ കൺകോണിലൂടെ അദ്ദേഹത്തെ നോക്കി.

''ചട്ടുകം ചൂടാക്കി വെച്ചതിൻെറ പാടാണ്.'' അവർ മന്ത്രിച്ചു.

''ആരായിരിക്കും ആ കടുംകൈ ചെയ്തത്?'' ഞാൻ ചോദിച്ചു.

''ചെയ്ത പാപത്തിന് ശിക്ഷ കിട്ടിയതാവണം.'' തൃപുര പറഞ്ഞു.

''ആ പാവം വൃദ്ധൻ എന്തു കുററം ചെയ്തു?''

''കുററം ചെയ്യാത്ത പുരുഷൻമാർ ഈ ലോകത്തിലുണ്ടോ? അവർ ഭാര്യമാരെ വഞ്ചിക്കുന്നു. സ്ത്രീകളുടെ ചാരിത്രം കട്ടെടുക്കുന്നു. ഒടുവിൽ, ഭാര്യ മരിച്ചതിനുശേഷം പുത്രഭാര്യമാർ അവരുടെ മുഖത്തും നെഞ്ചത്തും ചട്ടുകം ചൂടാക്കി വയ്ക്കുന്നു... പാപം തീർക്കാനായി.''

''പുത്രഭാര്യമാരോ?'' ഞാൻ ആശ്ചര്യത്തോടെ ചോദിച്ചു.

''അതെ. പുത്രഭാര്യമാർ. അവർ ജനിക്കുന്നതുതന്നെ ഇത്തരം ശിക്ഷ അനുഭവിപ്പിക്കുവാനാണ്.''തൃപുര പറഞ്ഞു.

ഞങ്ങളുടെ സംഭാഷണം കേട്ടുവെന്ന മട്ടിൽ ട്രാമിലെ വൃദ്ധൻ പെട്ടെന്ന് വിവർണ്ണനായി. അദ്ദേഹം ട്രാം നിന്നയുടനെ ധൃതിയിൽ അതിൽനിന്ന് ഇറങ്ങിപ്പോയി.

''ചോറിൽ പാഷാണം ചേർത്തുകൊടുത്ത് ഭർത്താവിൻെറ അച്ഛനേയും അമ്മയേയും കൊന്ന ഒരുത്തിയെ എനിക്കറിയാം.'' തൃപുര പറഞ്ഞു.

''അവരെ കൊന്നിട്ട് എന്തു പ്രയോജനം?'' ഞാൻ ചോദിച്ചു.

''അച്ഛനെ കൊന്നിട്ട് ഒരു വാച്ച് സ്വന്തമാക്കി, അമ്മയെ കൊന്നിട്ട് പുതിയ ഒരു രോമപ്പുതപ്പും രണ്ട് സ്വർണ്ണവളകളും അവൾ സ്വന്തമാക്കി.'' തൃപുര പൈശാചികമായ ഒരു പൊട്ടിച്ചിരിയോടെ പറഞ്ഞു.

''ഒരു വാച്ചിന് വേണ്ടി... രണ്ട് വളയ്ക്കു വേണ്ടി... കൊല്ലുകയോ?'' ഞാൻ ചോദിച്ചു.

''ഒരു മോതിരത്തിനുവേണ്ടി കൊന്നവരേയും എനിക്കറിയാം.'' അവർ പറഞ്ഞു. അവരുടെ ചുണ്ടുകൾ താംബൂല ചർവ്വണം കൊണ്ട് ചുവന്നിരുന്നു. കൺതടങ്ങളിൽ മഷി പരന്നിരുന്നു.

ഞാൻ എൻെറ മോതിരവിരലിൽ കിടന്നിരുന്ന മുദ്രമോതിരത്തിലേക്ക് ഒരിക്കൽ നോക്കി. അമ്മമ്മ എൻെറ ജൻമനാളിൽ തന്ന സമ്മാനമായിരുന്നു അത്.

''ഇനിയും എത്രദൂരം പോണം?'' ഞാൻ തൃപുരയോട് ചോദിച്ചു.

''എത്താറായി. ട്രാമിൽനിന്ന് ഇറങ്ങി കുറച്ചുദൂരം നടക്കണം. എൻെറ കൈപിടിച്ച് നടന്നാൽ മതി. വെയിൽ മൂക്കുമ്പോഴേക്കും നമുക്ക് തൊഴുത് മടങ്ങാം... എത്ര ശക്തിയുള്ള ക്ഷേത്രമാണ് കാളീഘട്ട്! വിചാരിച്ചതെന്തും കിട്ടും. കുട്ടിക്ക് എന്താണ് ആവശ്യം? പരീക്ഷയിൽ പാസ്സാവുകയോ? കണക്ക് ടീച്ചറില്ലേ ബിസ്വാസ് എന്ന ആളുടെ ഭാര്യ? കുട്ടിയെ എല്ലായ്പോഴും ശകാരിക്കുന്ന സ്ത്രീ? അവരെ കൊല്ലാനും എളുപ്പമാണ്. പൂജാരിയോട് പറഞ്ഞ് ഒരു പ്രത്യേക വഴിപാട് നടത്താം.'' തൃപുര പറഞ്ഞു.

''വേണ്ട. കണക്ക് ടീച്ചർ മരിക്കണമെന്നില്ല. ഒരു കണക്ക് ടീച്ചർ പോയാൽ മറെറാന്ന് വരും. കണക്കിൽ ജയിക്കണമെന്ന് പറഞ്ഞാൽ മതി.'' ഞാൻ പറഞ്ഞു.

''നരബലി നടന്നിരുന്ന ക്ഷേത്രമാണ്. കുട്ടിക്ക് കാളീഘട്ടിൻെറ ശക്തി അറിയില്ല'' തൃപുര പറഞ്ഞു.

ട്രാമിൽനിന്ന് തൃപുരയുടെ കൈ പിടിച്ച് ഞാൻ ഇറങ്ങി. എൻെറ കാൽമുട്ടുകൾ വിറച്ചു.

''നിരത്തിൻെറ അരികിൽക്കൂടി നടക്കാം. മനുഷ്യനെ ഒരു കരിങ്കല്ലിൽ വച്ചുകൊന്ന് ആ രക്തംകൊണ്ട് കാളിയമ്മയ്ക്ക് അഭിഷേകം. അന്നൊക്കെ വിചാരിച്ചത് എന്തും സാധിച്ചെടുക്കാം.'' തൃപുര പറഞ്ഞു.

''തൃപുരയ്ക്ക് എന്തു കിട്ടുവാനാണ് ആഗ്രഹം?'' ഞാൻ ചോദിച്ചു.

''എനിക്ക് പല ആഗ്രഹങ്ങളുമുണ്ട്. പക്ഷെ കോലാടിനെ വെട്ടി വഴിപാട് നടത്തിയാൽ അവയൊന്നും സാധിച്ചെടുക്കാൻ സാദ്ധ്യമല്ല.'' തൃപുര ഒരു കലങ്ങിയ സ്വരത്തിൽ പറഞ്ഞു. അവർ ഒരു വാരദൂരം മുമ്പിൽ സഞ്ചരിച്ച്, പിന്നീട് എന്നെ തിരിഞ്ഞുനോക്കി. അവർക്ക് ആ നിമിഷത്തിൽ എന്നെ കാളിക്ക് ബലി കൊടുക്കുവാൻ ആഗ്രഹമുണ്ടെന്ന് ആ തുടുത്ത കണ്ണുകളിലെ തിളക്കം കണ്ടപ്പോൾ ഞാൻ മനസ്സിലാക്കി.

(തുടരും)







സുഗതകുമാരി

# രണ്ടു കൊച്ചുപാട്ട്

I



ഒന്നാനാം കുന്നിലെ പൊന്നാലിൻ തുഞ്ചത്ത്
ചെങ്ങാലിപ്പെണ്ണിൻെറ പൊന്നുംകൂട്
പൊന്നിൻെറ കൂട്ടിലെക്കുഞ്ഞിക്കിളികൾക്ക്
അമ്മക്കിളിതൻ പൊരുന്നുപാട്ട്!
ആലിൻപഴം തിന്നാൻ താളത്തിൽ താഴുന്നൊ-
രായിരം തത്തതൻ കൊയ്ത്തുപാട്ട്!
ഒന്നാനാം കുന്നിലെ പൊന്നോണപ്പൂക്കൾക്ക്
വെണ്ണിലാച്ചോല തൻ തേക്കുപാട്ട്!
നെററിയിൽ ചന്ദനം തൊട്ടുചമഞ്ഞൊരീ
പച്ചമലയ്ക്കെൻെറ മൂളിപ്പാട്ട്!

II

ഒന്നാനാം കുന്നിനിന്നെന്തുപററീ?
നെഞ്ഞത്തു ചൂടല്ലാതൊന്നുമില്ലാ
പൊന്നാലുവെട്ടിനുറുക്കി വിററു
ചെങ്ങാലിപ്പെണ്ണിനെ കൊന്നുതിന്നു
ആലിൻെറ ചോട്ടിലും ചോരവീണു
ആയിരം തത്തപറന്നുകേണു
വെണ്ണിലാച്ചോല കരഞ്ഞുവററി
പൊന്നോണപ്പൂക്കൾ കരിഞ്ഞുപാറീ.....
ഉച്ചിയിൽ തീകത്തും ഭൂതം പോലെ
പച്ചമലയെ ചവച്ചുതുപ്പി
ചെംപുക ചീററിയിരമ്പിനിൽക്കും
കമ്പനി വന്നിങ്ങുയർന്നുവല്ലോ!
പച്ചമലയെ കരിച്ചുണക്കി
പച്ചനോട്ടാക്കി നാം വിററുവല്ലോ!

ഒന്നാനാം കുന്നിലെ പാട്ടുകളേ
നിങ്ങളെൻ നെഞ്ഞത്തെ നോവുമാത്രം...



കവടിയാർ രാമചന്ദ്രൻ

# അഴലൂണ്



ഒരുമൺ ചെരാതിൻെറ
ചിമ്മുന്ന ചന്തത്തി-
ലുയിരിൻെറ ഉയിരാകുമൊരു
കുഞ്ഞുപൂവിൻ സുഗന്ധകണ-
മൊരു പൊഴുതുമലിയാതെ,
ആരെയോ പേടിച്ചുറങ്ങുവാ-
നാകാതെ, ശിവരാവിരുൾ-
നോവേററ പെങ്ങളുടെ
നാണം കവർന്നും,

പരദാരമായ നവവധുവിൻെറ
ആദിരാവമ്പിളിത്തേനുലാവും
നിലാവിൻ മടിക്കുത്തഴിച്ചും,
നുണച്ചും,

അഴലുണ്ണുമേഴയുടെ ചോരയും
ചീരുമൂററിക്കുടിച്ചും, പുളച്ചു-
മന്നലസതാവിലസിതം
കുത്തടിച്ചും പുളച്ചൊര-
ക്കാളകപ്പെരുമാക്കൾ
എങ്ങോതുലഞ്ഞു....
ആകുലകുലങ്ങളിലരുന്തുയ-
റൊഴിഞ്ഞെന്നു നണ്ണി,
ആതിരക്കതിരുതിരു-
മിരവു വരവെണ്ണി,
കാത്തിരുന്നെങ്ങളുടെ
കണ്ണുകൾ കടഞ്ഞു...

ആദ്യക്ഷരത്തിലുളവായ
നിറതാരങ്ങൾ
ഈരിരുൾച്ചാവറായി-
ലേങ്ങി മറയുന്നു....
ഉടുതുണികളുരിയുന്നനേരം
കരിന്തുടകൾ തേങ്ങുന്നു......
പതിതകുലവീര്യങ്ങളിൽ
വിഷം തീണ്ടുന്നു....
മുതിരണനമല്ലോ മുഴങ്ങുന്നു
തെക്കും വടക്കും,
തീവിനകൾ പടരുന്നു
പൂർവാചരങ്ങളിൽ,
ഗ്രാമനഗരങ്ങളിൽ
കരുമനകളേറുന്നു....

സങ്കടങ്ങൾ സംഹരിക്കുന്ന
ശങ്കരാ...
തുടിയെടുത്തുറയാറയ്ക്കു-
ന്നതെന്തു നീ!
രക്ഷാവിഹാര, പ്രത്യാഹാര-
സൂത്രങ്ങളെട്ടുമാറും ധ്വനി-
ച്ചാദിത്യചന്ദ്രശതകോടി
കിരണങ്ങളാലന്ധകാരം
മുടിച്ചാടുവാൻ,
അകലിഞ്ഞമ്പിൽ കുരുത്ത
തിരുവാതിരത്തീക്കട്ടയായി-
ജ്ജ്വലിക്കുവാൻ,
ഇക്കെട്ടകാലം
വിളിക്കുന്നു നിന്നെ.

(25 പേജിൽ നിന്നും തുടർച്ച)

പി.എമ്മിൻെറ പ്രതികരണമെന്താണ്? ഒറ്റയ്ക്ക് മത്സരിക്കാൻ സി.പി.എം ഒരുക്കമാണോ?

കൂട്ടുകാർ ഒന്നൊന്നായി സലാം പറഞ്ഞപ്പോൾ ചില കോൺഗ്രസ്സുകാർക്ക് ഒറ്റയ്ക്ക് നിൽക്കണമെന്ന് ബോധമുദിച്ചിരിക്കുകയാണ്. ഒറ്റയ്ക്കോ ഇരട്ടയ്ക്കോ നിൽക്കണമെന്നതല്ല ഞങ്ങളുടെ മുമ്പിലെ പ്രശ്നം. ജനകീയ പ്രശ്നങ്ങൾ പരിഹരിക്കുന്നതിനായി ചില തത്വങ്ങളിൽ അധിഷ്ഠിതമായി രൂപീകൃതമായതാണ് ഇടതുപക്ഷ ജനാധിപത്യ മുന്നണി. ഈ മുന്നണിയുടെ പ്രസക്തി ദേശീയതലത്തിൽ തന്നെ വർദ്ധിച്ചു വരികയാണ്.

എല്ലാ മതങ്ങളുടെയും അടിസ്ഥാന തത്വം മനുഷ്യപുരോഗതിയും നന്മയും സ്നേഹവുമാണ്. ഈ മൂല്യങ്ങൾക്കായി നിലകൊണ്ട മതാചാര്യന്മാരുടെ സന്ദേശം പ്രചരിപ്പിക്കേണ്ട ചുമതല സി.പി.എം പോലുള്ള പാർട്ടികൾക്കില്ലേ?

മനുഷ്യസ്നേഹത്തിൽ അടിയുറച്ച ഒരു തത്വശാസ്ത്രത്തിൽ അടിയുറച്ചു വിശ്വസിക്കുന്ന പ്രസ്ഥാനമാണ് സി.പി.എം. എല്ലാ മതങ്ങൾക്കും നല്ല വശങ്ങളുണ്ട്. എന്നാൽ മതനേതാക്കൾ പലപ്പോഴും ഈ വശങ്ങൾക്കല്ല ഊന്നൽ നൽകുന്നത്. മതവികാരം ഇളക്കിവിട്ട് അധികാരം കൊയ്യുകയാണ് അവരുടെ ലക്ഷ്യം. ഉദാഹരണത്തിന് ബി.ജെ.പിയുടെ രാമനും രാമായണത്തിലെ രാമനും തമ്മിലുള്ള സ്വഭാവ വ്യത്യാസം പരിശോധിക്കുക. അച്ഛൻെറ വാക്കു കാത്തുസൂക്ഷിക്കുന്നതിനായി രാജ്യഭാരം വെടിഞ്ഞ രാമായണത്തിലെ രാമൻ വിട്ടുവീഴ്ചയുടെ പ്രതീകമാണ്. മര്യാദാപുരുഷോത്തമനാണ്. എന്തു സംഭവിച്ചാലും തനിക്കു രാജ്യഭാരം വേണമെന്ന് പറയുന്ന രാക്ഷസ പ്രകൃതിയായ രാമനാണ് ബി.ജെ.പിയുടേത്.









ജോർജ്ജ് ഓണക്കൂർ

# അതിഥി

"നോക്കൂ രമേശ്, നീ എൻെറ പുരുഷനാണ്. നിൻെറ സ്വരമിടറിയാൽ എനിക്ക് പിടിച്ചുനില്ക്കാനാവില്ല". രാധ പറഞ്ഞു.

രമേശ് സ്വയം നിയന്ത്രിക്കാൻ ശ്രമിച്ചു. കണ്ണുകൾ പാതിയടച്ച് കസേരയിൽ ചാരിക്കിടന്നു. രാധയുടെ നേർക്ക് നോക്കാൻ ധൈര്യം കിട്ടുന്നില്ല. ഭീകരമായ രാത്രി കഴുകനെപ്പോലെ കണ്ണുതുറുപ്പിക്കുന്നു. രണ്ടു ചോരക്കട്ടകൾ. അത് കത്തിജ്വലിക്കുന്നു. ആ അഗ്നിയിൽ സ്ത്രീയുടെ നഗ്നത. തോക്കിൻ കുഴലിനുമുന്നിൽ മരവിച്ചുപോയ പൗരുഷം.

രമേശിന് ലജ്ജ തോന്നി.

കാട്ടുതീയുടെ മദ്ധ്യത്തിലേക്ക് എന്തിന് രാധയെ വലിച്ചുകൊണ്ടുവന്നു?

ആത്മഹത്യ മാത്രം മോചനമായിത്തീരുന്ന ഘട്ടത്തിൽ രക്ഷാകവചമായെത്തിയത് മാതൃത്വത്തിൻെറ തുടിപ്പുകളാണ്.

അല്ലായിരുന്നെങ്കിൽ....!

അരുത്; ആ ഓർമ്മകൾ ഉണരരുത്. അതിൻെറ ഭാരം താങ്ങാൻ വയ്യ.

രാധ രമേശിൻെറ അരികിലിരുന്നു. മടിയിൽ തലവച്ചു. കണ്ണുകളിൽ ഉററുനോക്കി.

രമേശ് അവളുടെ കൈകളിൽ പിടിച്ചു.

രാധേ, നിൻെറ മനസ്സ് എന്നെ വിട്ട് അകലരുത്. നിന്നിൽ ഞാൻ എന്നെ തേടിയ കാലം; ഓർക്കുന്നുണ്ടോ? സ്വപ്നങ്ങളിൽ എൻെറ ശക്തിയായി ഉണർന്നത് നിൻെറ സൗന്ദര്യമാണ്. നീ അകന്നാൽ ഞാൻ ആരുമല്ല; ഒന്നുമല്ല.

കോളേജ് കാമ്പസിലെ ഒഴിഞ്ഞ കോണുകളിൽ രാധയെ തിരഞ്ഞ കണ്ണുകൾ. ഒരിക്കലും നേർക്കു ചെന്നില്ല. സംസാരിച്ചില്ല. അകന്നകന്നു നിന്നു. ഒന്നുകണ്ടാൽ മതി. അതുതന്നെ വലിയ ഭാഗ്യം എന്ന ഭാവം. രാധയുടെ പാട്ടോ നൃത്തമോ ഉണ്ടെങ്കിൽ ഓഡിറേറാറിയത്തിൻെറ മുൻനിരയിൽ സ്ഥാനം പിടിക്കും. സ്വയം മറന്ന് അതിൽ ലയിക്കണം.

അജ്ഞാതനായിരിക്കാൻ ഇഷ്ടപ്പെട്ടു. മടക്കിക്കിട്ടുമെന്നാശിക്കാതെ വെറുതെ സ്നേഹിക്കുന്നതിൽ സുഖം. കണ്ടുപിടിക്കപ്പെടരുത്. കാട്ടരുവിപോലെ ഒഴുകിപ്പോകുന്ന ജീവിതം; ആരുടെയും ശ്രദ്ധയിൽപ്പെടാതെ.

വിധിയുടെ അനുശാസനം മറെറാന്നായിത്തീർന്നത് യാദൃശ്ചികം. നൃത്ത മണ്ഡപത്തിനുനടുവിൽ കൊളുത്തിവച്ച നിലവിളക്കിനുചുററും ആടിത്തിമിർക്കുകയായിരുന്നു രാധ. അവളുടെ ശിരോവസ്ത്രത്തിൽ തീ പടർന്നത് മററാരും കണ്ടിരിക്കില്ല. വേദിയിൽ കുതിച്ചെത്തിയത് രമേശാണ്. സദസ്സാകെ സ്തംഭിച്ചിരിക്കെ അയാൾ തീ കെടുത്തി. ഭയവിവശയായ രാധ രമേശിൻെറ കൈകളിൽ കുഴഞ്ഞുവീണു.

ഒരൊററ നിമിഷംകൊണ്ട് പ്രേമത്തിൻെറ നിഗൂഢത നഷ്ടമായി. വേഗത്തിൽ മഞ്ഞുരുകി. രാധ രമേശിനെ തിരിച്ചറിഞ്ഞു.

"ഇത് എനിക്ക് ഇണങ്ങാത്ത വേഷമാണ്" രമേശ് പറഞ്ഞു.

രാധ ചോദ്യഭാവത്തിൽ നോക്കി.

"ഈ രക്ഷാപുരുഷൻെറ—"

രാധയുടെ മുഖത്ത് ഒരു പുഞ്ചിരി ഒളിഞ്ഞു നിന്നു.

"മനസ്സുതുറക്കാൻ എനിക്കു ധൈര്യം കിട്ടിയില്ല". രമേശ് വീണ്ടും പറഞ്ഞു. "തള്ളിക്കളഞ്ഞാലോ എന്നുഭയം".

"അതിനു ഞാൻ"—രാധ പകുതി പറഞ്ഞു നിർത്തി.

രമേശ് അവളെത്തന്നെ നോക്കിനിന്നു.

രാധ വീണ്ടും മുഖം കുനിച്ചു.

"രാധേ"—അല്പം കഴിഞ്ഞപ്പോൾ രമേശ് വിളിച്ചു.

"എന്തോ"—അവൾ വിളികേട്ടു.

"എന്നെ ഒഴിവാക്കരുത്. എനിക്ക് അത്ര ഇഷ്ടമാണ്".

"എനിക്കറിയാം".

രാധയുടെ ശബ്ദം ദൃഢമാണ്; സാന്ദ്രമാണ്.

കാമ്പസ് കഥകളിൽ അവർ നായികാനായകന്മാരായി. ഒരിക്കലും വൃക്ഷത്തണലുകളിൽ സമ്മേളിച്ചില്ല. ഐസ്ക്രീം പാർലറുകളിൽ മധുരം നുണഞ്ഞില്ല. സിനിമാ തിയേറ്ററുകളിൽ ഏകാന്തത തേടിയില്ല. പ്രേമം അവർക്ക് ആത്മീയമായ അനുഭവമായിരുന്നു.

"ഇത് ഒരുതരം വയസ്സൻ പ്രേമമാണ്. ഇവർക്ക് ഒരു ത്രില്ലുമില്ല". കൂട്ടുകാർ കളിയാക്കി.

രാധയും രമേശും അത് അവഗണിച്ചു.

"നിൻെറ കൂട്ടിലേക്ക് അവൾ വരുമോ; ഇപ്പോഴത്തെ സുഖം വെടിഞ്ഞ്?" ചിലർക്ക് സംശയം.

"വരും; വരാതിരിക്കില്ല".

രമേശ് മനസ്സിലുറപ്പിച്ചു.

സമൂഹത്തിൻെറ ഭിന്നതലങ്ങളിലാണ് ഇപ്പോൾ. അവ തമ്മിൽ ബന്ധിപ്പിക്കുന്ന പാലം തീർക്കണം. സ്വന്തമായ ഒരു ജീവിത മാർഗ്ഗം.

പഠനം കഴിഞ്ഞ ഘട്ടം. രാധ തിരക്കി:

"അച്ഛനെ കാണുന്നില്ലേ?"

അതിനുവഴി തേടുകയാണ്".

"നേരെ വരാമല്ലോ".

"ഇപ്പോഴോ? സമയമായിട്ടില്ല".

"എന്നാൽ മതിൽചാടി വരണം. ഞാൻ വാതിൽ തുറന്നിടാം". രാധയുടെ കണ്ണുകളിൽ കുസൃതി.

തുടുത്ത മുഖത്ത് വിരലുകൾ ചേർത്ത് നെററിയിൽ ചുംബിക്കാൻ കൊതിച്ചു.

ഓരോ ചുവടുവയ്പിലും നീ തരുന്ന ശക്തി. സ്വപ്നങ്ങൾ സഫലമാകുന്ന പ്രഭാതം അകലെയല്ല.

പറയാൻ ഓർത്തു. പിന്നെ വേണ്ടെന്നു വച്ചു.

എണ്ണപ്പാടങ്ങൾക്കു നടുവിൽ ഒരു തുരുത്ത് തെളിഞ്ഞപ്പോൾ മനസ്സ് പക്ഷിയായി ചിറകടിച്ചു.

"നാം രക്ഷപ്പെട്ടു". രമേശ് ആഹ്ളാദഭരിതനായി.

"ഇനി ആഴ്ച വട്ടത്തിൽ ഒരിക്കൽ അത്തറുപൂശിയ കത്ത്. മാസാന്ത്യത്തിൽ കൃത്യമായെത്തുന്ന ഡ്രാഫ്ററ്. എൻെറ ജീവിതം സുഖമയം; അല്ലേ?" രാധ ചോദിച്ചു.

"അറബിക്കഥയിലെ രാജകുമാരിയെപ്പോലെ സ്വർണ്ണപ്പല്ലക്കിൽ നിന്നെ കൊണ്ടുപോകും". രമേശ് പറഞ്ഞു.

"നേരോ?"

"നിന്നെപ്പിരിയാൻ എനിക്കാവില്ല".

"എന്നിട്ടിതുവരെ'.

"ഞാനെത്ര ആശിച്ചതാണ്".

"പിന്നെന്തിന് ഒഴിഞ്ഞൊഴിഞ്ഞു നിന്നു?"

"എന്തോ ഒരു ധൈര്യക്കുറവ്".

"ഇപ്പോഴോ?" രാധയുടെ കണ്ണുകളിൽ നിഗൂഢത. ചുണ്ടുകളിൽ മന്ദസ്മിതം.

"ഇത്രവേഗം. എനിക്ക് വിശ്വാസം വരുന്നില്ല". വിവാഹരാത്രിയിൽ മാറിൽ മുഖം ചേർത്തുകിടക്കുന്ന രാധയുടെ മുടിയിൽ വിരലുകളോടിച്ച് രമേശ് പറഞ്ഞു.

രാധ ആ വിരലുകളിൽ കടിച്ചു.

രമേശ് അവളെ വാരിപ്പുണർന്നു.

ഇരുളിൽ അരിച്ചരിച്ചിറങ്ങിയ നിലാവിൽ ജീവൻെറ തുടിപ്പുകൾ.

യാത്രയുടെ നിമിഷത്തിൽ രമേശിൻെറ മുഖം മങ്ങി. കണ്ണുകൾ നിറഞ്ഞു.

"എന്തായിത്? പൊന്നുവാരാൻ പോകുമ്പോൾ നല്ല ഉത്സാഹം വേണ്ടേ?" രാധ കളിപറയാൻ നോക്കി.

"നീ ഇപ്പോൾ കരയുന്നതാണ് എനിക്കിഷ്ടം?" രമേശിൻെറ സ്വരമിടറി.

"വെറുതെയിരിക്കൂ. മററുള്ളവരുടെ മുന്നിൽ സെൻറിമെൻറലാകരുത്". രാധ മുഖം കുനിച്ചു.

രമേശ് അവളെ ചേർത്തുപിടിച്ചു.

നീ എൻെറ ശക്തിയാണ്.

"സ്വർണ്ണപ്പല്ലക്ക് വരാൻ വൈകുമോ?" രാധ മെല്ലെ തിരക്കി.

വൈകിയില്ല. നാല്പതാം രാവിൽ രാജകുമാരൻ വന്നുവിളിച്ചു:

"വരൂ, എഴുന്നള്ളത്തിനുനേരമായി".

ആകാശപ്പക്ഷി ചിറകുവിടർത്തി. ഉല്ലാസവതിയായി രാധ എല്ലാവരോടും യാത്ര പറഞ്ഞു. വിമാനത്തിൻെറ വാതിലുകൾ അടഞ്ഞപ്പോൾ അവൾ കൈലേസുകൊണ്ട് മുഖം മറച്ചു. ശബ്ദമുണ്ടാക്കാതെ കരഞ്ഞു. വളർന്നിട്ടും അതംഗീകരിക്കാതെ കൊച്ചുകുട്ടിയെപ്പോലെ സ്നേഹിച്ച അച്ഛൻ. വാത്സല്യനിധിയായ അമ്മ—ഓർമ്മയിൽ വേർപാടിൻെറ എത്ര മുറിവുകൾ.

സ്വന്തം പുരുഷനോട് ഒത്തുചേരാനാണ് യാത്ര. ദുഃഖത്തിനിടയിലും അത് ആശ്വാസമാണ്; ജീവിതത്തിൻെറ സ്വാഭാവിക ഗതിയാണ്. മനുഷ്യൻ പുതിയ തലമുറകൾ സൃഷ്ടിച്ചുകൊണ്ട് വളരുന്നു. പിൻവലിയാൻ ഒരിക്കലും സാദ്ധ്യമല്ല.

അച്ഛനും അമ്മയും നല്കുന്ന സ്നേഹം കൂടുതൽ ശക്തിയോടെ മക്കളിലേക്ക് പകരുക. അങ്ങനെ കടം വീട്ടുക. അതിനേ കഴിയൂ, ഏതൊരാൾക്കും.

''വീട്ടുകാരെ പിരിയാൻ വിഷമം തോന്നിയില്ലേ?'' രമേശ് ചോദിച്ചു.

''വേർപാടിൻെറ ദുഃഖം കൂടിച്ചേരലിൻെറ ആഹ്ളാദമായി പരിണമിക്കുന്നു''. രാധ പറഞ്ഞു.

ജീവിതത്തിന് പുതിയ താളം കൈവന്നു. ജനുവരി-ഫെബ്രുവരി മാസങ്ങളിലെ സുഖകരമായ കാലാവസ്ഥ. തണുപ്പിനിടയിൽ ഓടിയെത്തുന്ന ഇളം ചൂട്. വൈകി ഉറങ്ങിയാലും അഞ്ചുമണിക്ക് ഉണരും. ഒരുമിച്ച് കുളിച്ച് അടുക്കളയിൽ കയറും. ഇരുവരും ചേർന്ന് ഭക്ഷണമൊരുക്കും.

കൃത്യം ഏഴുമണിക്ക് രമേശിന് പോകാൻ വണ്ടിയെത്തും. രണ്ടുമണിയാകുമ്പോൾ മടങ്ങിവരാം. വന്നിട്ടേ ഊണു കഴിക്കൂ. അതുവരെ രാധ ടി.വി. കാണും. ഇഷ്ടപ്പെട്ട പുസ്തകങ്ങൾ വായിച്ചു തീർക്കാൻ വേണ്ടതിലേറെ സമയം.

സായാഹ്നമാകുമ്പോൾ ക്രീക്കിൻെറ തീരത്തെത്തും. ബോട്ടിൽ ചുററിക്കറങ്ങും. അല്ലെങ്കിൽ കടൽപ്പക്ഷികൾ പറക്കുന്നതുനോക്കിയിരിക്കും. ചില സൗഹൃദ സന്ദർശനങ്ങൾ; ഷോപ്പിംഗ് ആവർത്തനത്തിൻെറ യാന്ത്രികത തകർക്കാൻ രമേശ് പ്രത്യേകം ശ്രദ്ധിച്ചു.

''ബോറടിക്കുന്നുണ്ടോ?'' ഇടയ്ക്കിടെ രമേശ് തിരക്കി.

രാധ ചിരിച്ചു.

''എങ്കിൽ പുതിയ അതിഥിയെ സ്വാഗതം ചെയ്യാം''. രമേശ് പറഞ്ഞു.

''അതിഥിയോ?''

''അതെ. നമ്മുടെ ജീവിതം ധന്യമാക്കുന്ന നിധി''.

രാധയുടെ കവിളുകൾ കൂടുതൽ തുടുത്തു.

നാളുകൾ കഴിഞ്ഞപ്പോൾ ഒരിക്കൽ രാധ രമേശിനോട് ആവശ്യപ്പെട്ടു:

''നാക്കുനീട്ടു—''

കാര്യമറിയാതെ രമേശ് വായ്പിളർന്നു.

''ഉം. കരിനാക്കു തന്നെ''. രാധ ചിരിച്ചു.

''ഇപ്പോഴെന്തുണ്ടായി?'' രമേശ് ചോദിച്ചു.

''അതിഥി'' പറയാൻ തുടങ്ങിയത് രാധ പൂർണ്ണമാക്കിയില്ല.

''ഹായ്!'' രമേശ് അവളെ കോരിയെടുത്തു.

തറയിൽ കാൽ ചവിട്ടാൻ സന്ദർഭമുണ്ടായില്ല. എങ്ങുനിന്നും അഭിനന്ദനത്തിൻെറ സന്ദേശങ്ങൾ. ആഹ്ളാദവീചികൾ. ക്രീക്കിൽ കഴിച്ചുകൂട്ടുന്ന സന്ധ്യകൾക്ക് കൂടുതൽ ചാരുത കൈവന്നു. കടൽപ്പക്ഷിയെപ്പോലെ ചിറകടിക്കുന്ന മനസ്സ്.

''പ്രസവത്തിനുനാട്ടിൽ പോകുമോ?'' സ്നേഹിതരുടെ കുശലാന്വേഷണങ്ങൾ.

''അവധി കിട്ടിയാൽ''—രമേശിൻെറ മറുപടി.

''പ്രസവിക്കുന്നതു രാധയല്ലേ?'' കളിയാക്കലുകൾ.

''ഞാനൊന്നു തടവിക്കൊടുത്താൽ വേദന അറിയില്ല''. രമേശ്.

''കളി പറയുകയല്ലേ?'' മററുള്ളവർ ഒഴിഞ്ഞപ്പോൾ രാധ തിരക്കി.

''എന്ത്?''

''അരികിലുണ്ടാവുമെന്ന്''

''ഞാനുണ്ടാവും. എപ്പോഴും അടുത്തുണ്ടാവും''.

എന്തുകൊണ്ടെന്നറിഞ്ഞില്ല, രാധയ്ക്ക് പെട്ടെന്ന് കരച്ചിൽ വന്നു. പതിവില്ലാത്ത ഭാവമാററം.

''എന്തുപററി?'' രമേശ് അവളുടെ മുഖം പിടിച്ചുയർത്തി.

''ഒന്നുമില്ല''.

''പറയൂ''.

''വെറുതെ. സന്തോഷംകൊണ്ട്''. നിറകണ്ണുകളോടെ രാധ ചിരിച്ചു.

''അല്പം പേടിയുണ്ട്; ഇല്ലേ?''

''എന്തിന്?''

''പരിചയക്കുറവിൻെറ പ്രശ്നം''. രമേശിൻെറ കണ്ണുകളിൽ കുസൃതി.

''എല്ലാം അങ്ങനെയായിരുന്നില്ലേ?'' രാധ ചിറികോട്ടി, കളിയാക്കുംമട്ടിൽ.

നാട്ടിൽ നിന്നെത്തുന്ന കത്തുകളിൽ രമേശിനും രാധയ്ക്കും പ്രാധാന്യം നഷ്ടപ്പെട്ടു. വരാനൊരുങ്ങുന്ന അതിഥിയെക്കുറിച്ചുള്ള അന്വേഷണങ്ങളിൽ അവ കൂടുതൽ അർത്ഥപൂർണ്ണങ്ങളായി.

''ഇവൻ ഒരു വി.ഐ.പി. ആണെന്ന് തോന്നുന്നു''. അടിവയററിൽ വിരൽ ചേർത്തുകൊണ്ട് രാധ പറഞ്ഞു.

''ഒരു സുന്ദരിക്കുട്ടിയാവും നിന്നെപ്പോലെ''.

''ഓ, എൻെറ സൗന്ദര്യമൊക്കെപ്പോയി'', രാധ ദുഃഖം അഭിനയിച്ചു.

''എന്ന് ആരുപറഞ്ഞു?''

''ആരെങ്കിലും പറയണോ? വയറും ചാടി കണ്ണിൻെറ തിളക്കവും പോയി. നോക്കൂ, കാലിൽ കുറേശ്ശേ നീരുണ്ട്''.

''പക്ഷേ നിൻെറ മുഖത്തെ ഈ തേജസ്സ്—ഒന്നു കണ്ണാടിയിൽ നോക്കൂ, സ്ത്രീജന്മത്തിൻെറ സാഫല്യം നിൻെറ കണ്ണിലും കവിളിലുമുണ്ട്. ഇതിലേറെ മനോഹരമായി മറെറാന്നും മനുഷ്യ ജന്മത്തിലില്ല''.

''ഞാൻ കരുതി എന്നെ മടുത്തെന്ന്''.

രമേശ് രാധയെ അഭിമുഖമായി കിടത്തി.

''കള്ളം. ഒരിക്കലും നിനക്കങ്ങനെ തോന്നിയിട്ടില്ല. ഉവ്വോ?'' ചോദിച്ചു.

''അധികം അമർത്തല്ലേ, അതിഥി—'' രാധ ഓർമ്മിപ്പിച്ചു.

എപ്പോഴും അതിഥിയെക്കുറിച്ചുമാത്രം ചിന്ത.

''നാട്ടിൽ പൂവിളി ഉയരാൻ സമയമായി''. രാധ പറഞ്ഞു.

''എന്താ, പൂവിറുക്കാൻ കൊതിയുണ്ടോ?''

''പ്രകൃതിയാകെ പൂവിടുമ്പോൾ, കാററിൽ അതിൻെറ സുഗന്ധം നിറയുമ്പോൾ നമ്മുടെ അതിഥിയുടെ എഴുന്നള്ളത്ത്....''

രാധ ആ രംഗം ഭാവന ചെയ്യാൻ ശ്രമിച്ചു. പൂത്തുലഞ്ഞ ചെടികൾക്കിടയിൽ തെന്നിത്തെന്നി വരുന്ന പൂമൊട്ട്. അതിൽനിന്നുതിരുന്ന പരിമളം അപൂർവ്വമാണ്. തേൻതുള്ളികൾക്ക് എന്തൊരു മാധുര്യമാണ്!

മനോഹരമായ സ്വപ്നത്തിൻെറ ചിറകിൽ ഉയർന്നുയർന്നു പോവുകയായിരുന്നു. ഏതു നക്ഷത്രപഥത്തിലാവും? തീർച്ചപ്പെടുത്താൻ കഴിഞ്ഞില്ല. ഏതോ അഗ്നിഗോളം അടർന്ന് നേർക്കുവരുന്നു.

കണ്ണുകളടച്ച് ഉച്ചത്തിൽ നിലവിളിച്ചു.

''എന്താണ്, രാധേ എന്തുപററി?'' രമേശ് ഞെട്ടി.

രാധ മെല്ലെ കണ്ണുതുറന്നു. ചുററുംനോക്കി. ഇല്ല: ഒന്നും സംഭവിച്ചിട്ടില്ല. ഇപ്പോഴും കിടക്കയിൽ; സുരക്ഷിതയായി.

''സ്വപ്നം കണ്ടോ?'' രമേശ് തിരക്കി.

രാധ കണ്ണിറുക്കി; ഉൽക്കണ്ഠ ഒഴിവാക്കാൻ ശ്രമിച്ചു.





പതിവുപോലെ അടുക്കളയിൽ കയറാൻ രമേശ് രാധയെ അനുവദിച്ചില്ല.

''ഈയിടെ കുറേ കേമനാകുന്നുണ്ട്''. രാധ പറഞ്ഞു.

''വിശിഷ്ടാതിഥിയുടെ വരവല്ലേ''.

രമേശ് കാപ്പി ചേർക്കുന്നതും റൊട്ടിയിൽ ജാം പുരട്ടുന്നതും രാധ നോക്കിയിരുന്നു.

ട്രേയും എടുത്ത് രമേശ് തിരിയുകയായിരുന്നു. പെട്ടെന്ന് വലിയ ഒരു സ്ഫോടനത്തിൻെറ ശബ്ദം. കെട്ടിടമാകെ കുലുങ്ങി. കപ്പുകൾ താഴെ വീണു ചിതറി.

''എന്തുപററി?'' രാധ വിളിച്ചുചോദിച്ചു.

രമേശിന് ഒന്നും മനസ്സിലായില്ല.

ഭൂകമ്പമോ?

അധികം കഴിയുംമുമ്പ് നിരത്തിൽ തുടർച്ചയായ ബഹളം കേട്ടു. പീരങ്കി ഘടിപ്പിച്ച കവചിത വാഹനങ്ങൾ നിരനിരയായി നീങ്ങുന്നു. ഇടയ്ക്കിടെ വെടിയൊച്ചകൾ.

പുറത്തേക്കു നീങ്ങാൻ ഭാവിച്ച രമേശിനെ രാധ തടഞ്ഞു:

''അരുത്. എങ്ങും പോകരുത്''

രമേശ് ആഫീസിലും പോയില്ല.

ഉച്ചയോടെ എല്ലാം വ്യക്തമായി.

യുദ്ധഭൂമിയുടെ നടുവിൽ അകപ്പെട്ടിരിക്കുകയാണ്. വിദേശ പട്ടാളം രാജ്യത്തിൻെറ നിയന്ത്രണം ഏറെറടുത്തിരിക്കുന്നു. നിരത്തുകളിൽ ബോംബുവർഷം. പാലങ്ങൾ തകർത്തുകൊണ്ടിരിക്കുന്നു.

''നാം എന്തുചെയ്യും?'' രാധ ചോദിച്ചു.

''എല്ലാം താത്ക്കാലികമാണ്. ഉടൻ നേരേയാകും''. രമേശ് ആശ്വാസം പകരാൻ ശ്രമിച്ചു.

യുദ്ധരംഗത്തുനിന്നുള്ള വാർത്തകൾ ടി.വി.യിൽ പ്രത്യക്ഷപ്പെടാൻ തുടങ്ങി.

കറുത്ത ശവക്കച്ച കടലിൻെറ നീലിമ മറയ്ക്കുന്നു. കിണറുകളിൽനിന്ന് പൊട്ടിയൊഴുകുന്ന എണ്ണ തീരങ്ങളിൽ കാളിമ പരത്തുന്നു. കാൽവഴുതിയ കടൽപ്പക്ഷികൾ അതിനുള്ളിൽ. രക്ഷപ്പെടാൻ അവ ചിറകടിക്കുന്നു; ജീവനുവേണ്ടി പിടയുന്നു. കഴിയുന്നില്ല. പോററി വളർത്തിയ കടലിൻെറ കൈകളിൽ അവയുടെ ചലനം നിലയ്ക്കുകയായി.

ജാലക വിരിപ്പുകൾ ഇരുൾ വീഴ്ത്തിയ മുറിയിൽ കനത്ത നിശ്ശബ്ദത തളംകെട്ടി. അതിനു സാക്ഷിയായിരിക്കേ വാതിലിൽ ആരോ ശക്തിയായി തട്ടി.

രമേശ് എഴുന്നേററു. രാധ തടയാൻ ശ്രമിച്ചത് ശ്രദ്ധിച്ചില്ല.

വാതിൽ തുറന്നതും രമേശ് പിന്നിലേക്ക് തെറിച്ചതും ഒപ്പം. വേട്ട നായ്ക്കൾ അകത്തു കടന്നു. അവ മുറികളിൽ മണം പിടിച്ചു. രാധയുടെ നേർക്കുനോക്കി മുരണ്ടു. ചാടിവീഴാനുള്ള തക്കം പാർക്കൽ.

''അരുതേ''—രാധയുടെ നിലവിളി തൊണ്ടയിൽ കുരുങ്ങി.

അഗ്നിയുടെ നടുവിൽ സ്വയം കത്തിയെരിയുകയാണെന്ന് രമേശ് അറിഞ്ഞു. എല്ലാ പ്രതിരോധവും വിഫലമാകുന്ന നിമിഷം.

രാധയുടെ നഗ്നമായ ഉദരം. അവിടെ ഒരുരൂപം തെളിയുന്നു. അതിഥിയുടെ മുഖം.

വേട്ടനായ്ക്കളുടെ കണ്ണുകൾ മങ്ങിയോ? അവ ഇരയെ വിട്ട് പിന്തിരിയുകയാണോ?

ഇരുട്ടിൽ വെളിച്ചം വീഴുമ്പോൾ താൻ അമ്മയുടെ കൈകൾക്കുള്ളിലാണെന്ന് രമേശ് അറിഞ്ഞു. ഈററില്ലത്തിൽ ശിശുവിൻെറ കരച്ചിൽ.

''ഈ മൃതഭൂമിയിൽ നിന്നുപറന്നുപോകണം, നമ്മുടെ നാട്ടിലേക്ക്''—രാധ പറഞ്ഞു.

നീർത്തോടുകളുടെ ഒഴുക്കുനോക്കി സ്വയം മറക്കുന്ന ശൈശവം. കൈതക്കാടുകൾ പൂത്തിറങ്ങുന്ന പുഴയോരത്ത് സന്ധ്യയുടെ സൗന്ദര്യം. പക്ഷികളുടെ പാട്ടുകേട്ട് ഉണരുന്ന ഉഷസ്സിൻെറ ഉത്സാഹം.

വരാനിരിക്കുന്ന അതിഥിക്ക് അത് അന്യമാകരുത്.

മഞ്ഞവെയിൽ പരക്കുന്ന ശൂന്യതയിൽ നിന്ന് അകലെ—

ആകാശപ്പക്ഷി ചിറകു വിരിക്കുന്നു.

സ്ത്രീകളും കുട്ടികളുമാണ് യാത്രക്കാര. പുരുഷൻമാർ മറെറാരു ഊഴത്തിനു കാത്തിരിക്കണം.

തലയ്ക്കുമുകളിൽ വട്ടമിടുന്ന കഴുകൻ കൂർത്ത നഖങ്ങളാഴ്ത്തി പറിച്ചെടുക്കുന്നത് തൻെറ ഹൃദയമാണ്; ഞരമ്പുകൾ പൊട്ടി ചോര ഒഴുകുന്നുണ്ട്. ഒന്നും പ്രകടിപ്പിക്കാൻ വയ്യ. വിധിക്കു കീഴടങ്ങുന്ന ഭാവം രമേശിൻെറ കണ്ണുകളിൽ.

രാധ തിരിഞ്ഞുനോക്കി. കൈകൾ ചലിപ്പിക്കാൻ പോലും ശക്തിയില്ലാതെ ശിലയായി മാറിയ രമേശിൻെറ അരികിൽ വീണ്ടും ഓടിയെത്താൻ മനസ്സുതരിച്ചു. ഉള്ളിലുയർന്ന നിലവിളി സ്വപ്നങ്ങളുടെ ശവക്കൂനയിൽ നിശ്ശബ്ദം അടക്കി.

ആകാശപ്പക്ഷി ഇരമ്പി ഉയരുമ്പോഴും രാധ കരഞ്ഞില്ല. താഴെ നഗരം പെട്ടെന്ന് തീക്കടലായിത്തീർന്നത് അവൾ കണ്ടില്ല. ചുററുമുയർന്ന ആർത്തനാദം ശ്രദ്ധിച്ചതേയില്ല. വരാനിരിക്കുന്ന അതിഥിയുടെ കണ്ണുകളുടെ തിളക്കം അവൾ ഓർക്കുകയായിരുന്നു. നിഷ്ക്കളങ്കമായ പുഞ്ചിരിയിൽ രമേശിൻെറ ശൈശവം പോലും തനിക്കു സ്വന്തമാക്കാമെന്ന് അവൾ മോഹിച്ചു.





യശ്പാൽ വിവർത്തനം: കെ.വി. കുമാരൻ

40

സൂര്യാസ്തമനത്തിനും അല്പംമുമ്പുതന്നെ ഉഷ താഴത്തിറങ്ങി. ഡാഡി കുളിച്ച് ഉടുപ്പ് മാറി പാൻറിൽ സൈക്കിൾ ക്ളിപ്പ് ധരിക്കുകയായിരുന്നു.

''ഡാഡി എവിടെയെങ്കിലും പോകുന്നുണ്ടോ?''

''അതേ, മോളേ. കുറച്ചുനേരത്തേക്കു ചുററിത്തിരിഞ്ഞു വരാമെന്നു കരുതി. ഷായെ കണ്ടുമുട്ടിയാൽ ബീർ കൊണ്ടുവരാം. ഇക്കൊല്ലം വാങ്ങാനേ പററിയില്ല.''

''എനിക്ക് ഡാഡിയോടു കുറച്ചു സംസാരിക്കാനുണ്ടായിരുന്നു.'' ഉഷ അല്പം സങ്കോചത്തോടെ പറഞ്ഞു.

''എന്താണു നിൻെറ തെററിദ്ധാരണ?''

''റോസി പറയുകയായിരുന്നു, ഡോക്ടർ സേട്ടിൻെറ മുൻപിൽ ഞാൻ കരയുകയായിവണ്ണം സംസാരിക്കാൻ കഴിഞ്ഞില്ല. എനിക്കിതിൽ വിഷമമുണ്ട്. നിൻെറ മമ്മിക്കുവേണ്ടി ഡോക്ടറോട് ക്ഷമ ചോദിക്കാൻ ഞാൻ തയ്യാറാണ്.

''ഡാഡി, ഡോക്ടർ അനുചിതമായി എന്തെങ്കിലും പറയുകയോ പ്രവർത്തിക്കുകയോ ചെയ്തിട്ടില്ല.'' ഉഷ ഡോക്ടറുടെ പക്ഷംപിടിച്ചുകൊണ്ടു പറഞ്ഞു.

''സേട്ട് വളരെ സൗമ്യനും മാന്യനുമാണെന്ന് എനിക്കറിയാം. എൻെറ വീട്ടിൽനിന്നുണ്ടായ തെററ് സ്വീകരിക്കാൻ ഞാൻ തയ്യാറാണ്. സേട്ട് മാന്യത വിട്ട് പെരുമാറിയെന്ന് ഇവിടെ ആർക്കും പരാതിയില്ല. നിൻെറ മമ്മിയാണെങ്കിൽ തെരുവിൽ കേൾക്കാൻ തുടങ്ങിയ അപവാദംകൊണ്ടു ചിന്തിതയായിരുന്നു. മമ്മിക്കത് അവഗണിക്കാനൊക്കുമോ? അപവാദത്തിനു വഴിവയ്ക്കുന്നതെന്തിന്?''

''തെരുവിലെ അവരുമിവരും പറയുന്നതു അവൾക്കു ലഭിച്ചില്ല. മനസ്സിലുണ്ടായിരുന്ന പരാതി മനസ്സിൽത്തന്നെ കുരുങ്ങിനിന്നു.

സെപ്തംബർ രണ്ടാംവാരത്തിൽ ചിത്രയുടെ കല്യാണമായിരുന്നു.

ഒരാഴ്ച മുമ്പു തന്നെ ഉഷ അവളെ സന്ദർശിച്ചുകൊണ്ടിരുന്നു. വിവാഹത്തലേന്ന് ഉച്ചമുതൽ സന്ധ്യവരെ അവിടത്തന്നെയുണ്ടായിരുന്നു. അർദ്ധരാത്രിക്കായിരുന്നു, മുഹൂർത്തം. വധുവിനെ യാത്രയയ്ക്കാനുള്ള മുഹൂർത്തം പുലർച്ചയ്ക്കു മുമ്പും. ഡാഡിയുടെ അനുവാദം വാങ്ങി ഉഷ രാത്രി മുഴുവൻ അവിടെ തങ്ങി. ചിത്ര ലാഹോറിലേക്കു പുറപ്പെടുകയായിരുന്നു. ഉഷയ്ക്കും ചിത്രയ്ക്കും വേർപാടിൽ വിഷമമുണ്ടായിരുന്നു.

ഉഷയുടെ പെരുമാററത്തിൽ കാര്യമായ മാററമൊന്നും കാണാനുണ്ടായിരുന്നില്ല. എന്നാൽ പതിവില്ലാത്ത ഗൗരവം മുഖത്തു കാണാമായിരുന്നു. അമിതിനോട് ഇടയ്ക്കിടെ

# എന്റെയും നിന്റെയും കഥ അവന്റെയും

രുന്നുവെന്ന് ഡാഡിക്കും മമ്മിക്കും തോന്നിയെന്ന്. എങ്കിൽ അങ്ങനെ ഒരു സംശയം തോന്നിയതിൽ ആശ്ചര്യമുണ്ട്.'' തൊണ്ടയനക്കിക്കൊണ്ട് ഉഷ തുടർന്നു— ''ഞാൻ നേരത്തെ സൂചിപ്പിച്ചതുപോലെ തിരഞ്ഞെടുപ്പിൽ ഫെഡറേഷനുവേണ്ടി പ്രചരണം നടത്തുന്നതു ചിന്തിച്ചിട്ടു വേണം എന്നു പറയാനാണ് ഇത്രയും നാളുകൾക്കുശേഷം അദ്ദേഹം വന്നത്.'' ഡാഡി ശ്രദ്ധിക്കുന്നു എന്ന അർത്ഥത്തിൽ മൂളിക്കൊണ്ടിരുന്നു. ഉഷ തുടർന്നു— ''ഡോക്ടർ വരുന്നതു മമ്മിക്ക് ഇഷ്ടമില്ലെങ്കിൽ അദ്ദേഹത്തെ അപമാനിക്കുന്നതിനു പകരം എന്നോടു പറയാമായിരുന്നു. മമ്മിയുടെ ദേഷ്യത്തിൻെറ കാരണം തന്നെ എനിക്കു മനസ്സിലാകുന്നില്ല. ഞാനെന്തു സമാധാനം പറയും? ഞാനുംകൂടി അപമാനിതയാണ് ഇക്കാര്യത്തിൽ. എനിക്ക് ഒന്നും മറുപടി പറയാൻ കഴിഞ്ഞില്ല. ഡോക്ടർ എഴുന്നേററു പോയപ്പോൾ അപമാനത്തിൻെറ വിഷമമവും സ്വന്തം കഴിവുകേടുമോർത്ത് ഞാൻ കരഞ്ഞുപോയി. അപ്പോൾ ഞാൻ തനിച്ചായിരുന്നു.'' കാര്യങ്ങൾ നല്ല രീതിയിൽ അവതരിപ്പിച്ചു എന്ന സംതൃപ്തിയോടെ ഉഷ നിർത്തി. ഡാഡിയുടെ മനസ്സ് സംശയാതീതമാകണം.

''മോളേ, ഡോക്ടരുടെ മുമ്പിൽ നീ കരഞ്ഞുവെന്ന് ഇവിടെ ആരും പറഞ്ഞിട്ടില്ല. റോസിയുടെ രീതി നിനക്കറിയാമല്ലോ. നീ വിവരമുള്ളവളല്ലേ? റോസി പറഞ്ഞതിനെ ച്ചൊല്ലി നീ എന്തിനു ദേഷ്യപ്പെടുന്നു? നിൻെറ മമ്മിക്ക് ഡോക്ടറോട് കഴിഞ്ഞതവണ നേരാം ഡാഡി മുമ്പൊന്നും ഗൗനിക്കാറില്ലായിരുന്നല്ലോ.''

''അദ്ദേഹത്തിൻെറ ആഗമനം ഏതെങ്കിലും തരത്തിൽ ആവശ്യമായിരുന്നെങ്കിൽ കാര്യം ശരിയാണ്. നേരെമറിച്ച്, അദ്ദേഹത്തിൻെറ സന്ദർശനം നിന്നെ സംബന്ധിച്ചിടത്തോളം അഹിതകരമായിത്തീരുകയായിരുന്നു.''

''അഹിതകരമായിത്തീരുന്നതെങ്ങനെ?'' ഉഷ വിട്ടില്ല. ''സേട്ടിൻെറ സന്ദർശനംകൊണ്ട് സമകാലിക രാഷ്ട്രീയ സ്ഥിതിഗതികളെക്കുറിച്ച് മനസ്സിലാക്കാൻ എനിക്ക് ഏറെ സഹായകമായിരുന്നു.''

''സേട്ടിൻെറ സന്ദർശനത്തിൽ നിനക്ക് കുഴപ്പമൊന്നും കാണുന്നില്ലായിരിക്കും. എന്നാൽ ഞങ്ങൾക്കതു കാണാതിരിക്കാനൊക്കില്ല. നിനക്ക് മമ്മി പറഞ്ഞതു കേൾക്കാമായിരുന്നു. ചുരുങ്ങിയത് സേട്ടിൻെറ സന്ദർശനം കുറയ്ക്കാനെങ്കിലും ശ്രദ്ധിക്കാമായിരുന്നു.''

മകളുടെ മുഖം വിളറിയതു കണ്ടപ്പോൾ പണ്ഡിത്ജി സ്വരമല്പം മൃദുവാക്കിക്കൊണ്ടു തുടർന്നു— ''സമകാലിക രാഷ്ട്രീയ പ്രശ്നങ്ങളെക്കുറിച്ചു ചർച്ച ചെയ്യാൻ നീ സേട്ടിൻെറ സാമീപ്യം ഇഷ്ടപ്പെടുന്നതിൽ തെറ്റൊന്നുമില്ല. എന്നാൽ അതു നിനക്ക് ഹിതകരമായിരിക്കില്ല. നിൻെറ മമ്മിയുടെ വ്യാകുലതയ്ക്കു കാരണവും അതുതന്നെ.''

ഉഷ മുൻകൂട്ടി ആലോചിച്ചുറപ്പിച്ച മുഖവുരയോടെയാണ് പ്രശ്നം അവതരിപ്പിച്ചത്. എന്നാൽ തൻെറ വാദമുഖങ്ങളും വിശദീകരണങ്ങളും മുമ്പോട്ടുവയ്ക്കാനുള്ള സന്ദർഭം ലഹള കൂടും. റോസിയോടും അച്ചരനമ്മമാരോടും പതിവുള്ള സ്നേഹപ്രകടനങ്ങൾ കുറഞ്ഞു.

ചിത്രയുടെ വീട്ടിലേക്കു നടന്നാണ് പോയത്. വീട്ടിന്നു പിന്നിൽ ചുററിത്തിരിഞ്ഞുകൊണ്ടിരിക്കെ ചിത്ര പറഞ്ഞു—'ഇപ്പോൾ നിൻെറ കാലിന് മുടന്തൊന്നും കാണുന്നില്ല.',ആറേഴു ദിവസം മുമ്പ് കപൂറും ഇതേ അഭിപ്രായം പ്രകടിപ്പിച്ചിരുന്നു. ഉഷ ഡോക്ടർ ചൗഹാൻെറ അഭിപ്രായവും ആരാഞ്ഞിരുന്നു. ഡോക്ടർ നടക്കാനുള്ള അനുമതിയും നൽകിയിട്ടുണ്ട്.

സോഷ്യലിസത്തോടും കമ്മ്യൂണിസത്തോടുമുള്ള അമീതിൻെറ താല്പര്യം വർദ്ധിച്ചു വരികയായിരുന്നു. സേട്ട് അമീതിനെ നാഥ്ശാസ്ത്രിക്ക് പരിചയപ്പെടുത്തിയിരുന്നു. റജ്ജ മുഖാന്തിരം എം.എൻ. തിവാരി, ചേതൻ തുടങ്ങിയ കമ്മ്യൂണിസ്ററ് പ്രവർത്തകരേയും പരിചയപ്പെട്ടിരുന്നു. സാഹസിയും ബുദ്ധിമാനുമാണെന്നു മനസ്സിലായപ്പോൾ സഖാക്കൾ അവനെ പ്രോത്സാഹിപ്പിച്ചുകൊണ്ടിരുന്നു. എപ്പോഴും കാണും കൈയിലൊരു പുസ്തകമോ ലഘുലേഖയോ,മാസികയോ. നിരോധിച്ച പ്രസിദ്ധീകരണങ്ങളുമുണ്ടാകും, കൂട്ടത്തിൽ. പണ്ഡിത്ജിക്ക് മകൻെറ ഈ രീതിയിൽ ഭയം തോന്നിയിരുന്നു. ചിലപ്പോൾ ഉപദേശിക്കും— ''മേനേ, നീ എന്തു പഠിക്കാനും മനസ്സിലാക്കാനും ആഗ്രഹിക്കുന്നുവെങ്കിലും അതുചെയ്തോ. എന്നാൽ നിൻെറ കോഴ്സിൻെറ പഠിത്തമാണ് മുഖ്യമെന്നു മറക്കരുത്. ക്ളാസ്സോടെ പാസ്സാകുകയെന്നത് പ്രധാനമാണ്.''



''കോഴ്സിനെ ഞാൻ ഒരിക്കലും അവഗണിച്ചിട്ടില്ല, ഡാഡീ'' അമീത് അച്ചരനെ സമാധാനിപ്പിക്കും. ''പരീക്ഷ കഴിയുമ്പോൾ ഡാഡിക്കതു മനസ്സിലാകും.'' പണ്ഡിത്ജി അദ്ധ്യാപകരോടും ഇടയ്ക്കിടെ അന്വേഷിക്കാറുണ്ട്. സന്തോഷകരമായ മറുപടിയാണ് കിട്ടാറ്. മകൻെറ കഴിവിൽ സന്തോഷം തോന്നാറുണ്ട്.

ഒക്ടോബർ മാസത്തെ മൂന്നാം ശനിയാഴ്ച പത്തരമണിക്ക് യൂണിവഴ്സിററിയിലേക്കു പുറപ്പെടുകയായിരുന്നു. അപ്പോഴാണ് മിസ്സസ്സ് സിംഹ് വന്നത്. ''മോളെ കണ്ടിട്ട് ദിവസമെത്രയായി! ഇന്ന് വീട്ടിലേക്കുവരണം. നിനക്ക് ഇഷ്ടപ്പെട്ട സാധനങ്ങൾ ഉണ്ടാക്കുന്നുണ്ട്—മാനിറച്ചി പൊരിച്ചത്.''

''മാൻ എവിടുന്നു വന്നു, ആൺടീ?'' ഉഷ ഉത്സാഹപൂർവ്വം തിരക്കി. ''പതിവിലും നേരത്തെ വരണോ? ഉച്ചയ്ക്കുശേഷം ഇന്ന് ഞങ്ങൾ ഫ്രീയാണ്.''

മൂന്നു മണിക്ക് ഉഷ തിരിച്ചെത്തി. ക്രിസ്ത്യൻ കോളേജുകളും ശനിയാഴ്ച ഉച്ചയ്ക്കുശേഷം അടയ്ക്കുമായിരുന്നു. അതുകൊണ്ട് പണ്ഡിത്ജിയും എത്തിച്ചേർന്നു. മുറിയിൽച്ചെന്നു കിടന്നപ്പോൾ കണ്ണടച്ചുപോയി. മമ്മി വിളിച്ചപ്പോഴാണുണർന്നത്. മുഖം കഴുകി. സാരി മാററണമെന്നു തോന്നിയില്ല. മമ്മി പറഞ്ഞു— ''മുടിയൊന്നു ചീക്. എന്തൊരു വൃത്തികെട്ട സ്വഭാവം! സാരി മാററാതെ കിടന്നു. അതാകെ ചുളിഞ്ഞിരിക്കുന്നു. ഇനി അതേ ഉടുപ്പിലാണോ പോകുന്നേ?''

''ഇത്ര അടുത്തുപോകുമ്പോൾ സാരി മാററണോ?''

''കുറച്ച് വെടിപ്പായി ഇരുന്നാലെന്താ ചേതം? സ്വന്തം പൊസിഷ്യനും സ്റ്റാറ്റസും മറക്കരുത്. യൂണിവേഴ്സിററിയിലല്ലേ, പഠിക്കുന്നത്?''

ഇളം ചുകപ്പു നിറത്തിൽ ദൂരെ ദൂരെ പ്രിൻറുള്ള നല്ല ബോർഡറോകൂടിയ ഒരു ആകർഷകമായ സാരി മമ്മി പെട്ടിയിൽ നിന്നെടുത്തു. ഇളയമ്മ ജബൽപ്പൂരിൽ നിന്നും മമ്മിക്കയച്ചുകൊടുത്തതാണ്.

''അയൽവക്കത്ത് പോകാൻ എന്തിനാ മമ്മീ ഈ സാരി''

''ഇതിനെന്തുണ്ട്, വിശേഷം? നേരത്തേ ഉടുത്തതല്ലേ? കൈയിൽ കിട്ടിയത് ഇതാണ്. സിൽക്കു സാരി ധരിക്കേണ്ട കാലാവസ്ഥയല്ല, ഇത്.''

''അവിടെ വേറെ ആരാ ഉണ്ടാകുക?'' ഉഷ അന്വേഷിച്ചു.

''എനിക്കെന്തറിയാം? ചൗഹാനും മിസ്സസ്സും ഇല്ലാതിരിക്കില്ല. സിംഹിൻെറ അതിഥികളുണ്ട്. ബരേലിയിൽ നിന്നും വന്നിട്ട്.''

ഉഷ ഒരുങ്ങി. ഇത്തരം സന്ദർഭങ്ങളിൽ മമ്മി പോകാറില്ല! എന്നാൽ ഇന്നുണ്ട് മമ്മിയും പുറപ്പെട്ടിരിക്കുന്നു. ഒന്നാന്തരം സാരിയാണ് ധരിച്ചിരിക്കുന്നത്.

സിംഹിൻെറ വീട്ടിലെത്തിയപ്പോൾ പരിപാടിക്കു പ്രത്യേക ഉദ്ദേശ്യമുള്ളതായിത്തോന്നി, ഉഷയ്ക്ക്. സിംഹ് അതിഥികളെ പരിചയപ്പെടുത്തി. സിംഹിൻെറ അളിയൻെറ ഇളയമകൻ കെ.എസ് ടോബിയും അവൻെറ ഏടത്തിയമ്മയും. ടോബിക്ക് റെയിൽവേയിലാണ് ജോലി—അസിസ്ററൻറ് ഡിവിഷനൽ എൻജിനീയർ. ഉദ്യോഗക്കയററത്തിന് നല്ല സാദ്ധ്യതയുണ്ട്. ആകർഷകമായ പെരുമാററം.

പരിചയപ്പെടുത്തിലുനശേഷം ചീട്ടുകളിക്കാനിരുന്നു. മിസ്സസ്സ് സിംഹും ടോബിയും ഒരു പക്ഷത്തും ഉഷയും പണ്ഡിത്ജിയും മറു



പക്ഷത്തും. മിസ്ററർ സിംഹ് ടോബിയുടെ അഭിരുചികളെക്കുറിച്ച് വാതോരാതെ സംസാരിച്ചുകൊണ്ടിരുന്നു. അവൻെറ ഏടത്തിയമ്മയെക്കുറിച്ചും.

ടോബിക്ക് ആകർഷകമായ വ്യക്തിത്വമുണ്ട്. നല്ല ഉയരം, ഒത്ത ശരീരം, വിരിഞ്ഞ മാറ്, ഉരുണ്ട മുഖം, ഇടതൂർന്ന മുടി, വ്യക്തിത്വത്തിനു ചേർന്ന ഉടുപ്പും.

സിംഹ് ടോബിയെക്കുറിച്ചുള്ള വിവരണം തുടർന്നു—''ടോബിക്ക് രണ്ടു കാര്യത്തിലാണഭിരുചി—ഹൺടിങ്ങും റീഡിംഗും.''

കളി കഴിയുമ്പോൾ മണി അഞ്ചര. സിംഗ് പദ്മയെ വിളിച്ചുപറഞ്ഞു—'ആൺടിയോട് ചായ കൊണ്ടുവരാൻ പറ'

പാർട്ടിയുടെ ഉദ്ദേശ്യം വ്യക്തമായതോടെ ഉഷയ്ക്ക് എഴുന്നേററുപോകാൻ തോന്നി. പാർട്ടിക്ക് വന്നിട്ട് അതിൽ പങ്കെടുക്കാതെ പോകുന്നത് ശരിയല്ലല്ലോ എന്നു കരുതി തങ്ങി.

''ഹലോ'' എന്ന സംബോധനയോടെ ചൗഹാൻ ദമ്പതികൾ പ്രവേശിച്ചു. കൂടെ റീട്ടയുമുണ്ട്. ചൗഹാൻ ദമ്പതികൾക്ക് സിംഹ് ടോബിയെ പരിചയപ്പെടുത്തി.

ഉഷ തിന്നുവെന്നും കുടിച്ചുവെന്നും മാത്രം വരുത്തി. പാർട്ടി കഴിഞ്ഞ ഉടനെ എഴുന്നേററോടുന്നതു ശരിയല്ലല്ലോ. അപ്പോഴേക്കും രണ്ടാംവട്ടം കളിതുടങ്ങി. ''ഞാൻ കളിക്കുന്നില്ല. നോക്കിയിരിക്കാം.'' ഉഷ പറഞ്ഞു. പേഷ്യൻസ് കാത്തു നില്ക്കുന്നുവെന്നു പറഞ്ഞ് ഡോക്ടർ ചൗഹാൻ സ്ഥലം വിട്ടു. ഉഷ മിസ്സസ്സ് സിംഹിൻെറ കാതിൽ മന്ത്രിച്ചു— ''എനിക്കു വേഗത്തിൽ പോകണം.'' മിസ്സസ്സ് സിംഹ് വിടാനുള്ള ഭാവമില്ല— ''ഊണുകഴിഞ്ഞിട്ടേ പോകാനൊക്കൂ.'' ''എനിക്കു പോകാതെ പറ്റില്ലാ ആൺടി'' ഉഷ ഉച്ചത്തിൽത്തന്നെ പറഞ്ഞു. ''നാളെ എനിക്ക് ഡോക്ടർ അസ്ഥാനയക്കിന് അദ്ദേഹത്തിൻെറ ഒമ്പതു ലക്ചർ ക്ളാസ്സിൻെറ നോട്ടു കാണിക്കണം. ഒരുപാടു എഴുതാനുണ്ട്. ഞങ്ങളുടെ മാർക്ക് അദ്ദേഹത്തിൻെറകൈയിലല്ലേക?''

മകളുടെ മനസ്സിലിരുപ്പ് മനസ്സിലാക്കിയ പണ്ഡിത്ജി പറഞ്ഞു ''നില്ക്കാൻ നിവൃത്തിയില്ലെങ്കിൽ നിർബന്ധിക്കേണ്ട.''

ഉഷ പോകാൻ പുറപ്പെട്ടപ്പോൾ ടോബി എഴുന്നേററുനിന്നു—'ഗ്രേററ് പ്ളഷർ റ്റു മീററ് യൂ......ബായ്.....ബായ്....''

ചൊവ്വാഴ്ച ഉഷ നാലുമണിക്ക് യൂണിവേഴ്സിററിയിൽനിന്നും മടങ്ങുമ്പോൾ മിസ്സസ്സ് സിംഹിൻെറ ദൃഷ്ടിയിൽപ്പെട്ടു. ഉടനെ വിളിച്ചു— ''ഉഷാ, വാ, പറയട്ടെ.''

ഉഷ സൈക്കിൾ ചുമരോടു ചേർത്തുവച്ച് അകത്തുകയറി. അതുമിതും പറഞ്ഞുകഴിഞ്ഞപ്പോൾ മിസ്സസ്സ് സിംഹ് ചോദിച്ചു— ''അന്നെന്തേ നീ വേഗത്തിൽ പൊയ്ക്കളഞ്ഞത്? ഹൌ ഡു യു ഥിംക് എബൊട്ട് ടോബി?''

ഈ ചോദ്യം ഉഷ പ്രതീക്ഷിച്ചിരുന്നു.

''ആൺടി ഉദ്ദേശിക്കുന്നത് ആ ശിക്കാരി എൻജിനീയറെയല്ലേ? രണ്ടു കൈയുമുയർത്തി ഉഷ പറഞ്ഞു. നൈസ് ഫെലോ....എൻറർടേനിങ്ങ്.''

ഉഷ ടോബിയെ ശിക്കാരിയും രസികനും മാത്രമായിക്കണ്ടത് മിസ്സസ്സ് സിംഹിൻെറ ഉത്സാഹം മന്ദീഭവിപ്പിച്ചു. എങ്കിലും തുടർന്നു— ''നിൻെറ ഡാഡിക്കും മമ്മിക്കും നന്നെ ഇഷ്ടപ്പെട്ടു. വെള്ളിയാഴ്ച അവർ ഗോറഖ്പൂരിൽനിന്നും മടങ്ങും. ശനിയാഴ്ച ഇവിടെ തങ്ങും. നിൻെറ അഭിപ്രായമറിഞ്ഞാൽ സംസാരിക്കാവുന്നതാണ്. അവൻനിന്നെ വളരെ പുകഴ്ത്തിപ്പറയുന്നുണ്ടായിരുന്നു.''

''എന്നെ എന്തു പുകഴ്ത്താൻ! സ്വന്തം രീതിയിൽ അദ്ദേഹം നല്ല മനുഷ്യനാണ്.

മമ്മിയുടെ കാര്യം ഇരിക്കട്ടെ. എനിക്ക് ഇത്തരം കാര്യങ്ങളിൽ ഉറച്ച അഭിപ്രായങ്ങളുണ്ട്......' കാര്യം ഡാഡിയുടേയും മമ്മിയുടേയും അടുത്തെത്തുമെന്നറിയാമായിരുന്നു. അതുകൊണ്ട് അല്പം മയപ്പെടുത്തിക്കൊണ്ടു തുടർന്നു—''ഇനി എല്ലാ കാര്യങ്ങളും എം.എ. ഫൈനൽ കഴിഞ്ഞിട്ട്. എന്നാൽ ആൺടി, എങ്ങാനും ഒരു ജോലി തരപ്പെടുകയാണെങ്കിൽ പോകാനും തയ്യാറാണ്. എം.എ പ്രൈവററായി എഴുതാം.''

''നീ ജോലിക്കു പോകുന്നോ?''

''ആൺടി എം.എ ഫൈനൽ ആകുമ്പോഴേക്കും പതിനേഴുകൊല്ലത്തെ പഠിത്തമാവും. ഡാഡിയും മമ്മിയും എനിക്കുവേണ്ടി ചോര നീരാക്കിയത് കെട്ടുന്ന പുരുഷൻെറ വീട്ടിൽ റോസിയെപ്പോലെ വീട്ടുവേല ചെയ്യാനല്ലല്ലോ. ആൺടി വൈഫെന്നുവച്ചാൽ, വൈസ്റോയിയുടേതായാലും ആശ്രിതമാത്രം. ആത്മാഭിമാനവും അന്തസ്സും സ്വന്തം കാലിൽ നില്ക്കുന്നവർക്കുമാത്രം.....'ഉഷ കാര്യം കണക്കിലേറെ വ്യക്തമാക്കി.

ഉഷയുടെ പ്രതികരണം പണ്ഡിത്ജിയുടേയും ഭാര്യയുടേയും അടുത്തെത്തി. പണ്ഡിത്ജി അതുനേരത്തെ ഊഹിച്ചതായിരുന്നു. എന്നാൽ എളുപ്പത്തിൽ ആശ കൈവെടിയുന്ന കൂട്ടത്തിലല്ല, മിസ്സസ്സ് പണ്ഡിത്. ഉദ്യോഗം ഭരിക്കാനുള്ള ഉഷയുടെ ഉദ്ദേശ്യമറിഞ്ഞപ്പോൾ പറഞ്ഞു—'ഓക്ക് പിരാന്ത്ന്ന്!'. എന്നാൽ പണ്ഡിത്ജിക്കു ചിന്തിക്കാതിരിക്കാൻ കഴിഞ്ഞില്ല. എം.എ. പൂർത്തിയാകുംമുമ്പേ ഉദ്യോഗം നോക്കാനുള്ള തിടുക്കത്തിനുപിന്നിൽ ഡോക്ടർ സേട്ട് സംഭവത്തിൻെറ പ്രതിഷേധമാണെന്നു മനസ്സിലാക്കാൻ അദ്ദേഹത്തിനു വിഷമമുണ്ടായില്ല. പ്രതിഷേധവും ദേഷ്യവുമൊക്കെ ക്രമത്തിൽ കെട്ടടങ്ങുമെന്നു കരുതിയതാണ്.

പണ്ഡിത്ജി സന്ദർഭം നോക്കിയിരിക്കയായിരുന്നു. അദ്ദേഹത്തിൻെറ മനസ്സിൽ യോഗ്യനായ ഒരു ക്രിസ്ത്യൻ യുവാവുണ്ട്. ഒമ്പതുകൊല്ലം മുമ്പ് ശിഷ്യനായിരുന്നു ആവൻ. എം.എസ്സ്സിക്കുശേഷം മെട്രോളജിക്കൽ സർവ്വേ ഓഫ് ഇന്ത്യയിൽ ജോലിനോക്കുന്നു. വളരെ സൗമ്യൻ. അദ്ധ്യായന ശീലമുള്ള ആൾ. ചെലപ്പോഴൊക്കെ എഴുത്തുകുത്തുകൾ നടത്താറുണ്ട്. ക്രിസ്തുമസ്സ് അവധിക്കു ലക്നോവിലേക്കു വരാൻ സാദ്ധ്യതയുണ്ട്. മിസ്സസ്സ് പണ്ഡിതാണെങ്കിൽ അവരെ കണ്ടെത്താനുള്ള വെപ്രാളത്തിൽ ആഗറയ്ക്കും ജബൽപ്പൂരേക്കും ലാഹോറിലേക്കും തുരുതുരെ കെത്തഴുതിക്കൊണ്ടിരുന്നു.

ഒക്ടോബർ മാസത്തെ അവസാനത്തെ ദിവസം. സുഖകരമായ കാലാവസ്ഥ. അമിത് കോളജിൽനിന്നു വന്ന ഉടനെ ചേച്ചിയോട് എന്തോ പറഞ്ഞു. പണ്ഡിത്ജി ചായയും കുടിച്ച് ഝായുടെ വീട്ടിൽ സംഗീത സദസ്സിൽ പങ്കെടുക്കാൻ പോയി. അമിത് അമ്മയോടു പറഞ്ഞു—''മമ്മീ, ആചാര്യ നരേന്ദ്രദേവിൻെറ പ്രസംഗമുണ്ട്. ഞാനും ചേച്ചിയും കേൾക്കാൻ പോകുന്നു.''രണ്ടുപേരും നടന്നുതന്നെ പോയി.

പ്രസംഗം സമരസമിതി ഓഫീസിലായിരുന്നു. പത്രങ്ങളിൽ ബ്രിട്ടനും ഫ്രാൻസും നാസി ജർമ്മനിയുമായി സന്ധിയിലേർപ്പെട്ട വാർത്ത വന്നപ്പോൾ നാട്ടിലാകെ ഒരിളക്കം. ''സാമ്രാജ്യത്വത്തിൻേറയുംമുതലാളിത്തത്തിൻേറയും ആക്രമണരീതി'' എന്നതായിരുന്നു പ്രസംഗ വിഷയം. ഉഷയ്ക്ക് ആചാര്യജിയെ കാണാനും പ്രസംഗം കേൾക്കാനും അതിയായ താല്പര്യമുണ്ടായിരുന്നു.. അമിത് സൂചിപ്പിച്ചപ്പോൾ ഉത്സാഹം വർദ്ധിച്ചു. വിസ്തൃതമായ ഹാൾ. പരവതാനി വിരിച്ച നിലത്താണ് എല്ലാവരും ഇരുന്നിരിക്കുന്നത്. ആചാര്യജിയും ചമ്രം പടിഞ്ഞിരുന്നു. ഉഷയ്ക്ക് ആചാര്യജിയെ പരിചയമില്ലായിരുന്നു. അമിതിനു പരിചയമുണ്ട്. ആചാര്യജിയുടെ ഒരുവശത്ത് ഡി.പി.എസ് സിഹ്ന ഇരുന്നിരുന്നു. മറുവശത്ത് പ്രഭുവും സഖാവുമായ മഹമൂദ് ജാഫർ. ശ്രോതാക്കളിൽ ഡോക്ടർ റഷീദും ഒരു മഹതിയും ഏററവും മുന്നിലുണ്ട്.

തുടരും







ഡോ: ആർ. പ്രസന്നൻ

നാല്പത്തെട്ട്

നിയമസഭയിൽ നിശ്ശബ്ദനായി

# ജോൺ ജേക്കബിന്റെ കുരിശുയുദ്ധം

സവിശേഷമായ വ്യക്തിത്വത്തിൻെറ ഉടമയെന്ന്, ആ വിശേഷണത്തിൻെറ അനുയോജ്യതയെപ്പററി വേണ്ടത്ര ആലോചിക്കാതെ, പലരെയും കുറിച്ച് നാം പറയാറുണ്ട്. യഥാർത്ഥത്തിൽ ആ വിശേഷണത്തിന് ഇണങ്ങുന്നവർ അവരിൽ എത്രയോ അപൂർവ്വമാണ്. അവരുടെ കൂട്ടത്തിൽപ്പെടുന്ന ഒരു അസാധാരണ വ്യക്തിയായിരുന്നു ശ്രീ. ഇ. ജോൺ ജേക്കബ്.

ശ്രീ. ജോൺ ജേക്കബ്ബിനെ ഒരുതവണയെങ്കിലും കാണുകയും അദ്ദേഹവുമൊത്ത് കുറച്ചുസമയം ചെലവഴിക്കുകയും ചെയ്തിട്ടുള്ള ഒരാൾക്കും അദ്ദേഹത്തെ ഒരിക്കലും മറക്കുവാൻ കഴിയുകയില്ല. ആർക്കും വഴങ്ങാത്ത കുസലററ അദ്ദേഹത്തിൻെറ പ്രകൃതം പോലെ ഒതുങ്ങാതെ തലയുയർത്തി നില്ക്കുന്ന വെള്ളികെട്ടിയ സമൃദ്ധമായ തലമുടിയും, മേൽച്ചുണ്ട് മറച്ചുനില്ക്കുന്ന വമ്പൻമീശയും, വെളുത്ത ദന്തനിര മുഴുവൻ കാട്ടി അകലങ്ങളിൽപ്പോലും മാറെറാലിക്കൊള്ളുന്ന പൊട്ടിച്ചിരിയും, ദേഷ്യംപിടിക്കുമ്പോൾ അടക്കുവാനാവാതെ വിറച്ച് മുഖമാകെ വക്രിപ്പിച്ചുകൊണ്ടുള്ള അട്ടഹാസവും എല്ലാം എളുപ്പം മനസ്സിൽനിന്നും മാഞ്ഞുപോകുകയില്ല. കാഴ്ചയിൽ പരുക്കനും ക്ഷിപ്രകോപിയുമായി തോന്നുമെങ്കിലും, അടുത്തു പരിചയപ്പെടുമ്പോൾ, നിർമ്മലവും സ്നേഹനിർഭരവുമായ ഹൃദയമാണ്, ദൃഢവും ഇരുണ്ടതുമായ ആ ശരീരത്തിനുള്ളിൽ കുടികൊള്ളുന്നതെന്നു മനസ്സിലാകും.

പ്രസിദ്ധമായ ഇലഞ്ഞിക്കൽ കുടുംബത്തിലെ അംഗം; പ്രഗല്ഭനായ ശ്രീ. ഇ.ജെ. ജോണിൻെറ പുത്രൻ; പ്രശസ്തനായ ശ്രീ. ജോൺ ഫിലിപ്പോസിൻെറ കനിഷ്ഠ സഹോദരൻ; കൗമാരം കടക്കുന്നതിനുമുമ്പ് മർച്ചൻറ് നേവിയിൽ ചേർന്ന് ഉലകം മുഴുവനും ചുററുകയും മഹായുദ്ധകാലത്ത് കരസേനയിൽ കമ്മിഷൻഡ് ഓഫീസറാവുകയും ചെയ്തശേഷം, യൗവനം കത്തിനില്ക്കുമ്പോൾ എല്ലാം ഉപേക്ഷിച്ച് നാട്ടിൻപുറത്തെ കൃഷീവലനായിത്തീർന്ന ധീരസാഹസികൻ--ഇതൊക്കെയാണ് കഥാപുരുഷനായ ശ്രീ. ജോൺ ജേക്കബ്.

കടലിൽനിന്നു കരയിലേക്കു കയറിയ ജേക്കബ്ബിൻെറ കായൽക്കൃഷിയിലായി കമ്പം. അവിടെയും മിടുക്കു കാട്ടാൻ അധികകാലം വേണ്ടിവന്നില്ല. ജന്മസിദ്ധമായ നേതൃത്വഗുണം അദ്ദേഹത്തെ കുട്ടനാടൻ കർഷകരുടെ കണ്ണിലുണ്ണിയും നായകനുമാക്കി. പഴയ പടത്തലവന് കുട്ടനാടൻ പാടങ്ങളിൽവച്ച് സമരവീരരായ കർഷകത്തൊഴിലാളികളുടെ സംഘടിതശക്തിയുമായി പലപ്പോഴും ഏററുമുട്ടേണ്ടിവന്നു. വെള്ള യൂണിഫോമും വെള്ളത്തൊപ്പിയും ധരിച്ച് അററൻഷനായി നിന്ന് സല്യൂട്ടുചെയ്ത നാവികൻ, ദേഹം മറയ്ക്കാൻ മുട്ടോളമെത്തുന്ന തോർത്തുമുണ്ടും തലയിൽ തൊപ്പിപ്പാളയും കൈയിൽ കുറുവടിയുമായി പുനരവതാരം ചെയ്തു. ''എന്താ നിങ്ങടെ പരിപാടി--അടിയാ ഞങ്ങടെ പരിപാടി'' എന്ന് പ്രതിയോഗികൾക്കു മനസ്സിലാകുന്ന ഭാഷയിൽ വിളിച്ചുപറയാനും മടികാട്ടിയില്ല. അങ്ങനെ 'നിരണം ബേബി' കുറഞ്ഞൊരു കാലത്തിനുള്ളിൽ തൊഴിലാളിവർഗ്ഗപ്പാർട്ടികളുടെ നോട്ടപ്പുള്ളിയും മുഖ്യശത്രുവുമായി.

കർഷകതാല്പര്യങ്ങൾ പരിരക്ഷിക്കുവാൻ രാഷ്ട്രീയ സ്വാധീനം കൂടിയേ തീരൂ എന്നു മനസ്സിലാക്കിയ ശ്രീ. ജോൺ ജേക്കബ്ബിന്, കർഷകപ്രമാണിമാരെ 'കായൽരാജാക്കന്മാരായി' കണ്ടിരുന്ന കോൺഗ്രസ്സുമായി ഇണങ്ങിപ്പോകാൻ കഴിഞ്ഞില്ല. അങ്ങനെ അദ്ദേഹം കേരളാകോൺഗ്രസ്സിൻെറ സ്ഥാപക നേതാക്കന്മാരിൽ ഒരാളായി.

ശ്രീ. ജോൺ ജേക്കബ്ബിൻെറ വിശ്വരൂപം കാണാൻ കഴിഞ്ഞത് കർഷകത്തൊഴിലാളി നിയമം നിയമസഭയിൽ അവതരിപ്പിച്ചതോടുകൂടിയാണ്. ബില്ലിനെതിരായി പുറത്തു നടത്തിയ അതിശക്തമായ പ്രചാരണത്തിൻെറ മാറെറാലി നിയമസഭയ്ക്കകത്തും മുഴങ്ങിക്കേട്ടു. ബിൽ പൈലററു ചെയ്ത മന്ത്രിക്കെതിരായി നടത്തിയ ചില പരാമർശങ്ങൾ മാന്യതയുടെയും മര്യാദയുടെയും അതിരുകൾക്കു പുറത്തുള്ളവയായിരുന്നു. ഡഫ്രിനിൽ നിന്നു നേടിയ പോളിഷും പെരുമാററരീതിയും കുട്ടനാടൻ പാടങ്ങളിലെ ചെളിവെള്ളത്തിൽ കലങ്ങിപ്പോയോ എന്നു കണ്ടിരുന്നവർ സംശയിച്ചുപോയി.

ബിൽ നിയമസഭയിൽ അവതരിപ്പിച്ച അവസരത്തിൽത്തന്നെ ശ്രീ. ജോൺ ജേക്കബ്ബിൻെറ നേതൃത്വത്തിൽ കേരളാകോൺഗ്രസ് അംഗങ്ങൾ ശക്തമായ ആക്രമണം നടത്തി. കർഷകൻെറയും കർഷകത്തൊഴിലാളിയുടെയും താല്പര്യങ്ങൾ വിഭിന്നമല്ലെന്നും കാർഷികാഭിവൃദ്ധിയിലൂടെ മാത്രമേ അവ സംരക്ഷിക്കപ്പെടുകയുള്ളൂവെന്നും വിവാദവിഷയമായ ബിൽ നടപ്പിലായാൽ കാർഷികമേഖലയാകെ സംഘർഷവും സംഘട്ടനങ്ങളും ഉണ്ടാകുമെന്നുമായിരുന്നു അദ്ദേഹത്തിൻെറ അഭിപ്രായം. ശക്തവും അല്പം പരുഷവുമായ ഭാഷയിൽ അദ്ദേഹം തൻെറ അഭിപ്രായം ആവർത്തിച്ച് അവതരിപ്പിക്കുകയും ചെയ്തു.

1972 നവംബറിൽ സെലക്ട് കമ്മിററിയുടെ പരിഗണനയ്ക്കായി അയച്ച ബിൽ സൂക്ഷ്മപരിശോധയ്ക്കുശേഷം ഭേദഗതി നിർദ്ദേശങ്ങളോടെ തിരിച്ചെത്തിയത് 1974 ഫെബ്രുവരിയിലാണ്. ഒരുവർഷത്തിലേറെ നീണ്ടുനിന്ന ഈ കാലയളവിൽ കമ്മിററി വിവിധ ജില്ലാകേന്ദ്രങ്ങളിൽവച്ച് ബില്ലിലെ വ്യവസ്ഥകളെക്കുറിച്ച് തല്പരരായ വ്യക്തികളിൽനിന്നും സംഘടനകളിൽനിന്നും 'തെളിവെടുപ്പ്' നടത്തുകയുണ്ടായി. 42 സംഘടനകളുടെ പ്രതിനിധികളുൾപ്പെടെ 81 പേർ കമ്മിററിമുമ്പാകെ ഹാജരായി അവരുടെ അഭിപ്രായങ്ങൾ പ്രകടിപ്പിച്ചു.

കമ്മിററി സന്ദർശിച്ച സ്ഥലങ്ങളിലെല്ലാം കർഷകത്തൊഴിലാളികളുടെയും കർഷകരു

**കാ**വി വസ്ത്രങ്ങളും കാതിൽ കല്ലുവച്ച കുണ്ഡലങ്ങളും മറ്റും ഔദ്യോഗിക സ്ഥാനങ്ങളലങ്കരിക്കുന്ന അത്യുന്നതൻമാരുടെ അംഗീകൃത വേഷഭൂഷാദികളാകുന്നതിന് എത്രയോ മുമ്പുതന്നെ, ഒരുകാലത്ത് യൂണിഫാറം മാത്രം ധരിച്ചു പരിശീലിച്ച ശ്രീ. ജോൺ ജേക്കബ് ഒരു വേഷവിപ്ളവം നടത്തുകയുണ്ടായി.



ജോൺ ജേക്കബ്

ടെയും പ്രതിനിധികൾ ഒപ്പത്തിനൊപ്പം തെളിവു നല്കാൻ എത്തിയിരുന്നു. ബിൽ അവതരിപ്പിക്കുന്നതിനുമുമ്പ് പല സ്ഥലങ്ങളിലും കർഷകരുടെ സംഘടനകൾ നിലവിലുണ്ടായിരുന്നില്ല. അപൂർവ്വം കേന്ദ്രങ്ങളിലൊഴികെ മററു സ്ഥലങ്ങളിൽ നിലവിലുണ്ടായിരുന്ന സംഘടനകൾ നാമമാത്രമായിരുന്നു. ചുരുങ്ങിയ കാലത്തിനുള്ളിൽ പ്രധാനപ്പെട്ട കാർഷിക മേഖലകളിലെല്ലാം കർഷകസംഘടനകൾ രൂപീകരിക്കുകയും പ്രവർത്തനരഹിതമായി കഴിഞ്ഞിരുന്നവ പുനരുജ്ജീവിപ്പിക്കുകയും ചെയ്യുന്നതിൽ ശ്രീ. ജോൺ ജേക്കബ് പ്രകടിപ്പിച്ച സംഘടനാപാടവവും കർമ്മകുശലതയും തഴക്കം വന്ന രാഷ്ട്രീയ—തൊഴിലാളി നേതാക്കന്മാരെപ്പോലും അതിശയിക്കുന്ന തരത്തിലായിരുന്നു. വിവിധ കേന്ദ്രങ്ങളിൽ വച്ച് സെലക്ട് കമ്മിററിമുമ്പാകെ തെളിവു നല്കാൻ ഹാജരായ കർഷക പ്രതിനിധികളുടെ ചെറുപ്രസംഗങ്ങളിലും പ്രസ്താവനകളിലുമെല്ലാം മാറെറാലിക്കൊണ്ടത് ബേബിച്ചായന്റെ ഉറച്ച ശബ്ദമായിരുന്നു എന്നു പറഞ്ഞാൽ കഴിഞ്ഞല്ലോ.

കാവിവസ്ത്രങ്ങളും കാതിൽ കല്ലുവച്ച കുണ്ഡലങ്ങളും മററും ഔദ്യോഗികസ്ഥാനങ്ങളലങ്കരിക്കുന്ന അത്യുന്നതന്മാരുടെ അംഗീകൃത വേഷഭൂഷാദികളാകുന്നതിന് എത്രയോ മുമ്പുതന്നെ, ഒരുകാലത്ത് യൂണിഫോറം മാത്രം ധരിച്ചു പരിശീലിച്ച ശ്രീ. ജോൺ ജേക്കബ്, ഒരു 'വേഷവിപ്ളവം' നടത്തുകയുണ്ടായി.

സെലക്ട് കമ്മിററി റിപ്പോർട്ടു ചെയ്ത പ്രകാരമുള്ള കർഷകത്തൊഴിലാളി ബിൽ ബഡ്ജററ് സമ്മേളനത്തിൽ അവതരിപ്പിച്ചു പാസാക്കുമെന്ന് നേരത്തേ പ്രഖ്യാപിച്ചിരുന്നതിനാൽ, ശ്രീ. ജോൺ ജേക്കബ് മുണ്ടും തോർത്തും മാത്രം ധരിച്ചാണ് നിയമസഭാസമ്മേളനത്തിനെത്തിയത്. അർദ്ധനഗ്നനായ ഉൾനാടൻ കർഷകനുമായി താദാത്മ്യം പ്രാപിക്കാനായിരുന്നു അദ്ദേഹത്തിന്റെ ശ്രമം. 1967-ൽ 'മാർക്സിസ്ററ് പാർട്ടിയുടെ നേതൃത്വത്തിലുള്ള മന്ത്രിസഭ അധികാരത്തിലേറിയപ്പോൾ അദ്ദേഹം 'ദീക്ഷാവ്രത'മെടുത്തതും, ശ്രീ. നമ്പൂതിരിപ്പാട് രാജിവച്ചു പുറത്തുപോയ ദിവസം, ഇടതൂർന്നു നീണ്ടുവളർന്ന താടിയെടുത്ത് മിനുക്കിയ മുഖവുമായി പ്രത്യക്ഷപ്പെട്ടതുമെല്ലാം അക്കാലത്തു വളരെ വാർത്താപ്രാധാന്യം നേടിയ സംഭവങ്ങളാണ്. കർഷകനെ മുടിക്കാനും കർഷകവൃത്തിയെ തകർക്കാനും കരുതിക്കൂട്ടി കൊണ്ടുവന്നിട്ടുള്ളതെന്ന് അദ്ദേഹം ധരിച്ചിരുന്ന നിയമത്തെ പല്ലും നഖവുമുപയോഗിച്ച് എതിർക്കുവാനുള്ള ഉഗ്രപ്രതിജ്ഞയോടെയാണ് കൃഷീവലവേഷധാരിയായി അദ്ദേഹം നിയമസഭാവേദിയിൽ പ്രത്യക്ഷനായത്. ബേബിച്ചായന്റെ സഭാപ്രവേശം പത്രങ്ങൾക്ക് 'വേലികെട്ടിയ' വാർത്തയായി.

സഭയ്ക്കകത്തും സ്വാഭാവികമായി ശ്രീ. ജോൺ ജേക്കബ്ബിന്റെ വേഷം പരാമർശവിഷയമായി. പലരും പലതും പറഞ്ഞു. ശ്രീ. പി.വി. ശങ്കരനാരായണന്റെ ഭയം മറെറാന്നായിരുന്നു.

> "....കൃഷിക്കാരോടു താല്പര്യം കാണിക്കുന്ന മററാളുകളും ഈ വേഷത്തിൽ വന്നുകളയുമോ എന്ന് ഞാൻ ഭയപ്പെടുകയാണ്. ഇവിടെ കൃഷിക്കാർക്കു വേണ്ടി സംസാരിക്കുകയും അവർക്കു വേണ്ടി പ്രവർത്തിക്കുകയും ചെയ്യുന്നത് ദേവസ്സിക്കുട്ടിയും ഗൗരിയമ്മയുമാണ്..."

ശ്രീ. ദേവസ്സിക്കുട്ടി ഈ സമയം ഇരിപ്പിടത്തിൽ ഉണ്ടായിരുന്നില്ല. തുടക്കംമുതൽ ഒടുക്കംവരെ സ്വസ്ഥാനത്തുതന്നെ കാണപ്പെടുന്ന ശ്രീമതി ഗൗരിയമ്മ ഉടൻ വിളിച്ചുപറഞ്ഞു:

"അയ്യോ എന്നെ വിളിക്കേണ്ട."

ശ്രീ. ശങ്കരനാരായണൻ പകുതി പറഞ്ഞു നിർത്തിയപ്പോഴാണ് ശ്രീമതി ഗൗരിയമ്മ ഇടപെട്ടത്. ശ്രീ. ശങ്കരനാരായണൻ തുടർന്നു:

> "അവരൊക്കെ ശ്രീ. ജോൺ ജേക്കബ് ഇന്നു വന്ന വേഷത്തിൽ, ഒരുപക്ഷേ, അദ്ദേഹത്തെ തോല്പിച്ചുകൊണ്ട് ദിഗംബരവേഷത്തിൽ, വന്നുകളയുമോ എന്നു ഞാൻ സംശയിക്കുകയാണ്..."

ശ്രീ. ശങ്കരനാരായണൻ അതിരുകൾ ലംഘിക്കുന്നുവെന്ന് കേട്ടിരിക്കുന്നവർക്കു തോന്നി. വേണ്ടാത്തത് പറയുന്നവരെ അടക്കിയിരുത്തുവാൻ ശ്രീമതി ഗൗരിയമ്മയ്ക്ക് അറിയാം. ശാസനാരൂപത്തിൽ ഞാൻ ചോദിച്ചു:

"എന്തിനാണ് ഈ വേണ്ടാത്തതൊക്കെ ഇവിടെ പറയുന്നത്...?"

ശ്രീ. ശങ്കരനാരായണൻ അടങ്ങി.

ബില്ലിലെ വ്യവസ്ഥകളോടു ശ്രീ. ജോൺ ജേക്കബ് സ്വീകരിച്ച വിട്ടുവീഴ്ചയില്ലാത്ത നിലപാട് കേരളാകോൺഗ്രസ്സിനു ചില പ്രയാസങ്ങൾ സൃഷ്ടിക്കാതിരുന്നില്ല. കർഷകത്തൊഴിലാളികളുടെ അവകാശങ്ങളും താല്പര്യങ്ങളും പരിരക്ഷിക്കാൻ ബില്ലിലെ വ്യവസ്ഥകൾ അപര്യാപ്തമാണെന്നും നിയമം കൂടുതൽ ഫലപ്രദമാകുവാൻ ബില്ലിൽ പല മാററങ്ങളും വരുത്തേണ്ടതുണ്ടെന്നുമായിരുന്നു മാർക്സിസ്ററ് പാർട്ടിയുടെ ഉറച്ച അഭിപ്രായം. തൊഴിലാളി താല്പര്യ സംരക്ഷണത്തിന്റെ പേരിൽ കൂടുതൽ ബാദ്ധ്യതകൾ, മററു പല വൈഷമ്യങ്ങളും നേരിട്ടുകൊണ്ടിരിക്കുന്ന കർഷകരുടെമേൽ അടിച്ചേല്പിക്കുന്നതിനെ ശക്തിയുക്തം എതിർക്കാതിരിക്കാൻ, കർഷകരുടെ പാർട്ടിയെന്ന് അഭിമാനിക്കുന്ന കേരളാ കോൺഗ്രസ്സിനു കഴിയുമായിരുന്നില്ല.

ഭരണാധികാരം നഷ്ടപ്പെട്ട് പ്രതിപക്ഷത്തിരിക്കേണ്ടിവന്ന മാർക്സിസ്ററ് പാർട്ടിയും കേരളാകോൺഗ്രസ്സും പൂർവ്വവൈരവും പരസ്പരവിരുദ്ധമായ കക്ഷിതാല്പര്യങ്ങളും ഒതുക്കിവച്ച്, തമ്മിൽ യോജിപ്പിന്റെ മേഖലകൾ കണ്ടെത്തുവാൻ തുടങ്ങിയപ്പോഴായിരുന്നു കർഷകത്തൊഴിലാളിബില്ലിന്റെ രംഗപ്രവേശം. മാർക്സിസ്ററ്—കേരളാകോൺഗ്രസ് അച്ചുതണ്ട് ഉടലെടുക്കുകയും ശക്തിപ്രാപിക്കുകയും ചെയ്താൽ മന്ത്രിസഭയുടെ സ്ഥിരതയെയും ഭരണമുന്നണിയുടെ നിലനില്പിനെയും പ്രതികൂലമായി ബാധിക്കുമെന്നു ഭരണപക്ഷത്തിനു പൂർണ്ണബോദ്ധ്യമുണ്ടായിരുന്നു. അതിനാൽ പുതിയ പ്രതിപക്ഷസഖ്യത്തെ മുളയിലേ നുള്ളിക്കളയാൻ ഭരണപക്ഷം പ്രയോഗിച്ച തന്ത്രങ്ങളിലൊന്നായിരുന്നു കർഷകത്തൊഴിലാളി നിയമത്തിന്റെ അവതരണം.

ഈ ഭരണപക്ഷതന്ത്രം മുന്നിൽ കണ്ടുകൊണ്ട് ബില്ലിന്റെ പേരിൽ മാർക്സിസ്ററ് പാർട്ടിയുമായുണ്ടാകുന്ന അനിവാര്യമായ ഏററുമുട്ടലിന്റെ രൂക്ഷത കുറയ്ക്കുന്നതിനായി ബില്ലിനോടുള്ള എതിർപ്പ് അല്പം മയപ്പെടുത്തണമെന്ന് കേരളാകോൺഗ്രസ്സിലെ ഒരുവിഭാഗത്തിന് അഭിപ്രായമുണ്ടായിരുന്നു. രാഷ്ട്രീയമായ നേട്ടങ്ങളെക്കാൾ, താൻ നേതൃത്വം നല്കുന്ന കർഷകരുടെ താല്പര്യങ്ങൾക്ക് മുൻതൂക്കം നല്കിയിരുന്ന ശ്രീ. ജോൺ ജേക്കബ്ബിനെ സംബന്ധിച്ചിടത്തോളം, എതിർപ്പിൽ മയവുമില്ല, ഒളിവുമില്ല. ഒരു സന്ദർഭത്തിൽ സ്വന്തം കക്ഷിക്കകത്ത് ഒളിച്ചുകളിയുണ്ടെന്നു ശങ്ക തോന്നിയപ്പോൾ അദ്ദേഹം വിശ്വസ്തരായ ഏതാനും അനുയായികളോടൊത്ത് പാർട്ടിയിൽനിന്ന് വിട്ടുപോകാൻകൂടി ഒരുങ്ങുകയുണ്ടായി.

ഒരുകാലത്ത് 'നെല്ലിൻചുവട്ടിൽ മുളയ്ക്കുന്ന പുല്ലായി' മാത്രം കരുതപ്പെട്ടിരുന്ന കർഷകത്തൊഴിലാളിക്ക്, നട്ടെല്ലു നിവർന്നുനിന്ന്, ചെയ്യുന്ന ജോലിക്കു ന്യായമായ കൂലി മേടിക്കുവാനുള്ള സാഹചര്യം ഉണ്ടാക്കുകയെന്നതായിരുന്നു നിയമത്തിന്റെ ലക്ഷ്യം. അതിലേക്കായി കൂലി നിജപ്പെടുത്താനും





തൊഴിൽസമയം ക്ളിപ്തപ്പെടുത്താനും തൊഴിൽഭദ്രത ഉറപ്പുവരുത്താനും ക്ഷേമനിധി ഏർപ്പെടുത്തുവാനും തൊഴിൽത്തർക്കങ്ങൾക്കു പരിഹാരം കാണുവാനുമുള്ള വ്യവസ്ഥകൾ ബില്ലിൽ ഉൾപ്പെടുത്തിയിരുന്നു.

കർഷകത്തൊഴിലാളികൾ ദീർഘകാലത്തെ യാതനാപൂർണ്ണമായ സമരങ്ങളിൽക്കൂടി നേടിയെടുത്ത അവകാശങ്ങൾ കൈവിട്ടുപോകാതിരിക്കാൻപോലും ബില്ലിലെ വ്യവസ്ഥകൾ പര്യാപ്തമല്ലെന്നായിരുന്നു മാർക്സിസ്ററ് പാർട്ടിയുടെ ആക്ഷേപം. ഒടുവിൽ, ബിൽ ഒരു 'കർഷകത്തൊഴിലാളി സംഹാരനിയമ'മാണെന്നുവരെ ആ ആക്ഷേപം എത്തിയപ്പോൾ ഭരണപക്ഷത്തുനിന്ന് ഒരു ചോദ്യമുയർന്നു:

> "57-ലും 67-ലും നിങ്ങൾ ഭരിച്ചപ്പോൾ എന്തുകൊണ്ട് ഇതിനെക്കാൾ മെച്ചപ്പെട്ട ഒരു നിയമം പാസാക്കി നടപ്പിലാക്കിയില്ല?"

ഉത്തരം മുട്ടിക്കുന്ന ഈ ചോദ്യത്തിന് ഉത്തരം നല്കാനുള്ള ചുമതല പ്രതിപക്ഷ നേതാവ് ശ്രീ. നമ്പൂതിരിപ്പാടുതന്നെ ഏറെറടുത്തു. കർഷകപ്രസ്ഥാനത്തിന്റെ ആദ്യകാല ചരിത്രത്തിൽനിന്നു തുടങ്ങിയ അദ്ദേഹം 1957–59 കാലഘട്ടത്തിലെത്തി.

> "...(കർഷക) പ്രസ്ഥാനത്തിന്റെ വളർച്ചയുടെ ഏററവും ഉജ്ജ്വലമായ രൂപമാണ് 1957–59-ൽ അന്നു നിലവിലിരുന്ന ഗവൺമെൻറ് അവതരിപ്പിച്ച കാർഷികബന്ധ നിയമവും അതിന്റെ തുടർച്ചയായ 1967–69-ലെ ഭൂപരിഷ്കരണ നിയമവും. ആ പ്രസ്ഥാനം (വീണ്ടും) വളർന്ന്, പഴയ രീതിയിലുള്ള ജന്മിസമ്പ്രദായത്തിനെതിരായി കനത്ത പ്രഹരമേല്പിക്കാൻ കഴിഞ്ഞപ്പോൾ കാർഷികവ്യവസ്ഥയിൽ പല മാററങ്ങളും വരുവാൻ തുടങ്ങി. അപ്പോൾ പഴയ കുടിയാന്മാരും പഴയ ജന്മിമാരും ഒരു ചെറിയവിഭാഗം കാർഷിക മുതലാളിമാരും ഒരുവശത്തും മറുഭാഗത്ത് ബഹുഭൂരിപക്ഷം വരുന്ന കർഷകത്തൊഴിലാളികളും വരാൻ തുടങ്ങി. അപ്പോഴാണ് കർഷകത്തൊഴിലാളി പ്രസ്ഥാനം കാർഷികപ്രസ്ഥാനത്തിൽനിന്നും വേറിട്ട ഒരു പ്രസ്ഥാനമായിത്തീർന്നത്..."

കർഷകപ്രസ്ഥാനത്തിന്റെ പരിണാമഗതിയിൽ ഒരു പ്രത്യേകഘട്ടത്തിലാണ് കർഷകത്തൊഴിലാളി പ്രസ്ഥാനത്തിന്റെ ആവിർഭാവം. അതേത്തുടർന്നാണ് നിയമത്തിന്റെ ആവശ്യം അനുഭവപ്പെട്ടത്. ഈ കാലഘട്ടത്തിന്റെ ആവശ്യമാണ് നിയമം എന്നു ചുരുക്കം. 57-ലും 67-ലും അതിനുള്ള സമയമായിട്ടില്ലായിരുന്നു. അതിനാൽ നിയമനിർമ്മാണം നടത്തിയില്ല.

ഇത്രത്തോളം തെളിച്ചു പറയാതെ, പല രീതിയിലും വ്യാഖ്യാനിക്കാൻ കഴിയുന്നവിധത്തിൽ അദ്ദേഹം അക്കാര്യം തുടർന്നു പറഞ്ഞു. എങ്കിലും പ്രസംഗം അവസാനിക്കുന്നതിനുമുമ്പ്, ബില്ലിൽ ചില 'നല്ല

**ഒരുകാലത്ത് നെല്ലിൻചുവട്ടിൽ മുളയ്ക്കുന്ന പുല്ലായി മാത്രം കരുതപ്പെട്ടിരുന്ന കർഷകത്തൊഴിലാളിക്ക് നട്ടെല്ലു നിവർന്നുനിന്ന്, ചെയ്യുന്ന ജോലിക്കു ന്യായമായ കൂലി മേടിക്കുവാനുള്ള സാഹചര്യം ഉണ്ടാക്കുകയായിരുന്നു കർഷകത്തൊഴിലാളി നിയമത്തിന്റെ ഉദ്ദേശ്യം.**

വ്യവസ്ഥകൾ' ഉണ്ടെന്നു സമ്മതിച്ചു.

> '...ഈ നിയമം പാസായാൽ, ഞങ്ങളുടെ ഭേദഗതികളോടുകൂടിപ്പോലും, കർഷകത്തൊഴിലാളികളുടെ പ്രശ്നമെല്ലാം പരിഹരിക്കപ്പെടുമെന്നു ഞാൻ കരുതുന്നില്ല. ഈ നിയമത്തിലുള്ള നല്ല വ്യവസ്ഥകൾ ശരിയായി നടപ്പാക്കണമെങ്കിൽ അതിന് കർഷകത്തൊഴിലാളികൾ ഇന്നത്തെപ്പോലെ ശക്തിയായി, സംഘടിതമായി, പോരാടുക തന്നെ വേണം. (ഈ നിയമം) ആ പോരാട്ടം നടത്തുന്നതിനുള്ള ഒരടിത്തറപാകും എന്നു മാത്രമാണുള്ളത്..."

ഒരേക്കറിൽ താഴെ മാത്രം കൃഷിഭൂമിയുള്ള കർഷകരെ നിയമമനുസരിച്ചുള്ള ചില ബാദ്ധ്യതകളിൽനിന്ന് ഒഴിവാക്കുമെന്നു ബില്ലിൽ വ്യവസ്ഥ ചെയ്തിരുന്നു. ചെറുകിട കർഷകരുടെയും കോൺഗ്രസ് അംഗങ്ങളിൽ ഒരു വിഭാഗത്തിന്റെയും ശക്തമായ സമ്മർദ്ദത്തിന്റെ ഫലമായി, ഒരേക്കറിനു പകരം ഒരു ഹെക്ടർവരെ ഭൂമിയുള്ള കർഷകരെ ഒഴിവാക്കണമെന്ന് സെലക്ട് കമ്മിററി നിർദ്ദേശിച്ചിരുന്നു. അതിനെച്ചൊല്ലിയായി മാർക്സിസ്ററ് പാർട്ടിയുടെ എതിർപ്പ്. കേരളാകോൺഗ്രസ് ആകട്ടെ, 'ആ ചെറിയ ഔദാര്യത്തിന്' വിമനസ്സായിട്ടാണെങ്കിലും നന്ദി രേഖപ്പെടുത്തുകയും ചെയ്തു.

ബില്ലിലെ വ്യവസ്ഥകൾ മാത്രമല്ല, ബില്ലിനെ സംബന്ധിക്കുന്ന സമസ്ത വിവരങ്ങളും വസ്തുതകളും മനഃപാഠമാക്കിക്കഴിഞ്ഞിരുന്ന കൃഷി-തൊഴിൽ വകുപ്പുമന്ത്രി ശ്രീ. വക്കം പുരുഷോത്തമൻ മാർക്സിസ്ററ് വിമർശനം നേരിടാൻ കണക്കുകളുമായെത്തി.

> "ഈ സംസ്ഥാനത്ത് ഏകദേശം 20 ലക്ഷം കർഷകത്തൊഴിലാളികൾ ഉണ്ടെന്നു കണക്കാക്കിയിട്ടുണ്ട്. അതിൽ ഒരു ഹെക്ടർവരെയുള്ള പുരയിടങ്ങളിൽ പണിയെടുക്കുന്ന കർഷകത്തൊഴിലാളികൾ 6 ലക്ഷമാണ്. ബാക്കി 14 ലക്ഷമാണ് അതിനുമുകളിൽ വസ്തുവുള്ളവരുടെ പുരയിടങ്ങളിൽ പണിയെടുക്കുന്നത്. ഈ 6 ലക്ഷത്തിൽ തന്നെ, ഒരേക്കർവരെയുള്ള പുരയിടങ്ങളിൽ പണിയെടുക്കുന്നത് ഏതാണ്ട് രണ്ടരലക്ഷത്തോളം തൊഴിലാളികളാണ്.... (മാർക്സിസ്ററ് പാർട്ടി) ഇപ്പോൾ പറയുന്നത് 14 ലക്ഷം തൊഴിലാളികൾക്ക് ഈ ആനുകൂല്യം കിട്ടുമ്പോൾ 6 ലക്ഷം തൊഴിലാളികൾക്ക് അതു നിഷേധിക്കുന്നതു ശരിയാണോ എന്നാണ്. 6 ലക്ഷം തൊഴിലാളികൾക്ക് നിയമത്തിന്റെ ആനുകൂല്യങ്ങളൊന്നും ലഭിക്കുന്നില്ല എന്നു വരുന്നില്ല. ക്ഷേമനിധി ഉൾപ്പെടെയുള്ള ആനുകൂല്യങ്ങൾ അവർക്കു നിഷേധിക്കപ്പെടുന്നില്ല..."

വിമർശനത്തിന്റെ മുനയൊടിക്കുവാൻ, മന്ത്രി പ്രസ്തുത വകുപ്പിൽ വരുത്തുവാനുദ്ദേശിക്കുന്ന ഭേദഗതിയെക്കുറിച്ചും സൂചന നല്കി. ഒരുഹെക്ടർവരെ ഭൂമിയുള്ള വ്യക്തികൾക്കെന്നതിനുപകരം, കുടുംബാംഗങ്ങൾക്കാകെയുള്ള ഭൂമി ഒരുഹെക്ടറിൽ കവിയാതിരുന്നാൽ മാത്രമേ വകുപ്പനുസരിച്ചുള്ള ആനുകൂല്യം ലഭ്യമാവുകയുള്ളൂ എന്നായിരുന്നു നിർദ്ദിഷ്ട ഭേദഗതി. അത്രയെങ്കിലും അംഗീകരിക്കാൻ സന്നദ്ധനായ മന്ത്രിയെ ശ്രീ. നമ്പൂതിരിപ്പാട് പരസ്യമായി അഭിനന്ദിക്കുകയും ചെയ്തു.

മാർക്സിസ്ററ്–കേരളാകോൺഗ്രസ് കക്ഷികൾ തമ്മിലുള്ള ഐക്യശ്രമങ്ങൾക്ക് കർഷകത്തൊഴിലാളി നിയമത്തിന്റെ അവതരണം താല്ക്കാലികമായെങ്കിലും ഒരു തിരിച്ചടിയുണ്ടാക്കിയിട്ടുണ്ടെന്ന് ശ്രീ. കെ.എം. മാണിക്കു സമ്മതിക്കേണ്ടി വന്നു:

> "...കർഷകത്തൊഴിലാളി ബിൽ വരട്ടെ, അപ്പോൾ പ്രതിപക്ഷ കക്ഷികൾ തമ്മിലുള്ള യോജിപ്പിന്റെ തനിനിറം വ്യക്തമാകും എന്നൊക്കെ ഭരണകക്ഷികൾ പറയാറുണ്ട്. മാർക്സിസ്ററ് പാർട്ടിയടക്കമുള്ള പ്രതിപക്ഷങ്ങളുമായി യോജിച്ചുകൊണ്ട് ഈ ഗവൺമെൻറിന്റെ ഭരണപരാജയത്തിനും ഭക്ഷ്യക്ഷാമത്തിനും വിലക്കയററത്തിനുമെല്ലാം എതിരായി ഞ[illegible] സമരം ചെയ്തിട്ടുണ്ട്. എങ്കിൽ ത[illegible]ന്നയും ചെറുകിട കൃഷിക്കാരനെയും അവർ അഭിമുഖീകരിക്കുന്ന പ്രശ്നങ്ങളെയും സംബന്ധിച്ച് മാർക്സിസ്ററ് പാർട്ടിയും കേരളാകോൺഗ്രസ്സും തമ്മിൽ നയപരമായ വ്യത്യാസങ്ങൾ ഉണ്ട്. എന്നാലും സമരം മുന്നോട്ടു നീങ്ങും. ഞങ്ങൾ യോജിച്ചുനിന്ന് സമരംചെയ്യും. അത് ഈ രാജ്യത്തിന്റെ ആവശ്യമാണ്. പക്ഷേ, ചെറുകിട കൃഷിക്കാരന്റെ അവകാശങ്ങൾ ബലികഴിക്കുന്നവിധത്തിലുള്ള യാതൊരേർപ്പാടിനും കേരളാകോൺഗ്രസ് നിന്നുകൊടുക്കുകയില്ല. ....ഞങ്ങൾ കർഷകത്തൊഴിലാളികളുടെ ശത്രുക്കളല്ല, അവരുടെ സുഹൃത്തുക്കളാണ്. അതേസമയം ഞങ്ങൾ ചെറുകിട കൃഷിക്കാരുടെയും സുഹൃത്തുക്കളാണ്. ഇവരെ ഒരു വർഗ്ഗമായിട്ടാണ് കേരളാ കോൺഗ്രസ് കാണുന്നത്. ഇവരുടെയിടയിൽ ഭിന്നിപ്പുണ്ടാക്കുന്ന വകുപ്പ് മാററണമെന്നാണ് ഞങ്ങൾ പറയുന്നത്..."

(തുടരും)



കെ. വേണു

# കമ്മ്യൂണിസ്റ്റ് അടിസ്ഥാന പ്രശ്നങ്ങൾ ഒരു പുനഃപരിശോധന

**ജനാധിപത്യത്തിൻെറ വർഗ്ഗതലവും വർഗ്ഗേതരതലവും തമ്മിൽ തിരിച്ചറിയാൻ ലെനിൻ ശ്രമിച്ചില്ല. തന്മൂലം ബൂർഷ്വാ ജനാധിപത്യത്തിലെ വർഗ്ഗാധിപത്യം മാത്രം കാണുകയും അതിൽ പ്രവർത്തിക്കുന്ന വർഗ്ഗേതരതലം അവഗണിക്കുകയും ചെയ്തു. ഇതേ സമീപനം തൊഴിലാളിവർഗ്ഗ സർവാധിപത്യത്തിലേക്ക് വ്യാപിച്ചപ്പോൾ സ്വകാര്യ സ്വത്ത് ഇല്ലായ്മ ചെയ്ത് പൊതുസമ്പത്ത് ഉറപ്പിക്കുക എന്ന തൊഴിലാളിവർഗ്ഗ ലക്ഷ്യത്തിൽ മാത്രം ഊന്നൽ നൽകി.**

കഴിഞ്ഞ ലക്കത്തിൽനിന്നും തുടർച്ച

അംഗീകൃതധാരണകളിൽനിന്നും സമ്പ്രദായങ്ങളിൽനിന്നും വഴിതിരിഞ്ഞുകൊണ്ടാണ് ഒരു അർദ്ധ കോളനി രാജ്യത്തിലെ വിപ്ളവരൂപം എന്ന നിലയ്ക്ക് പുത്തൻ ജനാധിപത്യ വിപ്ളവത്തിൻെറ സിദ്ധാന്തവും പ്രയോഗവും മാവോ വികസിപ്പിച്ചത്. സോഷ്യലിസ്റ്റുനിർമ്മാണ ഘട്ടത്തിലും പ്രധാനപ്പെട്ട ഒരു വഴിതിരിയലിന് മാവോ ശ്രമിക്കുകയുണ്ടായി. തൊഴിലാളിവർഗ്ഗ സർവ്വാധിപത്യത്തിൻകീഴിൽ അധികാരം ജനങ്ങളിൽ നിന്ന് അകന്നു പോവുകയും ഒരുപിടി പാർട്ടി ഭരണകൂട ഉദ്യോഗസ്ഥ മേധാവികളുടെ കൈയിൽ ഒതുങ്ങുകയും ചെയ്യുന്നുവെന്ന് മാവോ കാണുകയുണ്ടായി. സോവിയറ്റുയൂണിയനിലെ മുതലാളിത്ത പുനസ്ഥാപന പ്രക്രിയയുടെ സ്വഭാവം തിരിച്ചറിഞ്ഞുകൊണ്ട്, ചൈനയിൽ ഇത് തടയാനാ[illegible]ി മാവോ നടത്തിയ ശ്രമങ്ങളുടെ ഫല[illegible]ായിരുന്നു സാംസ്കാരിക വിപ്ളവം. എല്ലാ തലങ്ങളിലും അധികാരം വീണ്ടെടുക്കാനായി ജനങ്ങളോട് നേരിട്ട് ആഹ്വാനം ചെയ്യുകയും, അത്തരമൊരു പ്രക്രിയയ്ക്ക് നേരിട്ട് മേൽനോട്ടം വഹിക്കുകയുമാണ് ചെയ്തത്. അധികാരത്തിലുള്ള ഒരു പാർട്ടിയുടെ നേതൃത്വം ആ പാർട്ടിയ്ക്കു തന്നെ എതിരായി സമരം ചെയ്യാൻ ജനങ്ങളോട് ആഹ്വാനം ചെയ്യുന്ന അഭൂതപൂർവ്വമായ ഒരു സംഭവമായിരുന്നു അത്. ഇത്തരമൊരു വിപ്ളവത്തിൽ ഉണ്ടാകാനിടയുള്ള അരാജക പ്രവണതകളെല്ലാം സ്വാഭാവികമായിരുന്നു എന്നു കാണാവുന്നതേയുള്ളു.

എങ്കിലും സാംസ്കാരിക വിപ്ളവത്തിൻെറ പരിമിതി ഇപ്പോൾ വളരെ പ്രകടമായി കാണാം. ലെനിനും സ്റ്റാലിനും ആവിഷ്കരിച്ചു നടപ്പാക്കിയ പർട്ടി സർവ്വാധിപത്യരീതി തന്നെയാണ് മാവോയും നടപ്പിലാക്കിയത്. പുത്തൻ ജനാധിപത്യ ഭരണകൂടവും തുടർന്നുണ്ടായ തൊഴിലാളി വർഗ്ഗ സർവ്വാധിപത്യ ഭരണ സംവിധാനവും അടിസ്ഥാനപരമായി ഈ ചട്ടക്കൂടിൽത്തന്നെ ഒതുങ്ങി നിൽക്കുന്നതായിരുന്നു. ഇത്തരമൊരു രാഷ്ട്രീയ ഘടനയ്ക്ക് പുറത്താണ് സാംസ്കാരിക വിപ്ളവം നടന്നത്. മാവോയെപ്പോലെ ആധികാരികത്വം ലഭിച്ചിരുന്ന ഒരു നേതൃത്വത്തിന് ഔദാര്യമെന്നപോലെ അനുവദിക്കാവുന്ന ഒരു സമരരൂപമാണ് സാംസ്കാരിക വിപ്ളവം. സാംസ്കാരിക വിപ്ളവങ്ങൾ തുടരാൻ നേതൃത്വത്തിന് താല്പര്യമില്ലെങ്കിൽ അത് നടക്കാൻ പോകുന്നില്ല. കമ്മ്യൂണിസത്തിലേയ്ക്ക് മുന്നേറുന്നതിന് അസംഖ്യം സാംസ്കാരിക വിപ്ളവങ്ങൾ വേണ്ടിവരുമെന്ന് മാവോ ശരിയായി ചൂണ്ടിക്കാണിച്ചപ്പോൾത്തന്നെ, ഇത് ഉറപ്പുവരുത്താവുന്ന ഒരു രാഷ്ട്രീയ സംവിധാനത്തെക്കുറിച്ച് യാതൊരു അന്വേഷണവും മാവോയുടെ കാലത്ത് നടന്നില്ല. മാത്രമല്ല. അങ്ങനെയൊരു രാഷ്ട്രീയ സംവിധാനത്തിൻെറ പ്രാധാന്യംതന്നെ മാവോ തിരിച്ചറിഞ്ഞിരുന്നതിൻെറ ലക്ഷണവുമില്ല. ലെനിൻെറ നേതൃത്വത്തിലുള്ള സോവിയറ്റുകൾ ക്രൂഷേവിൻെറ കയ്യിലെത്തുന്നതോടെ പിന്തിരിപ്പനായി പോകുന്നതുകൊണ്ട്. ഇത്തരം സംഘടനാ രൂപങ്ങൾക്ക് വലിയ പ്രസക്തിയില്ല എന്ന ധാരണയാണ് മാവോ പുലർത്തിയതെന്നതിന് സൂചനകളുണ്ട്.



ചുവർ പത്രങ്ങൾ സാംസ്കാരിക വിപ്ളവകാലത്തെ പ്രധാന വാർത്താവിനിമയ ഉപാധിയായി.

മാവോയുടെ നേതൃത്വത്തിലുള്ള സോഷ്യലിസ്ററ് പാതക്കാർ, ബൂർഷ്വാസിയുടെമേൽ സർവതോൻമുഖമായ സർവാധിപത്യം സ്ഥാപിച്ചുകൊണ്ടാണ് പ്രശ്നം പരിഹരിക്കാൻ ശ്രമിച്ചത്. ഇത് ഫലത്തിൽ ഉദ്യോഗസ്ഥ മേധാവിത്വത്തിനെതിരായ സാംസ്കാരികവിപ്ളവത്തിൻെറ ഗുണഫലങ്ങളെപ്പോലും ഇല്ലായ്മ ചെയ്യത്തക്കവിധം അധികാര കേന്ദ്രീകരണത്തെ കൂടുതൽ ശക്തിപ്പെടുത്തുകയും ദുഷിപ്പിക്കുകയുമാണ് ചെയ്തത്. ചുരുക്കത്തിൽ മാവോയുടെ ശ്രമങ്ങളും അടിസ്ഥാനപരമായ ഒട്ടേറെ പ്രശ്നങ്ങളിൽ, സൈദ്ധാന്തിക തലത്തിലും പ്രായോഗികതലത്തിലും പരിഹാരമാർഗ്ഗത്തിന് അടുത്തെത്തിയെങ്കിലും അന്തിമമായി പാർട്ടി സർവാധിപത്യ ചട്ടക്കൂടിന് പുറത്തുകടക്കാൻ കഴിയാതെ പോയതുകൊണ്ടുതന്നെ മുന്നോട്ടുപോയില്ല. എങ്കിലും സാംസ്കാരികവിപ്ളവത്തെത്തുടർന്നുള്ള അന്തരീക്ഷത്തിൽ ചൈനയിൽ ഉയർന്നുവന്ന ചർച്ചകളും അന്വേഷണങ്ങളും ലോകത്തിൽ ഒരിടത്തുമില്ലാത്തവിധം സമ്പന്നവും മുൻപന്തിയിൽ നിൽക്കുന്നതുമാണെന്ന കാര്യം അവഗണിച്ചുകൂടാ. സോഷ്യലിസ്ററ് കാലഘട്ടത്തിലെ രാഷ്ട്രീയ സംവിധാനത്തെ ചുററിപ്പററി വളരെ വിപുലവും വൈവിധ്യമാർന്നതുമായ ചർച്ചകൾ അവിടെ നടന്നിട്ടുണ്ട്, നടക്കുന്നുണ്ട് എന്നാണ് അല്പാല്പമായി ലഭിക്കുന്ന വിവരങ്ങളിൽ നിന്ന് കാണാൻ കഴിയുന്നത്.

## അടിസ്ഥാനപരമായ വ്യതിയാനം

ഇതുവരെയുള്ള പരിശോധനയിൽ നിന്ന് കാണുന്ന കാര്യം പാരീസ് കമ്മ്യൂണിനെ ആധാരമാക്കി മാർക്സ് മുന്നോട്ടുവച്ച തൊഴിലാളിവർഗ സർവാധിപത്യ സങ്കല്പത്തിന് കടകവിരുദ്ധമായ ഒന്നാണ് ലെനിൻ മുതൽ മാവോവരെ നടപ്പിൽ വരുത്തിയ തൊഴിലാളി വർഗ സർവാധിപത്യ ഭരണസംവിധാനം എന്നതാണ്. ഇത്തരമൊരു വ്യതിയാനത്തിൻെറ കാരണമാണ് ഇനി പരിശോധിക്കേണ്ടത്. നേരത്തേ ചൂണ്ടിക്കാട്ടിയതുപോലെ, പ്രായോഗിക സാഹചര്യങ്ങളുടെ സമ്മർദ്ദം മാത്രമായിരുന്നില്ല അതിനു കാരണം. വീക്ഷണപരമായ പ്രശ്നങ്ങൾ തന്നെ ഈ വ്യതിയാനത്തിൽ അടങ്ങിയിട്ടുണ്ട്.

ബൂർഷ്വാ രാഷ്ട്രീയാധികാരവും തൊഴിലാളിവർഗ രാഷ്ട്രീയാധികാരവും തമ്മിലുള്ള ഗുണപരമായ അന്തരം മാർക്സ് കൃത്യമായി നിർവചിച്ചു എങ്കിലും ഈ അന്തരത്തിൻെറ കാര്യം പിൽക്കാലത്ത് ഗൗരവപൂർവം ചർച്ച ചെയ്യപ്പെടുകയോ സ്വാംശീകരിക്കപ്പെടുകയോ ചെയ്തിട്ടില്ല എന്നു കാണാം. വർഗ്ഗസമൂഹത്തിൽ, മുഴുവൻ സമൂഹത്തിൻെറയും രാഷ്ട്രീയമായ ഇച്ഛാശക്തിയെ പ്രതിനിധാനം ചെയ്യുന്നു എന്ന് അവകാശപ്പെട്ടുകൊണ്ടാണ് ഭരണകൂടാധികാരം ഉറപ്പിക്കപ്പെടുന്നത്. ഫലത്തിൽ ഇത് ഭരണവർഗ്ഗമായിത്തീരുന്ന ഒരു ചെറുന്യൂനപക്ഷത്തിൻെറ രാഷ്ട്രീയ ഇച്ഛാശക്തി ഭൂരിപക്ഷത്തിൻെറമേൽ അടിച്ചേല്പിക്കുന്ന ഉപകരണമാണ്. അതുകൊണ്ടാണ്, സൈനികശക്തിയെ കേന്ദ്രമാക്കിക്കൊണ്ട്, ജനങ്ങളിൽനിന്ന് അന്യമായി നിൽക്കുന്ന ഒരു കേന്ദ്രീകൃത മർദ്ദനോപകരണമായി അതു മാറുന്നത്. ഇത്തരമൊരു മർദ്ദനോപകരണത്തിൻെറ ഏററവും വികസിത രൂപമാണ് ബൂർഷ്വാ ഭരണകൂടത്തിൽ കാണാൻ കഴിയുന്നത്. അതുകൊണ്ടാണ്, തൊഴിലാളിവർഗ ഭരണകൂടം സ്ഥാപിക്കാനും വികസിപ്പിക്കാനും വേണ്ടിയുള്ള ശ്രമങ്ങളിൽ ഗുണപരമായ വിച്ഛേദനം അനിവാര്യമാകുന്നത്. ബൂർഷ്വാ ഭരണകൂടരൂപത്തിൽനിന്ന് മൗലികമായി വ്യത്യസ്തമായ ഒരു രാഷ്ട്രീയ സംവിധാനത്തിന് തുടക്കം കുറിക്കാൻ കഴിയുന്നില്ലെങ്കിൽ ഇത്തരമൊരു വിച്ഛേദനത്തിന് ആരംഭമിടാനും കഴിയില്ല.

ഈ ബൂർഷ്വാ ഭരണകൂടരൂപത്തിൽ നിന്നുള്ള വേർപിരിയലിൻെറ കേന്ദ്രം അന്യവും കേന്ദ്രീകൃതവുമായ ഒന്നിൽ നിന്ന് മുഴുവൻ സമൂഹത്താലും തിരികെ സ്വാംശീകരിക്കപ്പെടുന്ന അതിൻെറ ജൈവശക്തിയായി രാഷ്ട്രീയാധികാരം രൂപാന്തരപ്പെടാൻ തുടങ്ങുക എന്നതാണ് സൈനികശക്തിയിൽ അധിഷ്ഠിതമായ കേന്ദ്രീകൃത ഭരണകൂടം പോലുള്ള ഒരു മാധ്യമം കൂടാതെ മുഴുവൻ സമൂഹത്തിനും അതിൻെറ രാഷ്ട്രീയമായ ഇച്ഛാശക്തി നേരിട്ട് പ്രകടിപ്പിക്കാവുന്നതും സാക്ഷാത്കരിക്കാവുന്നതുമായ ഒരു സാമൂഹ്യ സംവിധാനമാണ് കമ്മ്യൂണിസത്തിൽ വിഭാവന ചെയ്യപ്പെടുന്നത്. ഈ ലക്ഷ്യം നേടുക എളുപ്പമല്ലെന്നത് തർക്കമററ കാര്യമാണ്. പക്ഷേ, തൊഴിലാളിവർഗ ഭരണകൂടം എന്ന് അവകാശപ്പെടാവുന്ന ഏതൊന്നിനും പരിമിതമായ തോതിലെങ്കിലും ഈ ഗുണവിശേഷം പ്രകടിപ്പിക്കാൻ കഴിയണം. ഇത്തരമൊരു തിരിച്ചറിവോടെ ഒക്ടോബർ വിപ്ളവത്തിനു ശേഷം തൊഴിലാളിവർഗ സർവാധിപത്യം സ്ഥാപിക്കാൻ ശ്രമിച്ച ലെനിൻെറ ശ്രമങ്ങൾ പരിശോധിക്കുമ്പോൾ ഈ രീതിയിൽ ഗുണപരമായ ഒരു വേർപിരിയലിനു വേണ്ടി ലെനിൻ ശ്രമം നടത്തിയില്ലെന്ന് കാണേണ്ടിവരും. സ്വകാര്യസ്വത്ത് ഇല്ലായ്മ ചെയ്യപ്പെടുന്നതിലൂടെ തൊഴിലാളിവർഗ ജനാധിപത്യം ബൂർഷ്വാ ജനാധിപത്യത്തേക്കാൾ എത്രയോ മെച്ചപ്പെട്ടതായിരിക്കും എന്ന വിശ്വാസത്തിൽ മാത്രമാണ് ലെനിൻ ഊന്നിയിരുന്നത്. സോവിയററ് പ്രതിനിധികളെ തിരിച്ചു വിളിക്കാനുള്ള അവകാശവും ഭരണകൂട നടത്തിപ്പിൽ ജനങ്ങൾക്ക് നേരിട്ടു ലഭിക്കുന്ന പങ്കാളിത്തവും മററും ചൂണ്ടിക്കാട്ടിയാണ് പ്രത്യേകിച്ചും ആദ്യഘട്ടത്തിൽ ലെനിൻ ഈ ഔന്നത്യം സ്ഥാപിക്കാൻ ശ്രമിച്ചത്. എന്നാൽ, പിന്നീട് പാർട്ടിയിലൂടെയാണ് തൊഴിലാളിവർഗ സർവാധിപത്യം സ്ഥാപിക്കപ്പെടുന്നത് എന്നു വരുന്നതോടെ, ഈ ഗുണങ്ങളെല്ലാം ഫലത്തിൽ അപ്രത്യക്ഷമാവുകയാണ് ചെയ്തത്. അക്കാര്യം തിരിച്ചറിയപ്പെടുന്നില്ലെന്നു മാത്രമല്ല കമ്മ്യൂണിസ്ററ് പാർട്ടി എന്നും തൊഴിലാളിവർഗത്തിൻെറ മുന്നണിപ്പടയുടെ പ്രതിനിധിയായിരിക്കും എന്ന വിശ്വാസത്തിൻെറ അടിസ്ഥാനത്തിൽ കമ്മ്യൂണിസ്ററ് പാർട്ടിക്ക് ഈ ഗുണപരമായ ഔന്നത്യം സൃഷ്ടിച്ചെടുക്കാൻ കഴിയുമെന്ന ധാരണയാണ് ലെനിൻ ആ കാലഘട്ടത്തിലുടനീളം പ്രകടിപ്പിച്ചിരുന്നത്. അതായത്, കമ്മ്യൂണിസ്റ്റു പാർട്ടിയുടെ മാർഗ്ഗദർശനത്തിൻകീഴിൽ തൊഴിലാളിവർഗ ഭരണകൂടം ഇങ്ങനെ പുതിയതൊന്നായി മാറും എന്ന ഉറച്ച വിശ്വാസമാണ് ലെനിന് ഉണ്ടായിരുന്നത്. അതുകൊണ്ടുതന്നെ, തൊഴിലാളിവർഗ ഭരണകൂടത്തിന് പുതിയൊരു ഗുണം നൽകത്തക്കവിധം സ്വതന്ത്രമായ ഒരു രാഷ്ട്രീയ സംവിധാനം ആവശ്യമാണെന്ന കാര്യം ലെനിൻ പരിഗണിച്ചിരുന്നില്ല. കമ്മ്യൂണിസ്ററ് പാർട്ടിതന്നെ സ്വയം അധഃപതിക്കാമെന്നും സാംസ്കാരിക വിപ്ളവത്തിനുശേഷം മാവോ ചൂണ്ടിക്കാണിച്ചതുപോലെ സോഷ്യലിസ്ററ് കാലഘട്ടത്തിൽ കമ്മ്യൂണിസ്ററ് പാർട്ടിക്കുള്ളിൽത്തന്നെയാണ് ബൂർഷ്വാസി വളർന്നു വരുന്നതെന്നും തിരിച്ചറിയുന്നതോടെ ലെനിൻെറ വിശ്വാസത്തിൻെറ അടിസ്ഥാനം തകരുന്നു. കമ്മ്യൂണിസ്ററ് പാർട്ടി ഇങ്ങനെ സ്വയം അധഃപതിക്കുകയും അതിനെ നിയന്ത്രിക്കാൻ മററാർക്കും അവകാശമില്ലാതിരിക്കുകയും ചെയ്യുന്ന ഒരവസ്ഥയാണ് തൊഴിലാളിവർഗ സർവ്വാധിപത്യത്തെ സോഷ്യൽ ഫാസിസമാക്കി മാറ്റിയതെന്ന് ഇന്നു നമുക്ക് സ്പഷ്ടമായി കാണാം. ഇക്കാര്യത്തിൽ ലെനിനു പറ്റിയ തെറ്റിൻെറ ഗൗരവം മറച്ചുവയ്ക്കാൻ സാദ്ധ്യമല്ല.



സാംസ്കാരിക വിപ്ളവത്തിൻെറ നെടുംതൂണായ റെഡ്ഗാർഡുകൾ

ഒരു പുതിയ രാഷ്ട്രീയ സംവിധാനം ഉണ്ടാക്കുന്നതിനു തടസ്സമായ മററു ചില വീക്ഷണ വൈകല്യങ്ങൾ കൂടി ഉണ്ടായിരുന്നു. ബൂർഷ്വാ ജനാധിപത്യത്തെ ഒരു ഭരണകൂട രൂപം മാത്രമായിട്ടാണ് ലെനിൻ കണ്ടത്. സ്വകാര്യ സ്വത്തിൻെറ ആധിപത്യം ഉറപ്പുവരുത്തുന്ന ഒരു സംവിധാനമെന്ന നിലയ്ക്ക് ബൂർഷ്വാ ജനാധിപത്യം ബൂർഷ്വാസിയുടെ സർവാധിപത്യമായിത്തീരുന്നുണ്ട്. അതോടൊപ്പം വ്യക്തിയും സമൂഹവും തമ്മിലുള്ള വൈരുദ്ധ്യം കൈകാര്യം ചെയ്യുന്ന ഒരുതലം, വർഗേതരമായ ഒരുതലം, ഏതൊരു ജനാധിപത്യ സംവിധാനത്തിലുമുണ്ട്. ബൂർഷ്വാ ജനാധിപത്യമാകട്ടെ, ചരിത്രത്തിലാദ്യമായി വ്യക്തിയെ ഒരു രാഷ്ട്രീയ ഘടകമായി

അംഗീകരിക്കുകയാണ് ചെയ്തത്. സാമൂഹ്യ സംഘടനാ രൂപങ്ങളുടെ വികാസത്തിലെ ഒരു ഘട്ടമാണ് ജനാധിപത്യ സംവിധാനത്തിലുള്ളത്. ബൂർഷ്വാ ജനാധിപത്യത്തിൻെറ പരിമിതി അത് സ്വകാര്യസ്വത്തിൽ അധിഷ്ഠിതമാണെന്നതാണ്. എന്നാൽ സോഷ്യലിസത്തിൽ സ്വകാര്യസ്വത്ത് ഇല്ലായ്മ ചെയ്യപ്പെടുന്നതിലൂടെ, ജനാധിപത്യത്തിന് കൂടുതൽ വിശാലമായി പ്രവർത്തിക്കാൻ അവസരം ലഭിക്കും. വ്യക്തിയുടെ സർവ്വതോന്മുഖമായ വികാസത്തിന് കളമൊരുങ്ങുകയും ചെയ്യും. എന്നാൽ ജനാധിപത്യത്തിൻെറ വർഗ്ഗതലവും വർഗ്ഗേതര തലവും തമ്മിൽ തിരിച്ചറിയാൻ ലെനിൻ ശ്രമിക്കുകയുണ്ടായില്ല. തന്മൂലം ബൂർഷ്വാ ജനാധിപത്യത്തിലെ വർഗ്ഗാധിപത്യം മാത്രം കാണുകയും അതിൽ പ്രവർത്തിക്കുന്ന വർഗ്ഗേതരതലം അവഗണിക്കുകയും ചെയ്തു. ഇതേ സമീപനം തൊഴിലാളിവർഗ്ഗ സർവ്വാധിപത്യത്തിലേക്ക് വ്യാപിപ്പിച്ചപ്പോൾ, സ്വകാര്യ സ്വത്ത് ഇല്ലായ്മ ചെയ്ത് പൊതുസമ്പത്ത് ഉറപ്പിക്കുക എന്നതൊഴിലാളി വർഗ്ഗ ലക്ഷ്യത്തിൽ മാത്രം ഊന്നൽ നൽകി. അതുവഴി, തൊഴിലാളിവർഗ്ഗ സർവ്വാധിപത്യത്തിൽ വ്യക്തിയും സമൂഹവും തമ്മിലുള്ള പൊതുവൈരുദ്ധ്യം കൈകാര്യം ചെയ്യുന്ന ഒരുതലം പൂർണ്ണമായും അപ്രത്യക്ഷമായി; ഫലത്തിൽ പാർട്ടി സർവ്വാധിപത്യമായി അത് മാറി.

പൊതുവിൽ കമ്മ്യൂണിസ്റ്റു പ്രസ്ഥാനത്തിൽ നിലനിന്നു പോന്ന വർഗ്ഗന്യൂനീകരണ പ്രവണത ലെനിൻെറ സമീപനത്തിലും കാണാം. എല്ലാ പ്രശ്നങ്ങളും വർഗ്ഗസമരത്തിലേക്ക് ചുരുക്കിക്കാട്ടുന്ന സമ്പ്രദായമാണിത്. ബൂർഷ്വാജനാധിപത്യത്തെ വർഗ്ഗാധിപത്യത്തിൻെറ രൂപം മാത്രമായി കാണുന്നത് ഇത്തരമൊരു പ്രവണതയുടെ പ്രതിഫലനം തന്നെയാണ്.

സ്വകാര്യസ്വത്ത് ഇല്ലായ്മ ചെയ്യുന്നതിലൂടെ മാത്രം ഉല്പാദനോപാധികളുടെ സമൂഹ്യവൽക്കരണം നടക്കുന്നില്ല. മുൻസോഷ്യലിസ്റ്റു രാജ്യങ്ങളിലെ അനുഭവം കാണിക്കുന്നതുപോലെ, പൊതുഉടമസ്ഥതയിൽ കൊണ്ടുവരുന്ന സമ്പത്ത് ഒരു കേന്ദ്രീകൃത സത്തയാകുന്നതിലൂടെ അധികാര കേന്ദ്രീകരണത്തിൻെറ അടിസ്ഥാനമായി മാറുകയാണുണ്ടായത്. ഇത് പരിഹരിക്കണമെങ്കിൽ, രാഷ്ട്രീയാധികാരം വികേന്ദ്രീകരിക്കുന്നതിനുവേണ്ടി ബോധപൂർവം ശ്രമം നടത്തേണ്ടതുണ്ട്; അഥവാ അത്തരമൊരു രാഷ്ട്രീയ സംവിധാനം വളർത്തിയെടുക്കേണ്ടതുണ്ട്. ഉല്പാദനോപാധികൾ പൊതുഉടമസ്ഥതയിൽ കൊണ്ടുവരുന്ന സാമ്പത്തികാടിസ്ഥാനവും ഈ സാമൂഹ്യവൽക്കരണം ഉറപ്പുവരുത്തുന്ന ഒരു രാഷ്ട്രീയ സംവിധാനവും സോഷ്യലിസ്റ്റു വ്യവസ്ഥയുടെ പരസ്പരപൂരകമായ രണ്ടു വശങ്ങളായി വളർന്നുവരേണ്ടതുണ്ട്. അപ്പോഴാണ് സോഷ്യലിസ്റ്റു വ്യവസ്ഥയ്ക്ക് സ്വയം അതിജീവിക്കാൻ കഴിയുന്ന ഒരു വ്യവസ്ഥയായി വളരാൻ കഴിയുക. ഒരു പാർട്ടിയുടെ സംരക്ഷണം കൂടാതെ അതിജീവിക്കാൻ അതിന് കഴിയേണ്ടതുണ്ട്. (തുടരും)









(18 പേജിൽ നിന്നും തുടർച്ച)

അദ്ദേഹത്തിൻെറ രചനാവേഗത ആരെയും അമ്പരപ്പിക്കുന്ന തരത്തിലായിരുന്നു. 'ലാ ക്ളമൻസാ ഡി ടിറ്റോ' എന്ന ഓപ്പറ പൂർത്തിയാക്കിയത് കേവലം 18 ദിവസങ്ങൾ കൊണ്ടായിരുന്നുവത്രെ. ജർമ്മൻ-ഇറ്റാലിയൻ ശൈലികൾ സമന്വയിപ്പിച്ച് താളനിബദ്ധമാക്കാനുള്ള അദ്ദേഹത്തിൻെറ നൈപുണ്യം കിടയറ്റതായിരുന്നുവെന്ന് വിമർശകർ അഭിപ്രായപ്പെടുന്നു.

മൊത്സാർട്ടിൻെറ സ്മരണ, മാതൃഭൂമിയായ ആസ്ട്രിയയ്ക്ക് ഒരു ടൂറിസ്റ്റ് ആകർഷണം കൂടിയാണിന്ന്. ആ മഹാൻെറ ജന്മംകൊണ്ട് അനുഗ്രഹീതമായ സാൾസ്ബർഗ് പട്ടണം പ്രതിദിനം അഞ്ചു ലക്ഷം സന്ദർശകരെ ആകർഷിക്കുന്നു.

അടുത്തകാലത്ത് ആസ്ട്രിയ സന്ദർശിക്കാൻ അവസരം കിട്ടിയ ഈ ലേഖകന് മൊത്സാർട്ടിൻെറ ആരാധകരുടെ ഉത്സാഹം നേരിട്ട് കാണാൻ സാധിച്ചു. മൊത്സാർട്ട് മ്യൂസിയങ്ങളായി രൂപാന്തരപ്പെടുത്തിയിരിക്കുന്ന, അദ്ദേഹം ജനിച്ച വീടും താമസിച്ച വീടും സന്ദർശകരുടെ നീണ്ട നിരകൊണ്ട് മുഖരിതമാണ്.

1870-ൽ സ്ഥാപിതമായ ഇൻററർനാഷനൽ ഫൗണ്ടേഷൻ ഫോർ മൊത്സാർട്ട് ആ പാരമ്പര്യത്തിൻെറ ഭണ്ഡാരപ്പുരകൾ കാത്തുസൂക്ഷിക്കുന്ന ജോലി ഏറ്റെടുത്തിരുന്നു. ഇതിനുവേണ്ടി 1914-ൽ ''മൊത്സാർട്ടിയം'' പണികഴിപ്പിക്കപ്പെട്ടു. ആ മഹൽസ്മരണയ്ക്ക് സമർപ്പിക്കപ്പെട്ടിരിക്കുന്ന ഒരു നിധിസഞ്ചയമാണ് ഈ കെട്ടിടം. രണ്ട് കൺസേർട്ട് ഹാളുകൾ, ഗ്രന്ഥാലയം, സംഗീതവിദ്യാലയം എന്നിവ ഇതിൽ ഉൾക്കൊള്ളുന്നു. ഗ്രന്ഥശാലയിൽ 30,000-ൽപ്പരം പുസ്തകങ്ങളുണ്ട്. കൂടാതെ, 186 എഴുത്തുകളും 65 മ്യൂസിക് ആട്ടോഗ്രാഫുകളും അടങ്ങിയ ആർക്കൈവും ഉണ്ട്.

''ഈ സ്ഥാപനത്തിൻെറ ലക്ഷ്യം മൊത്സാർട്ടിൻെറ സംഗീതസൃഷ്ടികൾ പരിരക്ഷിക്കുകയും പ്രചരിപ്പിക്കുകയും അദ്ദേഹത്തിൻെറ സ്മരണ കാത്തുസൂക്ഷിക്കുകയും ആണ്.'' മൊത്സാർട്ടിയത്തിൻെറ ലക്ഷ്യങ്ങൾ വിശദീകരിച്ചുകൊണ്ട് റെക്ടർ പ്രൊഫ: ഗുന്തർ ബാവർ പറഞ്ഞു. ''മൊത്സാർട്ടിനെപ്പറ്റിയുള്ള അറിവ് ഒരു കലാകാരനെന്നതിലുപരി ഒരു മനുഷ്യനെന്ന നിലയിൽ വളർത്തുകയെന്നതും ഞങ്ങളുടെ ഉദ്ദേശ്യമാണ്''

മ്യൂസിയങ്ങൾ മൊത്സാർട്ടിയത്തിൻെറ നിയന്ത്രണത്തിലാണ്. മാർക്കറ്റ് സ്ക്വയറിലെ, അദ്ദേഹം താമസിച്ചിരുന്ന വീട്, ഈയിടെയാണ് ഏറ്റെടുത്തത്. ഈ വീട്ടിൽ മൊത്സാർട്ട് ഉപയോഗിച്ചിരുന്ന അനേകം സംഗീതോപകരണങ്ങൾ പ്രദർശിപ്പിച്ചിരുന്നു. കൂടാതെ, അദ്ദേഹത്തിൻെറ ജീവിതത്തെപ്പറ്റിയുള്ള ഒരു ഡോക്യുമെൻററി ചിത്രപ്രദർശനവും ടൂറിസ്റ്റുകൾക്ക് വേണ്ടി നടത്തപ്പെടുന്നു. മൊത്സാർട്ടിൻെറ ആരാധകർക്കും സംഗീതവിദ്യാർത്ഥികൾക്കും മാത്രമല്ല ആ നാദവീചികയിൽ കോൾമയിർക്കൊള്ളുന്ന ഏവർക്കും ഒരു തീർത്ഥാടനകേന്ദ്രമാണിത്.

ഈ ചരിത്രസ്മാരകത്തിൻെറ മുന്നിൽ രണ്ടു ഭാഗം രണ്ടാം ലോകമഹായുദ്ധത്തിലെ ഐക്യകക്ഷികളുടെ ബോംബാക്രമണത്തിൽ തകർക്കപ്പെട്ടു. ആ സ്ഥലത്ത് ഉയർന്നുവന്ന അഞ്ചുനില ഓഫീസ് കോംപ്ളക്സ് പൊളിച്ച് പൂർവ്വരൂപത്തിൽ മൊത്സാർട്ട് ഗൃഹം പൂർത്തിയാക്കാനുള്ള ബൃഹത്തായ ഒരു പദ്ധതിയെപ്പറ്റി മൊത്സാർട്ടിയം റെക്ടർ പറഞ്ഞു. ഒരു വലിയ മ്യൂസിയവും കൺസേർട്ട് ഹാളും ഇതിൽപ്പെടും.

ഗാർട്രീഡ് ഗാസ്സേയിലുള്ള മൊത്സാർട്ടിൻെറ ജന്മഗൃഹവും ഒരു മ്യൂസിയമാണിന്ന്. (ഇത് 1917-ൽത്തന്നെ മൊത്സാർട്ടിയം ഏറ്റെടുത്തിരുന്നു.) സ്മര്യപുരുഷൻെറ ജീവിതവുമായി ബന്ധപ്പെട്ട് അനേകം വസ്തുക്കൾ ഇവിടെ പ്രദർശിപ്പിച്ചിട്ടുണ്ട്.

മൊത്സാർട്ട് സ്മരണയുടെ ഒരു നാഴികക്കല്ലായ ഈ വർഷം ആഘോഷിക്കാൻ വിവിധ പരിപാടികളാണ് ആസൂത്രണം ചെയ്തിരിക്കുന്നത്. ഏറ്റവും കൂടുതൽ ആഘോഷങ്ങൾ സാൾസ്ബർഗിലും വിയന്നയിലും ആയിരിക്കും. മൊത്സാർട്ട് ഷോകൾ ഓപ്പറകൾ, പുസ്തകങ്ങൾ, മത്സരങ്ങൾ, പോസ്റ്ററുകൾ എന്നിവ കൂടാതെ ''മൊത്സാർട്ട് ചോക്കലേറ്റുകൾ'' വരെ രംഗത്ത് എത്തിക്കഴിഞ്ഞു. ആസ്ട്രിയൻ ടെലിവിഷൻ പ്ളാൻ ചെയ്തിരിക്കുന്നത് 99 മണിക്കൂർ നേരത്തെ മൊത്സാർട്ട് സംഗീതമാണ്. സാൾസ്ബർഗിലും പരിസര പ്രദേശങ്ങളിലും മാത്രമായി മൊത്സാർട്ട് സ്മരണയെ മുൻനിർത്തിയുള്ള ആഘോഷങ്ങൾ ശരാശരി ദിവസം മൂന്നുവീതം ഈ വർഷം മുഴുവനും ഉണ്ടായിരിക്കും!

'ഞങ്ങൾക്കിത് വലിയോരു സംഭവമാണ്.' മൊത്സാർട്ടിയത്തിൻെറ ഒരു വക്താവ് പറഞ്ഞു. ''ആ യുഗപുരുഷൻെറ സ്മരണയുടെ മുഴുവൻ ചൈതന്യവും ഞങ്ങൾ വീണ്ടുമൊരിക്കൽക്കൂടി സാക്ഷാത്കരിക്കും.

ചരമശതാബ്ദി വർഷത്തെ വേറൊരു പ്രധാന ഇനം വിയന്നയിൽനിന്നു ചെക്കോസ്ളാവാക്യൻ തലസ്ഥാനമായ പ്രാഗിലേക്കുള്ള കുതിരവണ്ടി യാത്രയാണ്—1787-ൽ മൊത്സാർട്ട് നടത്തിയ യാത്രയെ അനുസ്മരിച്ചുകൊണ്ട് ഒരു തീർത്ഥാടനം!

ചുരുക്കിപ്പറഞ്ഞാൽ, ഒരു സംഗീതയുഗത്തിൻെറ അനുസ്മരണം അത്യന്തം സാർത്ഥകമാക്കപ്പെടുന്നതിൻെറ ഫലശ്രുതിയാണീ വർഷം കാഴ്ചവയ്ക്കുന്നത്. സംഗീതത്തിലേക്ക് പിറന്നുവീണ്, ഒരു സാരസ്വത നിധിസഞ്ചയം ലോകത്തിനു സമർപ്പിച്ച്, നിർധനനായി കാലയവനികയ്ക്കുള്ളിൽ മറഞ്ഞ ആ സർഗധനൻെറ സ്മരണ യൂറോപ്യൻ സംഗീതനാടകശാലകളിൽ വീണ്ടും പ്രതിധ്വനിക്കുന്നതിൻെറ താളലയം ആറാമിന്ദ്രിയത്തിലേക്കാവാഹിക്കാൻ ഐഹികഭോഗാസക്തിയുടെ ഭൂഷണം അടിച്ചേൽപ്പിക്കപ്പെട്ടവരെങ്കിലും ഒരു ജനത കാത്തിരിക്കുന്നു.

ഒരു ആറാട്ടുത്സവത്തിൻെറ തിമർപ്പ് അലയടിച്ചുയരുന്നതിൻെറ ലക്ഷണമായി മൊത്സാർട്ട് ലോകമെങ്ങും വീണ്ടും അവതരിക്കുന്നു—സംഗീതോപകരണങ്ങളിൽ നിന്നുരുകി വീഴുന്ന കാഞ്ചനപ്രഭയായി ആ നാദവീചികൾ ഒരു തലമുറയെക്കൂടി ധന്യമാക്കുന്നു.


ലേഖകൻ സാൾസ്ബർഗിലെ മൊത്സാർട്ട് ഭവനത്തിൽ



# പുതിയ പുസ്തകങ്ങൾ

## മേഘസന്ദേശം

പ്രശസ്തനായ മലയാള കവിയാണ് തിരുനല്ലൂർ. സാധാരണക്കാരൻെറ കവിയായിട്ടാണ് അദ്ദേഹം കാവ്യജീവിതം തുടങ്ങിയത്. സാധാരണക്കാർക്കു വേണ്ടിത്തന്നെയാണ് കാളിദാസ കൃതിയായ മേഘസന്ദേശം അദ്ദേഹം ഇപ്പോൾ തൻെറ ആത്മരീതിയിൽ പരിഭാഷപ്പെടുത്തിയിരിക്കുന്നത്. അദ്ദേഹം എഴുതുന്നു: ''കുട്ടിക്കാലത്ത് മേഘസന്ദേശം പഠിച്ചുതുടങ്ങിയ നാൾമുതൽ ആ വാർമുകിലിൻെറ ചിറകുകളിൽ തൂങ്ങി അലംഭാവമില്ലാതെ അലഞ്ഞുതിരിയുകയാണെൻെറ കവിതാകൗതുകം. കാളിദാസ കാവ്യങ്ങളിൽ വച്ച് ഒന്നാമതായി മേഘസന്ദേശത്തെ കണക്കാക്കത്തക്കവണ്ണം അതിനാൽ അ

മേഘസന്ദേശം
തിരുനല്ലൂർ കരുണാകരൻ

ത്രകണ്ട് പഹൃഷ്ടമാണ് എൻെറ ഹൃദയം. അന്ധമെന്ന് ഒരു പക്ഷേ വിശേഷിപ്പിച്ചേക്കാവുന്ന ആ ആരാധനാ മനോഭാവത്തിൻെറ പരിണാമം മാത്രമാണ് ഈ വിവർത്തനം.

മേഘസന്ദേശം
പരിഭാഷ: തിരുനല്ലൂർ കരുണാകരൻ
പ്രസാ: പ്രഭാത് ബുക്ക് ഹൗസ്
വില: 10 രൂപ

## സ്നേഹത്തിൻെറ മനഃശാസ്ത്രം

ക്രൈസ്തവ സ്നേഹസങ്കല്പങ്ങളെ മനഃശാസ്ത്ര വീക്ഷണത്തിൽ വിലയിരുത്തുന്ന ഒരു ഗ്രന്ഥമാണിത്. വിശുദ്ധിയും സ്നേഹവുമാണ് ക്രിസ്തു




വിൻെറ സംഭാവനകളിൽ ഏററവും മുന്തിനില്ക്കുന്നത്. മനുഷ്യപൂർണ്ണത ക്രിസ്തുവിന് സ്നേഹപൂർണ്ണതയാണ്. ആധുനിക ശാസ്ത്രവും ചില മനഃശാസ്ത്ര ശാഖകളും ഉയർത്തുന്ന ദൈവനിഷേധത്തിനെതിരെ നിരത്തുന്ന യുക്തിഭദ്രമായ വാദം ഈ ഗ്രന്ഥത്തിൻെറ മേന്മ വർദ്ധിപ്പിക്കുന്നു.

സ്നേഹത്തിൻെറ മനഃശാസ്ത്രം
ഗ്രന്ഥ: ഡോ. ജോൺ മാണിക്കനാം പറമ്പിൽ
വിത:ജനത ബുക്ക് സ്ററാൾ
വില: 29 രൂപ

## എൺപതു തികഞ്ഞ ഇ.എം.എസ്.

ഇ.എം.എസ്സിൻെറ രാഷ്ട്രീയ–സാംസ്കാരിക–ധൈഷണിക ജീവിതത്തിൽ നിന്നുള്ള ചില അദ്ധ്യായങ്ങളുടെ സമാഹാരമാണ് ഈ പുസ്തകം. പ്രശസ്ത പത്രപ്രവർത്തകനായ കുഞ്ഞനന്തൻ നായരാണ് ഗ്ര




ന്ഥകർത്താവ്. ഇ.എം.എസ്സിനെ വളരെയേറെ അടുത്തറിയുന്നയാളാണ് കുഞ്ഞനന്തൻ നായർ. ഇ.എം.എസ്സിൻെറ ഐതിഹാസികമായ പൊതുജീവിതത്തിൽനിന്നുള്ള ഈ മൈൽക്കുററികൾ സവിശേഷവും അർത്ഥവത്തുമാണ്.

എൺപതു തികഞ്ഞ ഇ.എം.എസ്.
ഗ്രന്ഥ: കുഞ്ഞനന്തൻനായർ
പ്രസാ: ചിന്ത പബ്ളിഷേഴ്സ്
വില: 12 രൂപ

## നിഷേധത്തിൻെറ കല

**ബാ**ലചന്ദ്രൻ വടക്കേടത്തിൻെറ പന്ത്രണ്ട് സാഹിത്യപഠന പ്രബന്ധങ്ങൾ. മലയാള രചനകളിലൂടെ പ്രകാശംകൊണ്ട നവീന ഭാവുകങ്ങളെക്കുറിച്ച് ഗൗരവമായി നടത്തിയ അന്വേഷണത്തിൻെറ ഫലമാണ് ഈ പ്രബന്ധങ്ങൾ. മൗനത്തിൻെറ കല, പുതിയ സ്വാതന്ത്ര്യങ്ങൾ, അയുക്തികതയിലെ യുക്തി




തന്ത്രം, വെളിപാടും നിലപാടും എന്നീ പ്രബന്ധങ്ങൾ എടുത്തു പറയേണ്ടവയാണ്.

നിഷേധത്തിൻെറ കല
ഗ്രന്ഥ: ബാലചന്ദ്രൻ വടക്കേടത്ത്
പ്രസാ: സാഹിത്യപ്രവർത്തക സഹകരണസംഘം
വില: 15 രൂപ

## വീടും തടവും

**ഗം**ഗയിലെ പാലം, പ്രതിഷ്ഠയില്ലാത്ത മഹാക്ഷേത്രം, പൂജ്യം മുതലായ കഥകൾ ഉൾക്കൊള്ളുന്ന ആനന്ദിൻെറ പത്തു കഥകളുടെ സമാഹാരം. 1982-ലെ ചെറുകഥയ്ക്കുള്ള




കേരളസാഹിത്യ അക്കാദമി അവാർഡ് ലഭിച്ച കൃതി. മററു കഥാകാരന്മാരിൽനിന്ന് ആനന്ദ് എങ്ങനെയെല്ലാം വ്യത്യസ്തനാകുന്നുവെന്ന് തിരിച്ചറിയാൻ പററിയ ഒരു സമാഹാരമാണിത്. ഈ പുതിയ പതിപ്പ് വളരെ ആകർഷകമായിട്ടാണ് ഒരുക്കിയിരിക്കുന്നത്.

വീടും തടവും
ഗ്രന്ഥ: ആനന്ദ്
പ്രസാ: ഫോക്കസ് ബുക്സ്
വില: 30 രൂപ

## കിളികൾക്കും പൂക്കൾക്കും

**ടി**.വി.കൊച്ചുബാവയുടെ ആറു കഥകൾ—മെഴുക്, അയൽക്കാർ, കല്യാണം, പറുദീസ, അസ്ഥികളുടെ ഗോപുരം, യാദൃച്ഛികമായ ചിലത്. മലയാള കഥയുടെ ഏററവും പുതിയ വഴി കണ്ടെത്തുന്നു ഈ കഥകൾ.

കിളികൾക്കും പൂക്കൾക്കും
ഗ്രന്ഥ: ടി.വി.കൊച്ചുബാവ
വിത: നാഷനൽ ബുക്ക്സ്ററാൾ
വില: 9 രൂപ








എം. കൃഷ്ണൻനായർ

# സാഹിത്യവാരഫലം

**അ**യാളുടെ പല്ലുകൾ പരിശോധിച്ചിട്ടു ദന്തവൈദ്യൻ തലകുലുക്കിക്കൊണ്ടു പറഞ്ഞു:- ''അണപ്പല്ലുതൊട്ട് അണപ്പല്ലുവരെ, മുകളിൽ നിന്നു താഴെവരെ എല്ലാം ശരിയാക്കണം. ഇതിനു 3500 ഡോളറാകും.' പല്ലുവേദനയുള്ളവനു വല്ലായ്മ. അയാൾ അറിയിച്ചു:- ''തുറന്നുപറയട്ടെ ഡോക്ടർ. 3500 ഡോളർ ചെലവാക്കാൻ എന്നെക്കൊണ്ടാവില്ല. കുറയ്ക്കാൻ ഒരു മാർഗ്ഗവുമില്ലേ?' ''എനിക്കു സാദ്ധ്യമല്ല. പിന്നെ, പ്രായംകുറഞ്ഞ ഒരു ഡോക്ടറുണ്ട്. അദ്ദേഹം ചിലപ്പോൾ തുകയ്ക്കു കുറവുവരുത്തിയേക്കും.'

ആ ഡോക്ടറുടെ അടുത്തേക്കുപോയി രോഗി. പല്ലാകെ നോക്കിയിട്ട് അദ്ദേഹം പറഞ്ഞു:- ''നിങ്ങളുടെ പല്ലുകൾ മുഴുവനും ശരിയാക്കണം. അതിന് 1700 ഡോളറാകും.' ചെറുപ്പക്കാരനായ ഡോക്ടറുടെ വൈദഗ്ദ്ധ്യത്തിൽ സംശയിച്ച രോഗിയെ നോക്കി അദ്ദേഹം വീണ്ടും പറഞ്ഞു:- ''എൻെറ വൈദഗ്ദ്ധ്യത്തെക്കുറിച്ചു നിങ്ങൾക്കു സംശയമുണ്ടെങ്കിൽ രണ്ടുകൊല്ലം മുൻപ് ഞാൻ ഇതേ തകരാറിനു ചികിത്സിച്ച വേറൊരാളിൻെറ ഫോൺനമ്പർ തരാം. അയാളോടു സംസാരിച്ചു നോക്കൂ. പിന്നീട് നമുക്കു തീരുമാനത്തിലെത്താം.'

രോഗി അയാളെ ഫോണിൽ വിളിച്ചു കാര്യങ്ങൾ ചോദിച്ചു. മറുപടിയുടെ തുടക്കം ഇങ്ങനെ:-'' എനിക്കൊരുവിനോദവൃത്തിയുണ്ട്....'

പല്ലുരോഗി ഉടനെ ഇടയ്ക്കു കയറിപ്പറഞ്ഞു:- ''അതിനെക്കുറിച്ചു നമുക്കു പിന്നീടു സംസാരിക്കാം. ഇപ്പോൾ നിങ്ങളുടെ പല്ലിൻെറ കാര്യമാണ് എനിക്കറിയേണ്ടത്.' ''എനിക്കതു മനസ്സിലായി. എൻെറ രീതിയിൽ ഞാൻ മറുപടി നല്കിക്കൊള്ളട്ടെ. ഞാൻ പറഞ്ഞപോലെ എനിക്കൊരു വിനോദവൃത്തിയുണ്ട്. വലിയ തണുപ്പോ വലിയ കാറ്റോ ഇല്ലെങ്കിൽ ഞാൻ എന്നും കാലത്ത് കടപ്പുറത്തെ ഒഴിഞ്ഞസ്ഥലത്തുചെന്നു പൂർണ്ണനഗ്നനാകും. കടലിൽച്ചാടി അരമണിക്കൂർനേരം നീന്തിരസിക്കും.'

രോഗി വീണ്ടും ഇടയ്ക്കുകയറിപ്പറഞ്ഞു:- ''നിങ്ങളുടെ വിനോദവൃത്തിയെക്കുറിച്ചറിയാൻ എനിക്കു സന്തോഷമുണ്ട്. പക്ഷേ ഇപ്പോൾ നിങ്ങളുടെ പല്ലിൻെറ കാര്യത്തിലാണ് എനിക്കു താൽപ്പര്യം.''

തണുത്തമട്ടിൽ അയാൾ സംസാരിച്ചു:- ''കഴിഞ്ഞയാഴ്ച ഒരു ദിവസം കാലത്ത് ഞാൻ പതിവുപോലെ നീന്തിയിട്ടു കരയിൽ കയറി മേല് തുടച്ചുകൊണ്ടു നിന്നപ്പോൾ എന്നെപ്പോലെ വിനോദവൃത്തി നടത്തുന്ന ഒരു ചെറുപ്പക്കാരി എൻെറ നേർക്കുവന്നു. സുന്ദരി. പരിപൂർണ്ണനഗ്ന. ഒരു നൂലുപോലുമില്ല ശരീരത്തിൽ. സ്വാഭാവികമായും എനിക്ക് ആകുലാവസ്ഥ. എങ്ങോട്ടുതിരിയണമെന്നുപോലും എനിക്കറിഞ്ഞുകൂടാ. പക്ഷേ ചെറുപ്പക്കാരിക്ക് ഒരു വൈഷമ്യവുമില്ല. അവൾ തികഞ്ഞ സൗഹൃദത്തോടെ പുഞ്ചിരി പൊഴിച്ചുകൊണ്ട് എൻെറ അടുത്തേക്കു വന്നു. അങ്ങനെ വന്നുവന്ന് ഞങ്ങളുടെ ശരീരങ്ങൾ സ്പർശിച്ചു. അപ്പോൾ, രണ്ടുവർഷമായി എനിക്കുണ്ടായിരുന്ന പല്ലുവേദന ആദ്യമായി ഇല്ലാതെയായി.''

യു.എസ്.എസ്.ആറിൽ ജനിച്ച അമേരിക്കൻ ശാസ്ത്രജ്ഞൻ ഐസക് അസമൊഫിൻെറ (Isaac Asimov) ''Treasury of Humor'' എന്ന രസകരമായ പുസ്തകത്തിലുള്ള ഒരു നേരമ്പോക്കു ചുരുക്കിയെഴുതിയതാണിത്. അസമൊഫിനെ നേരിട്ടു സംബന്ധിക്കുന്ന സംഭവങ്ങൾ, വിനോദ കവിതകൾ, ശ്ലേഷപ്രയോഗങ്ങൾ ഇങ്ങനെ അറുന്നൂറിലധികം ഇനങ്ങൾ ഈ ഗ്രന്ഥത്തിലുണ്ട്. പലതും നമ്മൾ ആദ്യമായി കേൾക്കുന്നവയും. നേരമ്പോക്കുകളുടെ സമാഹാരം മാത്രമായിരുന്നു ഇപ്പുസ്തകമെങ്കിൽ ഇവിടെ ഇതെഴുതേണ്ടിവരുമായിരുന്നില്ല. തൻെറ ധിഷണാപരത്വം സ്പഷ്ടമാക്കുന്നരീതിയിൽ അസമൊഫ് പലതിനെയും അപഗ്രഥിക്കുന്നുണ്ട്. ആ അപഗ്രഥനം വായനക്കാർക്കു ധിഷണയോടുബന്ധപ്പെട്ട ആഹ്ളാദം നല്കും. ഹാസ്യത്തെസ്സംബന്ധിച്ച് സ്വന്തമായ സിദ്ധാന്തം അസമൊഫ് ഇതിലൂടെ ആവിഷ്കരിക്കുന്നുണ്ട്.

അദ്ദേഹത്തിൻെറ ഒരനുഭവത്തെക്കുറിച്ചു കൂടി എഴുതിയിട്ട് ഈ കുറിപ്പ് അവസാനിപ്പിക്കാം. അസമൊഫിനു ഇരുപത്തിമൂന്നു വയസ്സുള്ള കാലം. അദ്ദേഹം മീശവയ്ക്കാൻ തുടങ്ങി. ഒരു സ്ത്രീ ''അന്തരീക്ഷത്തിലേക്ക് മൂക്കുയർത്തിയി''ട്ടു ചോദിച്ചു:- ''നിങ്ങൾ മീശവയ്ക്കാൻ പോകുകയാണോ?'' തൻെറ പുരുഷത്വത്തിൻെറ നേർക്കുള്ള നിന്ദനമാണ് ആ ഇരുണ്ട നിറക്കാരിയുടേതെന്നു മനസ്സിലാക്കി, അവളുടെ മേൽച്ചുണ്ടിലേക്കു തുറിച്ചുനോക്കി അസമൊഫ് പറഞ്ഞു:- ''എന്തുകൊണ്ടുപാടില്ല. നിങ്ങളതു ശരിപ്പെടുത്തിക്കഴിഞ്ഞല്ലോ.''

**സാ**ഹിത്യകാരൻ സ്വന്തം കൃതിയിൽ ധീരനായി കാണപ്പെടും. പക്ഷേ നിത്യജീവിതത്തിൽ ഭീരുവായിരിക്കുകയും ചെയ്യും. അതിൽ കുററം പറയാനില്ല. ധൈര്യത്തെക്കുറിച്ച് സാഹിത്യകാരന് ഒരു ബോധം മാത്രം മതി. ആ ബോധമാണ് അയാളുടെ കൃതിക്ക് ധൈര്യത്തിൻെറ തിളക്കം നല്കുന്നത്.



ഐസക് അസമൊഫ്

ഒരെണ്ണം കൂടിയാവട്ടെ. അസമൊഫ് രസതന്ത്രം പരീക്ഷണശാലയിൽ നിന്ന് ഒരു ഫ്ളാസ്കിൽ നിന്നു ടെസ്റ്റ് റ്റ്യൂബിലേക്ക് എന്തോ പകരുകയായിരുന്നു. അദ്ദേഹത്തിന്റെ കണ്ണുകൾ ഫ്ളാസ്കിനും റ്റ്യൂബിനും നേരേ സമനിലയിൽ. ലേശം കുടവയറുണ്ട് അസമൊഫിന്. അങ്ങനെ നിന്നപ്പോൾ അതു കൂടുതൽ മുന്നോട്ടേക്ക് തള്ളിയിരിക്കണം. തീരെ മെലിഞ്ഞ ഒരു പെൺകുട്ടി—അവിടത്തെ ടെക്നീഷ്യൻ—ഒരു നീണ്ട 'ഗ്ളാസ് റോഡ്' എടുത്ത് കുന്തത്തിന്റെ മട്ടിൽ അദ്ദേഹത്തിന്റെ വയറിന്റെ നേർക്കുനീട്ടിയിട്ട് പറഞ്ഞു:- "ഞാൻ നിങ്ങളുടെ ഉള്ളിലെ വായുമുഴുവനും പുറത്തേക്കു കൊണ്ടുവരാൻ പോവുകയാണ്. അപ്പോൾ നിങ്ങൾ കൂടുതലായി പുരുഷനാകും." അസമൊഫ് പറഞ്ഞു:- "നല്ലതുതന്നെ. ആ വായു നിന്റെ നെഞ്ചിലേക്കു പമ്പ്ചെയ്തു കയറ്റു. അപ്പോൾ നീ കൂടുതലായി സ്ത്രീയാകും."

രണ്ടു സ്ത്രീകളും വല്ലാതെ കോപിച്ചു. അസമൊഫ് ആ ദിവസത്തിന്റെ ശേഷം സമയം മുഴുവനും പരീക്ഷണശാലയിലേക്കുവന്നതേയില്ല. രണ്ടാമത്തെ പെൺകുട്ടി കസേരയെടുത്ത് അദ്ദേഹത്തെ എറിയുകയും ചെയ്തു; അവളെക്കാൾ വലിയ കസേര. ഭാഗ്യംകൊണ്ട് അത് അദ്ദേഹത്തിന്റെ ശരീരത്തിൽ കൊണ്ടില്ല. (Treasur y of Humor—Isaac Asimov—Houghton Mifflin Company, Boston—$ 10=95)

## കൃത്രിമത്വം

മനഃശാസ്ത്രത്തിൽ 'inferiority neurosis' എന്നുവിളിക്കുന്ന ഒരു മാനസികഭ്രംശത്തിന് അടിമപ്പെട്ട ഒരു സ്ത്രീയുടെ കഥയാണ് ശ്രീ. മണർകാട് വിജയൻ പറയുന്നത്. ('കൊച്ചുകൊച്ചു വിസ്മയങ്ങൾ'—മാതൃഭൂമി ആഴ്ചപ്പതിപ്പ്) തനിയെ കുഞ്ഞുവേണ്ടെന്നു പറയുന്നുവെങ്കിലും കുഞ്ഞില്ലാത്തതുകൊണ്ടുണ്ടാകുന്ന അപകർഷതയാണ് അവളെ നിദ്രാടനക്കാരിയാക്കുന്നത്; കണ്ടൻപൂച്ചയെ തല്ലിക്കൊല്ലിക്കുന്നത്. ഇതൊക്കെ വിരസമായി പ്രതിപാദിച്ചതിനുശേഷം ഒരാൻറിക്ളൈമാക്സിൽ കൊണ്ടുചെന്നു കഥ നിറുത്തുന്നു വിജയൻ. ഭർത്താവിനാണ് മാനസികഭ്രംശം എന്ന് അവൾ കരുതുന്നു. എല്ലാ ഞരമ്പുരോഗികൾക്കുമുള്ള തോന്നലാണിത്.



സർവസാധാരണ സംഭവങ്ങളിലൂടെ അനുഭവത്തിന്റെ തീക്ഷ്ണതയെ ചിത്രീകരിക്കാൻ എഴുത്തുകാരൻ എപ്പോൾ അസമർത്ഥനാകുന്നുവോ അപ്പോൾ അയാൾ സുപ്രമാണതയില്ലാത്ത മനഃശാസ്ത്രതത്ത്വങ്ങളിലേക്കു പോകും. ഈ സാമാന്യനിയമത്തിനു നിദർശകമായിട്ടുണ്ട് വിജയന്റെ കലാത്മകതതൊട്ടുതേച്ചിട്ടില്ലാത്ത ഇക്കഥ. കല—കഥ എങ്ങനെയാവണം എന്നും മറ്റും വിശദീകരിക്കാൻ തോന്നുന്നില്ല. എത്ര പരിവൃത്തിയാണ് ഞാനത് ഈ പംക്തിയിൽ പറഞ്ഞിട്ടുള്ളത്. ആവർത്തനദോഷം വരുത്താതെ അത് എഴുതാനും വയ്യ. എങ്കിലും ഒരുദാഹരണമായിക്കൊള്ളട്ടെ. താൻ ഉൽകടമായി സ്നേഹിക്കുന്ന പുരുഷനെ തനിക്കു ലഭിക്കുകയില്ലെന്നു വന്നപ്പോൾ കറുത്തമ്മയ്ക്കുണ്ടായ തീവ്രവേദനയാണ് തകഴി ശിവശങ്കരപ്പിള്ള "ചെമ്മീനെ"ന്ന നോവലിലൂടെ സ്ഫുടീകരിക്കുന്നത്. അതു കറുത്തമ്മയുടെ വേദന മാത്രമാണെങ്കിലും ആ രീതിയിലുള്ള എല്ലാപ്പെണ്ണുങ്ങളുടെയും തീവ്രവേദനയാണ്. അങ്ങനെയാണ് ആ നോവലിനു മാനുഷികപ്രാധാന്യമുണ്ടാകുന്നത്. മണർകാട് വിജയന്റെ കഥയിൽ ഈ മനുഷ്യത്വമോ മാനുഷികാനുഭവമോ ഇല്ല! ഗ്രാഫ് കടലാസ്സിൽ സ്കെയിൽ വച്ച് രണ്ടു ബിന്ദുക്കളെയും ചേർക്കുന്നരീതിയിൽ ഋജുരേഖ വരയ്ക്കുന്നതുപോലെ കഥാകാരൻ സ്ത്രീകഥാപാത്രത്തെ ഒരു ബിന്ദുവിൽ നിന്നു വേറൊരു ബിന്ദുവിലേക്കു നയിക്കുന്നു. കൃത്രിമത്വമാണ് ഇതിന്റെ മുദ്ര.

## ചോദ്യം, ഉത്തരം

"സ്ത്രീജിതന്മാർ സംതൃപ്തരായിട്ടാണോ മരിക്കുക?"

"അല്ല. ഒന്നുകിൽ അകാലചരമം. അല്ലെങ്കിൽ മോഹഭംഗം. അതുമല്ലെങ്കിൽ കടുത്തനിരാശത. എന്റെ പരിചയത്തിൽപ്പെട്ട പലർക്കും ഇവയിൽ ഏതെങ്കിലുമൊന്നു സംഭവിച്ചിട്ടുണ്ട്. കലാകാരന്മാർക്ക് ഇതിനെസ്സംബന്ധിച്ച സത്യത്തിലേക്ക് അനായാസമായി ചെല്ലാൻ കഴിയും. ഓസ്ട്രിയൻ നോവലിസ്റ്റ് ആർറ്റൂർ ഷ്നിറ്റ്സ്ളറുടെ (Arthur Sahnitzler 1862—1931) Casanova's Homecoming എന്ന നോവൽ വായിച്ചാൽ ഈ സത്യം ഗ്രഹിക്കാം. കാസാനോവാ കുപ്രസിദ്ധനായ സ്ത്രീജിതനായിരുന്നല്ലോ. തന്റെ സാഹസികൃങ്ങളിലെല്ലാം പുച്ഛം തോന്നിയ അദ്ദേഹം വിഷമിക്കുന്നതു കാണുക: "When a few minutes later, having but half undressed, he threw himself upon his uneasy pallet, he was overwhelmed with a weariness amounting to pain while upon his lips was a bitter after-taste which seemed to permeate his whole being. Thus, at the closing of his long exile, did he first woo sleep in the city to which he had so eagerly desired to return" (Chapter 12) പ്രഫെസർ എസ്. ഗുപ്തൻനായർ നിർദ്ദേശിച്ചതനുസരിച്ചാണ് ഞാൻ ഈ നോവൽ വായിച്ചത്; ഇരുപത്താറു വർഷം മുൻപ്.

"ഭർത്താവിന്റെ നേരമ്പോക്കുകൾ കേട്ടിട്ടും ഭാര്യ ചിരിക്കാത്തതെന്താണ്?"

"ചിരിക്കും. അവൾക്കു പുതിയ സാരിവേണമെങ്കിൽ, സിനിമകാണണമെങ്കിൽ അയാളുടെ ഏതു പറട്ടനേരമ്പോക്കുകേട്ടും അവൾ ചിരിക്കും. അവൾ സ്കൂട്ടറിന്റെ പിറകിൽ ആ കുടവയറിൽ അങ്ങനെ കൈചുറ്റിയിരിക്കുമ്പോൾ അയാളെന്തു പറഞ്ഞാലും ചിരിക്കും."

"ബസ്സിനുകൈകാണിക്കുമ്പോൾ അതു നിറുത്താതെ പോയാൽ പുരുഷൻ ഡ്രൈവറെ തെറിവിളിക്കും. സ്ത്രീ ചിരിക്കുകയേയുള്ളു. എന്താണ് അതിനു കാരണം?"

"സ്ത്രീക്കു ദേഷ്യത്തെ ചിരിയാക്കി മാറ്റാൻ കഴിയും. പുരുഷന് അത് കഴിയില്ല."

"ധീരനായ ഒരു സാഹിത്യകാരന്റെ പേരുനിങ്ങൾക്കു പറയാമോ?"

"സാഹിത്യകാരൻ സ്വന്തം കൃതിയിൽ ധീരനായി



കാണപ്പെടും. പക്ഷേ, നിത്യജീവിതത്തിൽ ഭീരുവായിരിക്കുകയും ചെയ്യും. അതിൽ കുറ്റം പറയാനില്ല. ധൈര്യത്തെക്കുറിച്ച് സാഹിത്യകാരന് ഒരു ബോധം മാത്രം മതി. ആ ബോധമാണ് അയാളുടെ കൃതിക്ക് ധൈര്യത്തിന്റെ തിളക്കം നല്കുന്നത്. യുദ്ധത്തെയും യുദ്ധവീരന്മാരെയും വർണ്ണിച്ച ഹോമർ നിത്യജീവിതത്തിൽ ഭീരുവായിരുന്നിരിക്കാം. മുൻപ് ഞാൻ എഴുതിയിട്ടുണ്ട്. കോഴിയിറച്ചിക്കറി ഇല്ലാതെ ഊണുകഴിക്കാത്ത ഒരു കവി കോഴിയെ കൊല്ലുന്നതിനെനിന്ദിച്ച് മനോഹരമായ കാവ്യമെഴുതിയിട്ടുണ്ട്. കോഴിയെ കൊല്ലുന്നത് തെറ്റാണെന്നബോധം അദ്ദേഹത്തിനുണ്ടായിരുന്നു. അതിനാലാണ് 'കോഴി' എന്ന ചേതോഹരമായ കാവ്യമെഴുതാൻ അദ്ദേഹത്തിനു കഴിഞ്ഞത്.

നവീന സാഹിത്യകാരന്മാരിൽ രണ്ടുരീതിയിലും—രചനയിലും നിത്യജീവിതത്തിലും—ധീരനായ ഒരാളുണ്ട്. അദ്ദേഹമാണ് ജറുസലമിൽ 1939-ൽ ജനിച്ച ഏമസ് ഓസ് (Amos Oz) അദ്ദേഹത്തിന്റെ "The Slopes of Lebanon" എന്ന പുസ്തകം ഞാൻ വായിച്ചു. ഇസ്രായേലിന്റെയും പി.എൽ.ഒയുടെയും നന്മകളെയും തിന്മകളെയും ഒരേസമയം എടുത്തുകാണിക്കുന്ന മഹാനായ ഈ നോവലിസ്റ്റിന്റെ മുൻപിൽ ആരും തലകുനിച്ചു നില്ക്കും. (The Slopes of Lebanon നോവലല്ല.)

"സ്ത്രീകൾ—ഭാര്യമാർ—പൊതുവേ സംശയമുള്ളവരാണ് അല്ലേ?"

"ഇല്ല. സംശയമേയില്ല. എല്ലാ ഭാര്യമാർക്കും അവരുടെ ഭർത്താക്കന്മാരെക്കുറിച്ച് എല്ലാം അറിയാം. അറിഞ്ഞുകൂടെന്നു ഭാവിക്കുന്നതേയുള്ളു."

☆ ☆ ☆ ☆

ഒരു വിരുന്നിൽ പങ്കുകൊണ്ട ഒരു മാന്യൻ അടുത്തിരുന്ന അപരിചിതനോടു പറഞ്ഞു:- "നോക്കു ആ സ്ത്രീയുടെ വൈരൂപ്യം"

അപരിചിതൻ: "അവൾ എന്റെ ഭാര്യയാണ്."

മാന്യൻ:- (അരുണിമയാർന്ന മുഖത്തോടെ) "ഞാൻ ദുഃഖിക്കുന്നു."

അപരിചിതൻ:- "എനിക്കുള്ളിടത്തോളം ദുഃഖം നിങ്ങൾക്കില്ല." (അസമൊഫ്)

## ശ്രീ. എം.കുട്ടികൃഷ്ണൻ

നിത്യജീവിതത്തിൽ ഞാൻ അങ്ങനെയൊരു ധീരനല്ല. പക്ഷേ എഴുതുന്നതിൽ എനിക്കു ഭീരുത്വം ഒട്ടുമില്ല. അതുകൊണ്ട് ആരെന്തുപറഞ്ഞാലും അതുകേൾക്കാനുള്ള ധൈര്യം എനിക്കുണ്ട്. പറയുന്നത് അശ്ളീലമായാൽ സ്വഭാവഹത്യയായാൽ ഞാൻ പ്രതിഷേധിക്കും. ആ പ്രതിഷേധവും കോപവും താൽകാലികമാണുതാനും. അതിനാൽ എന്റെ അഭിവന്ദ്യസുഹൃത്തും എന്നോട് എപ്പോഴും സൗജന്യമാധുര്യത്തോടെ പെരുമാറുന്ന ആളുമായ ശ്രീ. എം.കുട്ടിക്കൃഷ്ണൻ എന്റെ ചില മതങ്ങളോടു വിപ്രതിപത്തി പ്രകടിപ്പിച്ചിട്ടും എനിക്കു ഒട്ടും വൈഷമ്യമുണ്ടായില്ല. ശ്രീ. എം.പി.ശങ്കുണ്ണിനായരുടെ "ഛത്രവും ചാമരവും" എന്ന കൃതിയെക്കുറിച്ചുള്ള എന്റെ വിമർശനമാണ് കുട്ടിക്കൃഷ്ണന്റെ ധർമ്മരോഷാഗ്നിയെ ജ്വലിപ്പിച്ചുവിട്ടത്. അതിന്റെ ജ്വാലയേറ്റിട്ടും എന്റെ മതങ്ങൾ മാറ്റേണ്ടവയാണെന്ന് എനിക്കു തോന്നിയില്ല. ഒന്നാമതായി പറയേണ്ടതു ശങ്കുണ്ണിനായർക്കു ശരിയായി മലയാളം എഴുതാൻ അറിഞ്ഞുകൂടാ എന്നാണ്. വിജാതീയങ്ങളെ സമുച്ചയിക്കുക എന്നത് ഈ മഹാപണ്ഡിതന്റെ സ്ഥിരമേർപ്പാടത്രേ. കാളിദാസകവിത ഉദാത്തമാണ്. ആ ഉദാത്തതയുടെ അർത്ഥനകൾക്ക് അനുസരിച്ച് പ്രൌഢമായ ശൈലിയിൽ അദ്ദേഹത്തിന് എഴുതാൻ അറിഞ്ഞുകൂടെന്നുള്ളതു പോകട്ടെ. അടുക്കളക്കാരികളും പച്ചക്കറി വില്പനക്കാരികളും പ്രയോഗിക്കുന്ന ഭാഷയിലാണ് അദ്ദേഹം 'രഘുവംശം' തുടങ്ങിയ കാവ്യങ്ങളെയും 'ശാകുന്തളം' തുടങ്ങിയ നാടകങ്ങളെയും നിരൂപണം ചെയ്യുന്നത്. പിന്നീട് പറയാനുള്ളത് ശങ്കുണ്ണിനായർ കാളിദാസ കവിതയെക്കുറിച്ച് 'ഇൻസൈറ്റോടു'കൂടി ഒരു വാക്യം പോലും എഴുതിയിട്ടില്ല എന്നാണ്. ഒരിക്കൽ മഹാകവി വള്ളത്തോൾ എന്നോടു ചോദിച്ചു:- "കുമാരനാശാൻ കവിയാണോ?" "ആശയഗംഭീരനായ മഹാകവി എന്നല്ലേ അദ്ദേഹത്തെ വിശേഷിപ്പിക്കുക?" എന്നു ഞാൻ എഴുതിക്കാണിച്ചപ്പോൾ വള്ളത്തോൾ പറഞ്ഞു:- "കുമാരനാശാന്റെ കവിതയ്ക്കു ഒഴുക്കില്ല. നിങ്ങൾക്ക് അതിലൂടെ ഒഴുകാൻ സാധിക്കില്ല. ഒന്നോരണ്ടോ പദം വായിച്ചിട്ടു നിങ്ങൾ തടസ്സം നേരിട്ടവനെപ്പോലെ നില്ക്കും. അപ്പോൾ നിങ്ങൾ ആലോചിക്കും. ആ ചിന്തയാണ് നിങ്ങൾ കുമാരനാശാന്റെ കവിതയിൽ ആരോപിക്കുന്നത്. അതല്ലാതെ ആ മനുഷ്യന്റെ കവിതയിൽ ചിന്തയുമില്ല, ഒന്നുമില്ല." ഇത് ഒരു മഹാകവിക്കു മറ്റൊരു മഹാകവിയോടുള്ള അസൂയയായി കരുതിയാൽ മതി. പക്ഷേ വള്ളത്തോൾ പറഞ്ഞത് ശങ്കുണ്ണിനായരുടെ ഗദ്യത്തെസ്സംബന്ധിച്ചിടത്തോളം സത്യമാണ്. വായനക്കാരന് ഒരെത്തും പിടിയും കിട്ടില്ല. തടഞ്ഞുനില്ക്കുമ്പോൾ അയാൾ ചിന്തിക്കും. ആ ചിന്തയാണ് എന്റെ സ്നേഹിതൻ 'ഛത്രവും ചാമരവും" എന്ന കുത്സിതഗ്രന്ഥത്തിൽ ആരോപിച്ചത്. ഈ കൃതിയെക്കുറിച്ച് എന്റെ ഈ കോളത്തിൽ വിമർശനം വന്നുകഴിഞ്ഞപ്പോൾ സമുന്നതനായ ഒരു സാഹിത്യനിരൂപകനും ഉത്കൃഷ്ടനായ ഒരു കവിയും സാഹിത്യത്തിൽ അവഗാഹമുള്ള ഒരു രാഷ്ട്രീയനേതാവും പ്രശസ്തനായ ഒരു പ്രഫെസറും (നിരൂപകനുമാണ് അദ്ദേഹം) സത്യം പറഞ്ഞതിന് എന്നെ അഭിനന്ദിച്ചു.

കുട്ടിക്കൃഷ്ണൻ എന്നെക്കുറിച്ച് ഏറെ നല്ല വാക്കുകളും പറഞ്ഞിട്ടുണ്ട്. ആ സുജന മനോഭാവത്തിനു നന്ദി.



## തനിക്കുവേണ്ടി

മനുഷ്യനെന്നനിലയിൽ ഞാനും സ്വാർത്ഥനായിരിക്കും. എങ്കിലും സ്വാർത്ഥതാൽപ്പര്യം കുത്സിതമാകുന്നത് ചൂണ്ടിക്കാണിക്കട്ടെ.

1. മറ്റുള്ളവരൊക്കെ എനിക്കുവേണ്ടി പ്രവർത്തിക്കാൻ കടമപ്പെട്ടവരാണെന്ന ചിന്ത.
2. തൊഴിലാളിവർഗ്ഗത്തിനുവേണ്ടി ഞാൻ ജീവി



തകഴി

ക്കുന്നു, തൂലിക ചലിപ്പിക്കുന്നു എന്നു പ്രഖ്യാപിച്ചുകൊണ്ട് പുതിയ കാറിൽ സവാരി. രണ്ടു നിലക്കെട്ടിടത്തിൽ താമസം. കളർടെലിവിഷൻ. റ്റെലിഫോൺ ഇവയുടെ സൗകര്യം ഒരുക്കൽ.

3. പന്നക്കൃതി രചിച്ചിട്ട് അതിനെക്കുറിച്ചെഴുതാൻ നിരൂപകനിൽ സമ്മർദ്ദം ചെലുത്തൽ.
4. സീനിയറായ ആളിനു കിട്ടേണ്ട ജോലിക്കയറ്റം എനിക്കുതരണേ എന്ന് അമ്പലത്തിൽച്ചെന്നു നിത്യവും പ്രാർത്ഥന
5. ത്യാഗമെന്നതേ നേട്ടം എന്നു പ്രസംഗിച്ചിട്ട് അന്യന്റെ മുതൽ പിടിച്ചുപറിക്കാൻ.
6. മത്സരപ്പരീക്ഷയിൽ സ്വന്തം മകനോ മകളോ ഒന്നാമതായി വരാൻവേണ്ടി മാർക്കിടുന്നവരെ സ്വാധീനിക്കൽ. അങ്ങനെ വിജയം പ്രാപിച്ചാൽ ആ കുട്ടിയുടെ ചിത്രം പത്രങ്ങളിൽ കൊടുക്കാൻ പത്രാധിപന്മാരെ ശല്യം ചെയ്യൽ.
7. ഗൃഹനായകൻ പ്രകൃതിചികിത്സ നടത്തുന്നവനാണെങ്കിൽ ഭാര്യയും മക്കളും തന്നെപ്പോലെ രാത്രി ഒരു ഗ്ലാസ്സ് കരിക്കിൻവെള്ളം മാത്രം കുടിച്ചുകൊണ്ടു ഉറങ്ങിക്കൊള്ളണമെന്ന് അനുശാസിക്കൽ.
8. തീവണ്ടിയിൽ കയറിയാൽ വേറെ ആരെയും ഇരുത്താതെ കാലുകവച്ച് ഇരിക്കുകയോ കുഞ്ഞിനെ സീറ്റിൽ നെടുനെടാ കിടത്തുകയോ എന്നത്.
9. ഉണർന്നു കരയുന്ന ആ കുഞ്ഞിനെ അമ്മ എടുത്തുകൊണ്ട് അങ്ങോട്ടുമിങ്ങോട്ടും നടന്നാൽ ആ തക്കം നോക്കി ഒഴിഞ്ഞസ്ഥലത്തുകയറിയിരിക്കുക.

ഒടുവിൽപ്പറഞ്ഞ രണ്ടു സ്വാർത്ഥപ്രവൃത്തികളെ അഭിവ്യഞ്ജിപ്പിച്ച് ഒരു നല്ല കഥ എഴുതിയിരിക്കുന്നു ശ്രീ. അഷ്ടമൂർത്തി (കുങ്കുമം വാരിക—'യമകണ്ടകകാലം')

## കാലം നമ്മുടെ ശത്രു

**ഓ**രോ വ്യക്തിയും അവന്റേതായ/അവളുടേതായ 'ഡൈമൻഷ'നിലാണ്—മാനത്തിലാണ്—ജീവിക്കുന്നതെന്ന് തത്ത്വചിന്തകൻ കീർക്കഗോർ പറഞ്ഞിട്ടുണ്ടെന്നാണ് എന്റെ ഓർമ്മ. യൗവനകാലത്ത് സൗന്ദര്യമുണ്ടെങ്കിൽ യുവതിക്കും യുവാവിനും അതിനെക്കുറിച്ചു മാത്രമേ വിചാരമുള്ളൂ. നല്ലവേഷം ധരിച്ച് സുന്ദരനായ യുവാവു ബസ്സിൽ കയറുമ്പോൾ ഒഴിഞ്ഞ സീറ്റുണ്ടോ എന്നല്ല നോക്കുന്നത്. സ്ത്രീകളെയായിരിക്കും നോക്കുക. തന്റെ ആകൃതിസൗഭഗം അവരൊക്കെ ആസ്വദിക്കുന്നുണ്ടോ എന്ന വിചാരമേ അയാൾക്കുള്ളൂ. ആ വിചാരത്തോടുകൂടി മുന്നോട്ടു നടക്കുമ്പോൾ ബൂട്ട്സിട്ട കാലുകൾകൊണ്ടു വൃദ്ധന്മാരുടെ കാലുകൾ ചവിട്ടിച്ചതയ്ക്കുന്നു. കൈമുട്ടുകൊണ്ട് പാവപ്പെട്ടവരുടെ പള്ളയിൽ ഇടിക്കുന്നു. ഇരിപ്പിടം കിട്ടിയാൽ അടുത്ത് മറ്റൊരുത്തൻ ഉണ്ടെന്നുള്ളത് ഓർമ്മിക്കാതെ അയാളുടെ തുടയിൽ സ്വന്തം കാലമർത്തിക്കൊണ്ട് ഇരിക്കും. സൗന്ദര്യചിന്ത മറ്റെല്ലാച്ചിന്തകളെയും മനസ്സിൽ നിന്നു മാറ്റിക്കളയുന്നതാണ് ഇതിന് ഹേതു.

താനൊരു സുന്ദരിയാണെന്നു ചെറുപ്പക്കാരിക്കുതോന്നിയാൽ ഏതാണ്ടു ഉന്മാദാവസ്ഥയിലായിരിക്കും അവൾ. ഒരു obsession പോലെ ഈ സൗന്ദര്യചിന്ത അവൾക്കുണ്ടായിരിക്കും. ഫലം ജീവിതത്തിന്റെ മറ്റു മണ്ഡലങ്ങളിലുള്ള അനാസ്ഥ. കാലമെന്ന ഭയങ്കരൻ വന്നു യുവാവിന്റെയും യുവതിയുടെയും മുഖശ്രീ മാറ്റി വൈരൂപ്യം വാരിത്തേച്ചാലും കിഴവൻ പറയും ''ആ ചെറുപ്പക്കാരി എന്നോട് അടുക്കുന്നു''വെന്ന്. കിഴവി പറയും ''ആ യുവാവിന്റെ നോട്ടം സഹിക്കാനാവില്ലേ''ന്ന്.

ചെറുപ്പക്കാർക്കു സൗന്ദര്യം ഒരു ഒബ്സെഷൻ ആയതുപോലെയാണ് ചിലർക്ക് ധനസമ്പാദനചിന്ത. നല്ല ഷേർട്ടിടാതെ, നല്ല മുണ്ടുടുക്കാതെ, ബസ്സിൽകയറാതെ കിട്ടുന്ന ശമ്പളമെല്ലാം ബാങ്കിൽ കൊണ്ടിടും. ചിലർ പലിശയ്ക്കു പണം കൊടുക്കുന്നവരാണ്. രണ്ടായിരം രൂപ കടംകൊടുത്താൽ നാലായിരം രൂപയ്ക്ക് പ്രോമിസറി നോട്ട് എഴുതിവാങ്ങിക്കും. നൂറുരൂപയ്ക്കു പത്തുരൂപ മാസപ്പലിശ. അതുവാങ്ങാൻ വെയിലെന്നില്ല, മഴയെന്നില്ല സൈക്കിൾ ചവിട്ടിപ്പോകും. കയറ്റത്തുപോലും വാഹനത്തിൽ നിന്നിറങ്ങില്ല. സമയം നഷ്ടപ്പെടില്ലേ. അപ്പോൾ കടം വാങ്ങിയവൻ സ്ഥലംവിട്ടാലോ. ഭാര്യയുടെ അച്ഛൻ വസ്തുക്കൾ വിട്ടുകൊടുത്തില്ലെങ്കിൽ അതിന്റെ പേരിൽ അവളെ തേഡ് ഡിഗ്രി പണിഷ്മെന്റിനു വിധേയയാക്കും ഭർത്താവ്. കാരണവർ ഒരു മകൾക്കു കൊടുക്കണമെന്നു നിർദ്ദേശിച്ചിട്ടുപോയ തെങ്ങിൻപുരയിടം അയാൾ കൈയേറുന്നു. തേങ്ങ ബലാൽക്കാരമായിവെട്ടുന്നു. വില്ക്കുന്നു. പണം ബാങ്കിലിടുന്നു. ഐ.ആർ.എട്ട്, മുണ്ടകൻ, പുഞ്ച എന്ന വാക്കുകളേ അയാളുടെ നാവിൽനിന്നു വരൂ. പക്ഷേ കാലമെന്ന ഭയങ്കരൻ പലരൂപത്തിൽ ഇവരുടെ മുൻപിലെത്തും. മലിനമായ ഷേർട്ടും മുണ്ടും ധരിക്കുന്നവന്റെ മുൻപിൽ കാലമെത്തുന്നതു കുടിയനായ മകനായിട്ടോ മരുമകനായിട്ടോ ആണ്. മകൻ തന്തയ്ക്കും തള്ളയ്ക്കും അടികൊടുത്തിട്ട് എല്ലാം എടുത്തുകൊണ്ടുപോകും. കുടിക്കും. മരുമകൻ ശമ്പളം മുഴുവനും കുടിച്ചുതീർക്കും. മകളെ പട്ടിണിയിൽ നിന്നു രക്ഷിക്കാൻവേണ്ടി അമ്മ ഭർത്താവറിയാതെ സ്വന്തം പണമെടുത്തു കൊടുക്കും. കൊടുത്തുകൊടുത്തു ദാരിദ്ര്യത്തിലേക്കു ചെല്ലും. ഐ.ആർ.എട്ട് എന്നു നാമം ജപിക്കുന്നവനെ മക്കൾ പുച്ഛരിക്കും. വല്ല പ്രമേഹമോ ബി.പിയോ പിടിച്ച് അയാൾ വായും തുറന്ന് ആശുപത്രിതോറും കയറിയിറങ്ങും. ഒടുവിലങ്ങ് തൈക്കാട്ടേക്കു പോകുകയും ചെയ്യും. (തൈക്കാട് എന്നത് തിരുവനന്തപുരത്തെ ഒരു സ്ഥലം. അവിടെയാണ് ശ്മശാനം.)

ഇങ്ങനെ ഒരുമാനത്തിൽ മാത്രം ജീവിക്കുന്ന പലരെക്കുറിച്ചും പറയാനുണ്ട്. ഒരെണ്ണംകൂടിപ്പറഞ്ഞുകൊണ്ട് ഇതവസാനിപ്പിക്കാം. എന്നെപ്പോലെ പുസ്തകത്തെസ്സംബന്ധിച്ച് ഒബ്സഷനുള്ളവനും ഈ മാനത്തിൽ മാത്രം വ്യാപരിക്കുന്നവനാണ്. മാർകേസിന്റെ പുതിയ നോവൽ കടയിലെത്തിയെന്ന് അറിഞ്ഞയുടനെ രാത്രി ടാക്സിക്കാറ് വിളിച്ച് അവിടെച്ചെന്ന് നാന്നൂറോളം രൂപകൊടുത്ത് അത് വാങ്ങി വീട്ടിൽക്കൊണ്ടുവച്ചവനാണ് ഞാൻ. അതു ചെയ്തില്ലെങ്കിൽ എനിക്കന്ന് ഉറക്കം വരികില്ലായിരുന്നു. ഗ്രന്ഥപാരായണം നല്ലതാണെങ്കിലും അതു മാത്രമാണ് ജീവിതം എന്നു കരുതിയാൽ ഈ ജീവിതം വ്യർത്ഥമായിത്തീരും. പുസ്തകങ്ങൾ സംഭരിച്ചുവയ്ക്കുന്നവനെയും കാലം കൊണ്ടുപോകും. അപ്പോൾ ആ പുസ്തകങ്ങൾ ഉമിക്കരിയെടുക്കാനായി മക്കൾ കീറിയെടുക്കും. ''മാജിക് മൗണ്ട''നിൽ ഉമിക്കരി, ''വൺ ഹൺഡ്രഡ് ഈയേഴ്സ് ഒഫ് സൊളിറ്റ്യൂഡി''ൽ കരികലർന്ന ലാലാജലം. ഇതൊക്കെ സത്യമാണെന്നു പറഞ്ഞാൽ മാത്രം പോരാ. സത്യത്തിൽ സത്യം.

**സ്ത്രീ**ക്ക് ദേഷ്യത്തെ ചിരിയാക്കി മാറ്റാൻ കഴിയും. പുരുഷന് അത് കഴിയില്ല.

കലാകൗമുദിയിൽ ശ്രീ. ബാബു ചുങ്കത്ത് എഴുതിയ മുൻപേ കടന്നുപോകുന്നവർ എന്ന ഭേദപ്പെട്ടകഥയിൽ ഒരു ഡൈമൻഷനിൽ ജീവിക്കുന്ന ഒരുത്തനെ ഞാൻ കാണുന്നു. ഗവേഷണം എന്ന ഒറ്റമാനം. ഭാര്യയെ അയാൾ പരിഗണിക്കുന്നില്ല, കുട്ടിയെ പരിഗണിക്കുന്നില്ല. പരിഗണനയില്ലാത്തതുകൊണ്ട് ആദ്യംകിട്ടിയ സന്ദർഭത്തിൽ ഭാര്യതെറ്റു ചെയ്യുന്നു. പശ്ചാത്താപത്താൽ അവൾ ആത്മഹത്യനടത്തുന്നു. നിരീശ്വരനായ അയാൾ താൽകാലികമായി ഈശ്വരവിശ്വാസമുള്ളവനായി മാറുന്നെങ്കിലും പഴയ ഡൈമൻഷനിലേക്കുതന്നെ തിരിച്ചുവരുന്നു. മനുഷ്യജീവിതം ഇങ്ങനെയൊക്കെയാണെന്ന് സൂചിപ്പിക്കുകയാണു കഥാകാരൻ. കാലമാണ് നമ്മുടെ ശത്രു. അവൻ വരുമെന്ന് ഓരോവ്യക്തിയും വിചാരിച്ചാൽ കുണുങ്ങിക്കുണുങ്ങി തെരുവിലൂടെ നടക്കേണ്ടതായിവരില്ല. ബാങ്കൗണ്ടറിൽ പാസ്ബുക്ക് ഉയർത്തിപ്പിടിച്ച് ലക്ഷം രൂപയുണ്ട്. വേഗം പതിച്ചുതരു എന്നു പറയേണ്ടതായി വരില്ല. വല്ലവന്റെയും തെങ്ങിൻപുരയിടം പിടിച്ചുവാങ്ങേണ്ടതായിവരില്ല. നേരം വെളുത്താൽ ഓരോ വീട്ടിലും കയറിച്ചെന്ന് അപവാദവ്യവസായം നടത്തേണ്ടതായിവരില്ല.

## നിരീക്ഷണങ്ങൾ

**'N**o problem', 'No problem' എന്ന് എന്നോടു പലരും പറയാറുണ്ട്. അപ്പോഴൊക്കെ പ്രശ്നങ്ങളില്ലാത്ത [പ്രശ്നം എന്ന വാക്കുമലയാളത്തിൽ ഉപയോഗിക്കുന്ന അർത്ഥത്തിൽ. സംസ്കൃതത്തിൽ പ്രശ്നത്തിന് ചോദ്യമെന്ന അർത്ഥമേയുള്ളു] സമയമുണ്ടോ മനുഷ്യന് എന്നു ഞാൻ എന്നോടു തന്നെ ചോദിക്കാറുണ്ട്. നോബൽ സമ്മാനം നേടിയ ഫ്രഞ്ച് ബയോളജിസ്റ്റ് ഷാക്ക് മോനോ (Jacques Monod) ഹൈദ്രബാദിലെ Institute of Cellular Biology-യിലെ ഡയറക്ടർ ഡോക്ടർ പുഷ്പഭാർഗ്ഗവയോടു പറഞ്ഞു:- ''It is such a pity that so late in my life I have discovered that no matter how many problems one solves the number of problems that remain to be solved stays exactly the same.'' മനുഷ്യൻ എത്രപ്രശ്നങ്ങൾക്കു പരിഹാരം കണ്ടാലും പരിഹരിക്കേണ്ട പ്രശ്നങ്ങളുടെ എണ്ണത്തിനു കുറവുവരികില്ല എന്നാണ് മോനോ പറഞ്ഞത്. ഹ്രസ്വമാണെങ്കിലും മഹനീയമായ ''Chance and Necessity'' എന്ന ഗ്രന്ഥമെഴുതി നോബൽ സമ്മാനം നേടിയ ഈ വലിയ ശാസ്ത്രജ്ഞന്റെ മതം ശരിയാണെന്ന് ഞാൻ പറയുന്നതു മര്യാദകേടാണ്. എങ്കിലും ആ മര്യാദകേട് ഞാൻ ചെയ്തുകൊള്ളട്ടെ. കുവൈറ്റിൽ നിന്ന് ഇറാക്ക് പിന്മാറിയതുകൊണ്ടോ സദ്ദാമിനെ മാറ്റിയതുകൊണ്ടോ പ്രശ്നങ്ങൾക്കു പരിഹാരമുണ്ടാവുമോ? ഇന്നുള്ള പ്രശ്നങ്ങൾ എല്ലാക്കാലത്തും അതേരീതിയിൽ, അതേ അളവിൽ ഉണ്ടായിരിക്കും.

2. ''ഒരു പുസ്തകത്തിന്റെ സ്വാധീനശക്തി, വർത്തമാനപ്പത്രത്തിൽ വന്ന ഒരു ലേഖനത്തിന്റെ സ്വാധീനശക്തി ഇങ്ങനെയുള്ള കൊച്ചുകാര്യങ്ങളുടെ തുടക്കത്തിൽ നിന്നാണ് പല വലിയ പ്രസ്ഥാനങ്ങളുമുണ്ടായത്''—രംഗനാഥാനന്ദസ്വാമി. ഫ്രഞ്ച് ജനത ഉണങ്ങിയ പുല്ലുതിന്നു വിശപ്പു ശമിപ്പിച്ചപ്പോൾ ചക്രവർത്തിയുടെ വേട്ടപ്പട്ടികൾക്ക് മൃഗങ്ങളുടെ മാംസം ആഹാരമായി കൊടുത്തു. അവയുടെ വായിൽനിന്ന് ആ മാംസം പിടിച്ചുപറിച്ചു ഭക്ഷിച്ച ആളുകളെ വെടിവച്ചുകൊല്ലാൻ ചക്രവർത്തി ആജ്ഞാപിച്ചു. അതോടെ ഫ്രഞ്ച് വിപ്ളവം ഉണ്ടായിയെന്ന് ഞാൻ എവിടെയോ വായിച്ചിട്ടുണ്ട്. 'ലാ പ്രെൻസൊ' എന്ന ദിനപത്രത്തിൽ ആർജൻറീനയിലെ സർക്കാരിനെതിരായി ഒരു ലേഖനം വന്നാൽമതി. അന്ന് സർക്കാർ തകരുമായിരുന്നു. ചെറിയ സംഭവങ്ങൾ മഹാസംഭവങ്ങൾക്കു കാരണമാവും.

[''The Human Condition Today''—Clarion Books എന്ന പുസ്തകത്തിലുള്ളതാണ് മോനോയുടെയും രംഗനാഥാനന്ദസ്വാമിയുടെയും പ്രസ്താവങ്ങൾ]

3. പ്രഭാഷണവേദിയിൽ നിന്നുകൊണ്ടു ചില പ്രഭാഷകർ എഴുത്തുകാരെ നിന്ദിക്കുന്നത് ആ എഴുത്തുകാർ നൂറിനുനൂറും മോശപ്പെട്ടവരായതുകൊണ്ടല്ല. പ്രഭാഷകന്റെ ലക്ഷ്യം പ്രഭാഷണത്തിന്റെ ആത്യന്തികഫലത്തിലാണ്. ഭേഷ് എന്നു ശ്രോതാക്കൾ പറയുന്നതിനും അവർ കൈയടിക്കുന്നതിനും വേണ്ടിയാണ് അവർ തൊണ്ടകീറുന്നതും കഥകളിക്കാരെപ്പോലെ അംഗവിക്ഷേപങ്ങൾ നടത്തുന്നതും. സി.വി. രാമൻപിള്ളയുടെ സാഹിത്യസാമ്രാജ്യത്തിലെ രാജകീയമായ എഴുന്നള്ളത്തുകണ്ട ഒരു പ്രഭാഷകൻ അടുത്ത പ്രഭാഷണവേദിയിൽ അദ്ദേഹത്തെ നിന്ദിക്കുന്നതു ഞാൻ കേട്ടു. രണ്ടിനും, ശ്രോതാക്കളുടെ കൈയടികിട്ടി അദ്ദേഹത്തിന്.

4. ഞാൻ ആദ്യമായി വിമാനത്തിൽ കയറുന്നതു കഴിഞ്ഞവർഷം ദില്ലിയിൽ പോയപ്പോഴാണ്. 'സീറ്റ്ബെൽറ്റ് മുറുക്കു' എന്ന നിർദ്ദേശം ഉണ്ടായപ്പോൾ ഞാനതിനു തുനിഞ്ഞു. എത്ര ശ്രമിച്ചിട്ടും ബെൽറ്റിടാൻ കഴിഞ്ഞില്ല. അപ്പോൾ എന്റെ ഇടതുവശത്തിരുന്ന ഒരു മലയാളി യുവതി അത് കെട്ടേണ്ടതെങ്ങനെയെന്നു പറഞ്ഞുതന്നു. അവർ പറഞ്ഞതുപോലെ ശ്രമിച്ചിട്ടും പറ്റിയില്ല. അപ്പോൾ അവർ എഴുന്നേറ്റുവന്ന് ആ ബെൽറ്റ് കെട്ടിത്തന്നു. എന്നിട്ട് ഒന്നും സംഭവിക്കാത്തതുപോലെ സീറ്റിൽ ചെന്ന് ഇരുന്നു. വിമാനം ബോംബെയിലെത്തിയപ്പോൾ അവരോട് യാത്ര പറയണമെന്നു വിചാരിച്ച് പലതവണ അവരുടെ മുഖത്തേക്കുനോക്കി ഞാൻ. പക്ഷേ ആ ചെറുപ്പക്കാരി എന്നെ ശ്രദ്ധിച്ചതുപോലുമില്ല. ഏതോ ഒരാൾ മുകളിലെ അറയിൽ നിന്നെടുത്തു കൊടുത്ത ബാഗ് കൈയിലേന്തി അവരങ്ങു നടന്നുപോയി. പൊതുവേ സുന്ദരികൾക്ക് ഇൻഹിബിഷൻ—വികാരം മറച്ചുവയ്ക്കൽ—കുറവാണ്. അവർ അന്തസ്സായി പെരുമാറുന്നു. അതുകഴിഞ്ഞാൽ പരിചയം നിലനിറുത്താനോ 'താങ്ക്സ്' കേൾക്കാനോ അവർക്കു താൽപര്യമില്ല. സൗന്ദര്യമില്ലാത്തവരുടെ ദാമ്പത്യജീവിതം സംഘട്ടനം നിറഞ്ഞതായിരിക്കും. അവരാണ് തലവെട്ടിക്കുന്നതും ചീറ്റുന്നതും.

**ഒരു വിരുന്നിൽ പങ്കുകൊണ്ട ഒരു മാന്യൻ അടുത്തിരുന്ന അപരിചിതനോടു പറഞ്ഞു, ''നോക്കു ആ സ്ത്രീയുടെ വൈരൂപ്യം.''**

**അപരിചിതൻ: ''അവൾ എന്റെ ഭാര്യയാണ്.''**

**മാന്യൻ: (അരുണിമയാർന്ന മുഖത്തോടെ) ''ഞാൻ ദുഃഖിക്കുന്നു.''**

**അപരിചിതൻ: ''എനിക്കുള്ളിടത്തോളം ദുഃഖം നിങ്ങൾക്കില്ല.''**



രംഗനാഥാനന്ദ സ്വാമി